


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in




AMMAYUDE TAPASAKTI (Spiritual experiences)
By Sri. Sivayogini Mata, Triprayar
Published by Atmananda Publishers, Calicut-673 001
Editor : Haridevan, Cover : Vasupradip
Printed at Sreeram Printers, Calicut.32
First Published by May, 1986. Copies 2000.




‘ശ്രീ ശിവയോഗിനീ മാഹാത്മ്യം’പ്രകാശനം സാധിതമാക്കുന്നതിന്റെ ഉപോൽഘാതമാണ് ‘അമ്മയുടെ തപഃശക്തി’ എന്ന ഈ ഗ്രന്ഥം.

അമ്മയുടെ ജ്ഞാനപുത്രനും വരിഷ്ഠശിഷ്യനുമായ ശ്രീമദ് ശിവാത്മാനന്ദസ്വാമിജിയുടെ കാരുണ്യാതിരേകവും അനുഗ്രഹവുമാണ്, ഭക്തജനങ്ങൾക്ക് ആത്മപ്രഹർഷമേകുന്ന ‘രോഗകാലചരിത്ര’ത്തിന്റെ പ്രസിദ്ധീകരണം. ആശ്രമത്തിലെ അന്തേവാസികളിലാരോ ഉപനിഷത്വാക്യങ്ങളെഴുതിപ്പഠിച്ച ഒരു പഴയ നോട്ടുബുക്കിന്റെ അവസാനത്താളുകളിൽ തൃക്കൈയാൽരചിച്ച ഈ ‘ആത്മകഥാ’ഭാഗം തൃക്കീടിരിയിലെ ശിവാത്മാനന്ദ കൈലാസത്തിൽ അമൂല്യമായ ചരിത്രരേഖയായി കാത്തുസൂക്ഷിച്ചുപോരുന്നതാണ്. പരമപവിത്രമായ ആ കയ്യെഴുത്തുപ്രതി പകത്തിയെടുക്കുന്നതിന് സ്വാമിജി സപ്രേമം അനുമതിയേകിയതുകൊണ്ടാണ്, ‘അമ്മയുടെതപശ്ശക്തി’ മുദ്രണം സാധ്യമായത്. അമ്മയുടെ തീവ്രതപശ്ചര്യയുടെ തേജഃസ്ഫുരണവും ലളിതകോമളപദാവലികളിൽ കൊരുത്ത വേദാന്തതത്ത്വങ്ങളും അനുഷ്ഠാനത്തിന്റെ മൗലികതയും ഗ്രഹിക്കാനുപയുക്തമത്രെ‘രോഗകാലചരിത്രം’. കലികാലത്ത്വിവേകചക്ഷുസ്സില്ലാതെ, ഇരുളിൽ തപ്പിത്തിരയുന്നവർക്ക് ‘ജപയോഗ’ത്തിന്റെ ഉദയകിരണങ്ങളാൽ മാർഗ്ഗനിർദ്ദേശംചെയ്തു, ‘മുക്തിസാധന’ത്തിലേക്കാനയി

ക്ഷകയായിരുന്ന കൃപണവത്സലയായ യോഗമായാദേവിയുടെ അവതാരം. തീർത്ഥസാരവും തപസ്സും യജ്ഞവും ധർമ്മവും നഷ്ടപ്രായമാകുന്ന ചതുർയുഗത്തിൽ ഭഗവൽതത്ത്വപ്രകാശന ത്തിലൂടെ 'ഭക്തിയോഗ'ത്തിൻെറ പ്രതിഷ്ഠാപനവുമായിരുന്നു അമ്മയുടെ ജന്മോദ്ദേശ്യം.

രോഗാദിപീഡകളെയും ആസുരഭാവത്തെയും അതിജീവി ക്കുന്നതിനും ഇന്ദ്രിയജയത്തിനും സച്ചിദാനന്ദലയപ്രാപ്തിക്കും തിരുനാമോച്ചാരണം തന്നെ യുഗധർമ്മമെന്ന ആർഷപ്രോക്തം സത്യമാക്കിച്ചമയ്ക്കുന്നതായിരുന്നു അമ്മയുടെ യോഗമായാ പ്രവ ർത്തനങ്ങൾ. രോഗത്തെ ഗുരുവായിവരിച്ച്, 'നമപ്പതി'യിലൂടെ 'സംസാരലോക'ത്തിൻെറ ബന്ധനങ്ങൾ നിവാരണം ചെയ്ത് വേദാന്തവേദ്യനും സാലോക്യവൈദ്യനുമായ സച്ചിദാനന്ദത്തെ പ്രാപ്യമാക്കുന്നതിനുള്ള ഘോരതപസ്സിൻെറ കഥയാണ് 'രോഗ കാലചരിത്രം'.ഈ 'ആത്മാവിഷ്കാരത്തി'ൻെറ 'സത്യശിവ സൗന്ദര്യം' സഹൃദയസമക്ഷം അനാച്ഛാദനം ചെയ്യുന്നതിന് ആത്മാനന്ദാബുക്സിന് അവസരമുണ്ടായെന്നതിൽ അനിർവ്വ ചനീയമായ ചാരിതാർത്ഥ്യമുണ്ട്. ശ്രീമദ് ശിവാത്മാനന്ദജി യുടെ ഭക്തവാത്സല്യത്തിന്മുമ്പിൽ പ്രണാമം ചെയ്യുകയും ചെ യ്യട്ടെ! യോഗമായാദേവിയുടെ അന്തർദ്ധാനംവരെയുള്ള ദേവകാര്യ നിർവ്വഹണങ്ങൾ രണ്ടാം ഭാഗത്ത് സംഗ്രഹിച്ച ചേർത്തിട്ടുമുണ്ട്.

വൈഷയിക പ്രപഞ്ചത്തിൻെറ ദ്രഷ്ടാവോ ഭോക്താവോ പോലുമാകാതെ, ശിവാത്മാനന്ദ കൈലാസത്തിൽ മാത്രം സംചരിക്കുന്ന, ചൈതന്യക്ഷേത്രത്തിൽ ആജന്മം തപസ്സനുഷ്ഠി ക്കുന്നതിന് ദൃഢനിശ്ചയംചെയ്ത ശിവാത്മാനന്ദജി, ആശ്രമ ത്തിൽ സ്ഥിരം അന്തേവാസിയാകുന്നതിന് മുൻപ് മാതൃവാ ത്സല്യം വഴിയുന്ന കത്തുകളിൽനിന്നും ആത്മീയസംവേദനം സാധിക്കുന്നുണ്ട്. ജ്ഞാനപുത്രനെ സുദുർല്ലഭമായ നൈഷ്ഠിക ബ്രഹ്മചര്യത്തിന് സംപദം ചെയ്യിക്കുന്നതിൻെറ നാന്ദിയാണ് മധുരോദാരമായ ശൈലിയിലെഴുതിയ കത്തുകൾ. 'അമ്മ ജ്ഞാനപുത്രന് അയച്ചകത്തുകൾ' ക്രോഡീകരിച്ച് പുറത്തിറക്കു ന്നതാണ് അടുത്തപുസ്തകം. അമ്മയുടെ ആമ്നായസാരമായ തേജ സ്സ് സന്നിവേശിപ്പിക്കപ്പെട്ട ശിവാത്മാനന്ദസ്വാമിജിയുടെ അനുഗ്രഹവചസ്സുകളാണ് ആത്മാനന്ദ ബുക്സിൻെറ മൂലധനം 'ബാലാർക്കായുതസൽപ്രഭ'യായ ശ്രീ ശിവയോഗിനീമാതാവി ലുള്ള ഭക്തിയാണ്ആശ്രയം. തൃച്ചേവടികളിൽ സഭക്തികം, സവിനയം കാഴ്ചവെക്കുന്ന ഈ പ്രഥമോപഹാരം ഭക്തജന ങ്ങളാൽ സുലാളിതമാകുമെന്നും പ്രത്യാശിക്കുന്നു.

**പ്രസാധകർ.**



| അവതാരം | | അന്തർദ്ധാനം |
|---|---|---|
| 1923 മാർച്ച് പത്ത് |  | 1981 മാർച്ച് ഒന്ന് |

# മുഖക്കുറിപ്പ്

**രോ**ഗകാല ചരിത്രം എഴുതാമെന്ന അമ്മ വാഗ്ദത്തം ചെയ്യുന്നത് 1961 മാർച്ച് ഒന്നാംതിയ്യതി ശിഷ്യന്നയച്ച കത്തിലാണ്. ''ആദ്ധ്യാത്മികയാത്ര അത്ര എളുപ്പമൊന്നുമല്ല എന്നു ആ വഴിക്ക് യാത്രചെയ്യുന്നവർക്ക് പഠിക്കുവാൻവേണ്ടി മാത്ര''മാണ് ആത്മകഥയിലെ ചില ഭാഗങ്ങൾ കുറിയ്ക്കുന്നതെന്ന ആ കത്തിൽതന്നെ വ്യക്തമാക്കിയിട്ടുണ്ട്. 1961 മെയ് ഒന്നിനു രോഗകാലചരിത്രം എഴുതി. അമ്മയുടെ ഇതിഹാസോജ്ജ്വല ജീവിതകഥ പ്രസിദ്ധീകരിക്കണമെന്ന ഭക്തന്മാരിൽനിന്നും സമ്മർദ്ദമുണ്ടായപ്പോഴൊക്കെ, പബ്ളിസിററിയിൽ തൽപ്പരയല്ലാതിരുന്ന അമ്മ ഈശ്വരാന്വേഷണത്തിലുള്ള വൈതരണികൾ തരണം ചെയ്യുന്നതെത്ര ദുഷ്ക്കരമാണെന്നു ഗ്രഹിപ്പിക്കുന്നതിനു വേണ്ടിയാണ് ഈ ചരിത്രം എഴുതാൻ തുനിഞ്ഞതു്തന്നെ. 'രോഗകാല ചരിത്രം രഹസ്യമായി സൂക്ഷിക്കണ'മെന്നും അമ്മ നിഷ്ക്കർഷിച്ചിരുന്നു. തപശ്ചര്യയുടെ ചരിത്രമെഴുതാമെന്ന വാഗ്ദാനത്തിന്റെ ഇരുപത്തഞ്ചാം വാർഷികത്തിലാണ് ഈ ലേഖകൻ യാദൃച്ഛികമായി തൃക്കിടീരിയിലെ ചൈതന്യക്ഷേത്രത്തിലെത്തിച്ചേരുന്നതു്. അമ്മയുടെ മഹാസമാധിയുടെ ആറാം വാർഷിക ദിനവുമായിരുന്നു 1986 മാർച്ച് ഒന്ന്. അമ്മയുടെ ജ്ഞാന പുത്രൻ ശ്രീമദ് ശിവാത്മാനന്ദസ്വാമിജിയെ ദർശിക്കുന്നതിനുള്ള അനർഘസൗഭാഗ്യവും സിദ്ധിച്ചു. ശിവരാത്രി ആഘോഷത്തിൽ സംബന്ധിക്കുന്നതിനു ചൈതന്യക്ഷേത്രത്തിൽ വീണ്ടും എത്തിയപ്പോഴാണ് രോഗകാല ചരിത്രവും ശിവാത്മാനന്ദ സ്വാമികളുടെ കുറെ ഡയറിക്കുറിപ്പുകളും വായിക്കാനവസരം ലഭിക്കുന്നതു്. ശ്രീ ശിവയോഗി

ന്നീ മാതാവിൻെറ ഘോര തപസ്സിൻേറയും യോഗമായാ പ്രവത്തനങ്ങളു ടെയും ചരിത്രം, ഭക്തജനങ്ങൾക്ക് ഉപകാരപ്രദമാവുന്നതിന് പസ്തകമാക്കണമെന്ന അപേക്ഷ സ്വാമിജി സ്വീകരിച്ചു. മാർച്ച് 31ന് അമ്മ സ്വന്തം കൈപ്പടയിലെഴുതിയ രോഗകാലചരിത്രം പകത്തിയെഴുതാൻ ലഭിച്ചു ഏപ്രിൽ 10ന്, അമ്മയുടെ 41-ാം ചരമദിനത്തിൽ, അച്ചടിക്കാനേല്പിക്കുകയും ചെയ്തു. ദേവകാര്യനിർവ്വഹണത്തിന്നായി ആത്മപ്രഭാലയത്തിലെത്തി താമസം തുടങ്ങിയതിൻെറ 20-ാം വാർഷികത്തിൽ, മെയ് അഞ്ചാം തിയ്യതി, പുസ്തകം അമ്മയുടെ തപോവാടങ്ങളിൽ സമർപ്പിക്കണമെന്നായിരുന്നു നിശ്ചയം. അമ്മയുടെ അവതാര കഥയിലെ അവിസ്മരണീയമായ ദിനങ്ങളുമായി ബന്ധപ്പെടുത്തി ഗ്രന്ഥസമർപ്പണം സാധിക്കുന്നതിന് ദ്രുതഗതിയിൽ മുദ്രണം ചെയ്തതിൻെറ ഫലമായും ചില അപാകതകൾ ഈ പുസ്തകത്തിൽ കാണാറാകും. യോഗമായാദേവിയുടെ യോഗമായാ പ്രവർത്തനങ്ങൾ അപ്രമാദിത്വത്തോടെ ചിത്രീകരിക്കുക മനുഷ്യസാദ്ധ്യമല്ലെന്നിരിക്കെ, പരിമിതപ്രജ്ഞനായ ഈ ലേഖകൻെറ കുറിപ്പുകളിൽ തെററുകളും കുററങ്ങളും സ്വാഭാവികമായുമുണ്ടാവുമല്ലോ. ശ്രീ ശിവയോഗിനീ മാഹാത്മ്യത്തിൻെറ പ്രസാധനവുമായി സഹകരിക്കാനായി എന്നതു് മുജ്ജന്മസുകൃതമായിരിക്കണം. ഈ മഹൽ സംരംഭത്തിൽ ഈ എളിയവനെ ഭാഗഭാക്കാവുന്നതിന് അനുഗ്രഹിച്ച് ധന്യനാക്കിയ ശ്രീമദ് ശിവാത്മാനന്ദസ്വാമികളോടുള്ള അകൈതവമായ കൃതജ്ഞത വാക്കുകളിൽ ചിത്രണം ചെയ്യാനാവുകയില്ല.

ബദര്യാശ്രമത്തിൽനിന്നും 'കണ്ണനെ'ക്കാണാൻ ഗുരുവായൂരിലേക്ക് തിരിച്ച ഒരു തീർത്ഥാടകൻ അമ്മയുടെ സവിധത്തിലെത്തി 'ആത്മാനന്ദ യോഗിനി' എന്ന നാമകരണം ചെയ്തു ഗുരുവായൂരപ്പനിൽ അഭയം പ്രാപിച്ച മറെറാരു സാധാരണ വഴിയാത്രക്കാരനെത്തന്നെ യോഗമായാ ദേവിയുടെ ആത്മകഥാഭാഗത്തിൻെറ മുദ്രണത്തിന് നിയുക്തമാക്കുന്നതും അവിടത്തെ മായാവിലാസംതന്നെ. അമ്മയുടെ രൂപദർശനംപോലും സിദ്ധമായിട്ടില്ലാത്ത ഈയുള്ളവന് അമ്മയുടെ കാരുണ്യത്തിന് പാത്രമായിരിക്കുന്നു എന്നതിൽ കൃതാർത്ഥതയുണ്ട്. എല്ലാം കാക്കുകയും പൊറുക്കുകയും ചെയ്യുന്ന അമ്മയുടെ അവിരാമമായ സംപ്രീതിക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു. 'രോഗകാല ചരിത്ര'ത്തിൻെറ കയ്യെഴുത്തു പ്രതി ലഭ്യമായ മാർച്ച് 31ന് സവിശേഷപ്രാധാന്യമുണ്ട് അന്നു് തൃക്കേട്ട നക്ഷത്രമായിരുന്നു. തൃക്കീടിരിയിലെ ചൈതന്യക്ഷേത്രത്തിൽ ആ സുദിനത്തിൽ ഒരു ദാരുവിഗ്രഹം പ്രതിഷ്ഠിക്കപ്പെട്ടു. ആറാം ചരമ വാഷിക ദിനത്തിന്നിടക്ക് സംസ്ഥാപിതമായ ആറാമത്തെ വിഗ്രഹത്തിൻെറ രൂപകല്പനയിലും നിർമ്മാണത്തിലും 'ആത്മകഥ'യിലെ അവിസ്മരണീയ സന്ദർഭവുമായുള്ള ബന്ധമുണ്ടു. അന്തരീക്ഷത്തിലേക്ക് സൂക്ഷ്മഭാവത്തിൽ കൺ നട്ടിരിക്കുംവിധത്തിലുള്ള ഒററ മരത്തിൽ കൊത്തിയെടുത്ത ഈ ബിംബം എളവള്ളിയിലുള്ള അമ്മയുടെ സോദരീഗൃഹത്തിൽനിന്നാണ് തൃക്കിടീരിയിലേക്ക് ആഘോഷത്തോടെ ആനയിക്കപ്പെട്ടതു്. സഹോദരിയുടെ ഭർത്താവായ ശ്രീ. ശങ്കരൻകുട്ടി ജോത്സ്യൻ അമ്മയുടെ ആത്മീയ ചൈതന്യം ആദ്യമേതന്നെ അറിഞ്ഞാദരിച്ചുപോന്നിരുന്നു. അമ്മക്ക് ശിവപാദ ദർശനമുണ്ടായഘട്ടത്തിൽ, മരണസമയം ആസന്നമായെന്നു കരുതി ബന്ധുക്കളെയെല്ലാം വിളിച്ചുവരുത്തിയിട്ടുണ്ടായിരുന്നു. പരമശിവദർശമുണ്ടായപ്പോൾ, പരമാനന്ദലഹരിയിൽ ഞെളിഞ്ഞ് മേലോട്ട് നോക്കിക്കൊണ്ടാണിരുന്നതു്. ഈ അലൗകികാനന്ദത്തിൻെറ പ്രകടിത രൂപത്തിന് ശങ്കരൻകുട്ടി ജോത്സ്യൻ ദൃക്സാക്ഷിയായിരുന്നു. അതേ രൂപവുമായി സാമ്യമുള്ള ഒരു ദാരുബിംബം മഹാസമാധി സ്ഥാനത്തേക്കാനയി

ക്കപ്പെട്ടതു് അദ്ദേഹത്തിന്റെ ഭവനത്തിൽ നിന്നാണെന്നതിൽ അനിർവ്വചനീയമായ സവിശേഷതയുണ്ട്. അമ്മ മുപ്പത്തിരണ്ടു മണിക്കൂർ നേരം 'മൃത്യുഞ്ജയം' സാധിക്കുന്നതിനു്വേണ്ടി ഇരുകയ്യിലും സൂക്ഷിച്ചിരുന്ന രണ്ടു കൂവളത്തില ബോധമുണർന്നപ്പോൾ പ്രസാദമായി നൽകിയതു് ശങ്കരൻകുട്ടി ജോത്സ്യനായിരുന്നു ഗുരൂപദേശത്തിനു്പഴനിയിലെത്തിയപ്പോൾ കാഷായവസ്ത്രം നൽകി ആദരിച്ചതും അദ്ദേഹംതന്നെ. തൃപ്പൂണിത്തുറയിൽ അമ്മ ആദ്യം ക്ഷേത്രപ്രതിഷ്ഠ നടത്തുന്നതും ജോത്സ്യരുടെ വീട്ടിൽ പൂജിക്കപ്പെട്ടിരുന്ന ക്ഷേത്രവും ശിവലിംഗവും ദാനമായി സ്വീകരിച്ചാണു്. 'തന്ത്രി'യാകുന്നതിനു് 'നിമിത്ത'മായി ഭവിക്കുന്നതിലും ഇതേ വ്യക്തിതന്നെയാണുള്ളതു് വിശ്വകർമ്മകുലത്തിൽ ജാതയായ അമ്മക്കു് വേണ്ടി ചേതോഹരമായ ദാരു വിഗ്രഹം നിർമ്മിച്ചതു്, ദാരു ശില്പനൈപുണ്യത്തിനു പ്രസിഡണ്ടിന്റെ അവാർഡ് കരസ്ഥമാക്കിയ എളവള്ളിയിലെ കടവല്ലൂർ നാരായണൻ ആചാരിയാണു്. ഗുരുവായൂരമ്പലത്തിലെ ശ്രീകോവിലിൽപോലും പ്രവേശാനുമതി ലഭിച്ചിരുന്ന ഈ അനുഗ്രഹീതകലാകാരൻ ജീവിതാന്ത്യത്തിനു രണ്ടാഴ്ച മുമ്പാണു് ജീവിതത്തിൽ മൂന്നാമത്തേതും അവസാനത്തേതുമായ ദേവീ വിഗ്രഹത്തിന്റെ നിർമ്മാണം പൂർത്തിയാക്കിയതു്. അമ്മയുടെ ദാരുബിംബപ്രതിഷ്ഠാദിനത്തിലാണു് രോഗകാലചരിത്രവും യോഗമായാ പ്രവർത്തനങ്ങളുടെ ലഘുവിവരണവും ചേർത്തു് 'അമ്മയുടെ തപ:ശക്തി' പ്രസാധനം ചെയ്യുന്നതിനുള്ള ഒരുക്കം നടന്നതും.

''അമ്മയുടെ ശരീരം വീണുപോയാൽ ഈ ചരിത്രം പുറത്താക്കാം'' എന്നും ''ശരീരമുള്ളപ്പോൾ അമ്മയെ സംബന്ധിക്കാവുന്ന ഒരു പരസ്യവും ഉണ്ടാക്കിത്തീർക്കരുതു്'' എന്നും കല്പിച്ചിട്ടുണ്ടു ''പരസ്യംകൊണ്ടെന്താണു് കാര്യം'' എന്നാണു് ചോദിക്കുന്നതും. അമ്മയുടെ ജീവിതസംഭവങ്ങളുടെ പ്രതിപാദനം പാടില്ലെന്ന പ്രമാണമാത്രവാദം ഉന്നയിക്കാനും തെററിദ്ധാരണയുളവാകാനും വഴിയുണ്ടു. 1974ൽ ജീവചരിത്രം എഴുതാൻ സമീപിച്ച ഭക്തനോടു് മഹാസമാധിക്കു്ശേഷം ''എന്തുവേണമെങ്കിലും ആയിക്കോളൂ'' എന്നു പറഞ്ഞു് അമ്മ ഒഴിഞ്ഞുമാറുന്നുമുണ്ടു. ഗൗരവംഗനമായുള്ള സംവാദത്തിൽ ജീവചരിത്രത്തോടുള്ള സമീപനം സുവ്യക്തമാവുന്നു. ''നിന്നെപ്പോലെ ഞാനിന്നു് ലോകത്തിലേക്കു് ഇറങ്ങിയാൽ എന്നിൽ അടങ്ങിക്കിടക്കുന്ന ശക്തി അജ്ഞാനികളുടെ ഇടയിൽ നഷ്ടമായിപ്പോകും. എന്റെ അവതാരോദ്ദേശംതന്നെ നഷ്ടമായിത്തീരും''. എന്നും ''കാവത്തിന്റെ കടയെന്നോണം ഒരു കുഴിയിൽ പതുങ്ങിക്കിടക്കുന്ന ഞാൻ രണ്ടു ബാലരൂപം ധരിച്ചു് ലോകത്തിൽ അവതരിക്കും. അന്നാണു് ലോകം എന്നെ അറിയുക. എനിക്കു് പുറത്തുവരാൻ തിരക്കൊന്നുമില്ല. ഞാൻ ചിറകററ ജടായുവിനെപ്പോലെ അതുവരെ ഈ മൂലയിൽ ഒതുങ്ങിക്കിടക്കും'' എന്നും പറയുന്നു. ''അമ്മ അമ്മ തന്നെയാണോ എന്നറിയുന്നതിനു് മുമ്പു് ജീവചരിത്രം എഴുതരുതു്''' എന്നു് ശിഷ്യനു് എഴുതിയിട്ടുണ്ടു. അമ്മ അമ്മതന്നെയാണെന്നറിഞ്ഞു കഴിഞ്ഞതുകൊണ്ടു് ജീവചരിത്രം രചിക്കാമല്ലോ. അമ്മയുടെ ശരീരമുള്ളപ്പോൾ പബ്ളിസിററി ജനപ്രവാഹമുണ്ടാക്കുകയും ദേവകാര്യ നിർവ്വഹണത്തിനു് പ്രതികൂലമായി ബാധിക്കുകയും ചെയ്യും അതാണു് ചരിത്രരചനയെ നിരുത്സാഹപ്പെടുത്തിയതു്. രോഗകാലചരിത്രത്തിൽ അമ്മയുടെ ആദ്ധ്യാത്മികയാത്ര എങ്ങിനെ വിവരിക്കണമെന്നും വരും തലമുറ അതെങ്ങിനെ മനസ്സിലാക്കപ്പെടേണ്ടതുണ്ടെന്നും സുഗ്രഹമാകുന്നുണ്ടു, ആത്മകഥാരചനയുടെ ദിവ്യപ്രകാശത്തിലായിരിക്കണം ജീവചരിത്രരചനയുടെ സമീപനം അമ്മയുടെ അനുഗ്ര

ഹംതന്നെ വേണം, ഈ കൽപന യഥോചിതം പാലിക്കാൻ. തോണി തുഴയാൻ അമ്മയുണ്ടെന്ന മാതൃവചനത്തിൽ വിശ്വാസമർപ്പിച്ച് പ്രയത്നിക്കുക; അത്രമാത്രം.

അമ്മ വേട്ടാളനെപ്പോലെ 'സ്വപ്രയത്ന'ത്തിന്റെ കൂടി ഭാഗമായി നിർമ്മിതമായ വീട്ടിൽ പിറന്ന്, അവിടെത്തന്നെ''ശരീരമുപേക്ഷിച്ച്'' ഈശ്വരകൃപാതിശയത്താൽ പുനർജന്മം കൊള്ളുന്നു. രോഗവും ഔഷധവും ചികിത്സകരുമായുള്ള കെട്ടുപിണഞ്ഞുള്ള രോഗകാലത്തിന്റെ ചിത്രീകരണത്തിലുടനീളം അദൃശ്യശക്തിയാൽ നിയന്ത്രിതമാവുന്ന ഒരാത്മാവാണുള്ളത്. ശ്രീരാമചന്ദ്രനും ശ്രീകൃഷ്ണനും പരമശിവനും എന്നുള്ള പുരാണ പരിചിത ചിത്രങ്ങളുടെയും ക്ഷേത്രങ്ങളിലെ വിഗ്രഹാരാധനയുടെയും മററും ഉള്ളിലടങ്ങിയ തത്വം 'ജീവിതാനുഭവമായി' ത്തീർക്കുന്നുമുണ്ട്. ദർശനക്കാർ, പണ്ഡിതന്മാർ, കാഷായവസ്ത്രധാരികൾ എന്നിവരുടെ നിലവാരങ്ങളെങ്ങിനെയെന്നും 'മുക്തിസാധന'യുടെ പൊരുളെന്തെന്നും സ്വാനുഭവവിവരണത്തിലൂടെ വ്യക്തമാക്കിത്തരുന്നു. ''ജപയോഗ''ത്തിലൂടെ മുക്തി പ്രാപിക്കാമെന്ന ഋഷിപ്രോക്തത്തിന്റെ ആനുകാലിക പ്രയോക്താവാണ്അമ്മ. ❖ ജകാരം ജന്മവിച്ഛേദകവും പകാരം പാപനാശനവുമായതിനാൽ അക്ഷരാർത്ഥത്തിൽതന്നെ ജപം ജന്മകർമ്മങ്ങളിൽ നിന്നും മുക്തിക്കുള്ള മാർഗ്ഗമാകുന്നു. 'യജ്ഞാനാം ജപയജ്ഞോƒസ്മി' എന്ന ഭഗവത്ഗീതയും ജപയജ്ഞത്തിന്റെ അധിക പ്രാധാന്യം വിശദമാക്കുന്നു. 'രാമ'നാമം കാട്ടാളനെ മുനിയാക്കി. വാല്മീകിയാൽ രചിക്കപ്പെട്ട രാമായണകാവ്യം അമ്മക്ക് കഠോരവേദനയിൽനിന്നും സമാശ്വാസത്തിനുള്ള താരാട്ടായിരുന്നു. മൃത്യുവിനെ നേരിടാനുള്ള ആയുധവും മന്ത്രശക്തിയുമായിരുന്നു. 'രോഗ'മെന്ന ഗുരുവിന്റെ ശിക്ഷണത്തിൽ തപസ്സനുഷ്ഠിക്കുകയും, ലോകജനോപകാരാർത്ഥം ഭഗവൽതത്വപ്രകാശനങ്ങൾ ആവിഷ്ക്കരിക്കുകയും ചെയ്ത അമ്മയുടെ അവതാരലീലകളിലേക്ക് വെളിച്ചം വീശുന്നതിനുള്ള ഈ ഗ്രന്ഥത്തിന്റെ പ്രസാധനത്തിൽ സഹകരിക്കാനായെന്നതുതന്നെ അസുലഭസൗഭാഗ്യമാണ്. 'രോഗകാലചരിത്ര'ത്തിന് ഒരു മുഖവുരആവശ്യമില്ല. യോഗമായാദേവിയുടെ അവതാരലീലകളുടെ ലഘുവിവരണം രണ്ടാംഭാഗത്തു് കൊടുത്തിട്ടുണ്ട്. ബൃഹത്തായ ജീവചരിത്രരചനക്ക് ശക്തിയേകാൻ അമ്മയുടെ പാദാരവിന്ദങ്ങളിൽതന്നെ ശരണം പ്രാപിക്കുന്നു.

**—ഹരിദേവൻ**

കോഴിക്കോട്,
29—4—1986

---

❖ ജകാരോ ജന്മവിച്ഛേദഃപകാരഃ പാപനാശനഃ
ജന്മകർമ്മ ഹരോയസ്മാത്തസ്മാജ്ജപ ഇതിസ്മൃത
(സ്മൃതിരത്നഃ)

# അവതരണിക

തൃപ്രയാർ
1-3-'67

ഓം ശ്രീ സദ്ഗുരുവേ നമഃ

പ്രേമസ്വരൂപിയായ അമ്മയുടെ ജ്ഞാനപുത്രാ,
അമ്മയുടെ ജീവചരിത്രം
അമ്മയുടെ ശരീരമുള്ളപ്പോൾ എഴുതരുത്.
അമ്മ അമ്മതന്നെയാണോ എന്നറിയുന്നതിനു മുൻപാണോ ജീവചരിത്രം എഴുതുന്നത്?
അമ്മയുടെ ശരീരമുള്ളപ്പോൾ അമ്മയെ സംബന്ധിക്കാവുന്ന ഒരു പരസ്യവും ഉണ്ടാക്കിത്തീർക്കരുത്.
ഒരു കാര്യം അമ്മ ചെയ്യാം.
അമ്മയുടെ രോഗകാലങ്ങളിലെ ചരിത്രം അല്പം എഴുതാം.
അതും രഹസ്യമായി സൂക്ഷിക്കണം.
വല്ല എഴുത്തുകാരും കണ്ടാൽ അതിന്മേൽ കുറേ ഏച്ച്കൂട്ടി
പിടിപ്പിച്ച് ഒരു പുസ്തകമാക്കും.
അത് അമ്മക്ക് തീരെ ഇഷ്ടമല്ല.
പരസ്യംകൊണ്ട് എന്താണ് മോനേ കാര്യം?
മനുഷ്യർ അഹങ്കരിച്ച് കേടുവന്നുപോകും.
ഇത് അമ്മയെ സംബന്ധിക്കാവുന്ന വഴിയല്ല.
ഗോപാലകൃഷ്ണാ,* അമ്മയുടെ പേന വലിയ
വികൃതിയാണെന്ന് മോനു് അറിയാമല്ലോ?

---

* അമ്മയിൽനിന്നും രണ്ടാമതായി മന്ത്രദീക്ഷ സ്വീകരിച്ച ശിഷ്യൻ.

ജീവചരിത്രം എഴുതുന്ന കാലത്തേക്കല്ല;
രോഗകാലങ്ങളിലെ ചരിത്രം എഴുതിത്തരാം എന്നുപറയുന്നതു്.
നിങ്ങൾക്കു് വായിച്ചുപഠിക്കുവാനാണു്.
എഴുത്തുകാർ ഇപ്പോൾ കണ്ടാൽ പ്രസ്സുകാർക്കു് പണയപ്പെടുത്തും.
ആട്ടിൻകാഷ്ഠവും കൂർക്ക ഉപ്പേരിയും
ഇനിയും തിരിച്ചറിയുവാൻ ആയിട്ടില്ലാത്ത അമ്മയുടെ
ചരിത്രം "പ്രസ്സുകാർ" വിതരണം ചെയ്യും.
ഒരാളുടെ ജീവചരിത്രം വായിക്കുന്നതു് നല്ലതു്തന്നെ.
പക്ഷേ, അവരവരുടെ ഉയർച്ചക്കു്വേണ്ടി
അവരവർ പ്രയത്നിക്കണം.
അമ്മയുടെ ചരിത്രം വേഗം എത്തുവാൻ
തിരക്കുകാരായവർക്കും അമ്മയുണ്ടല്ലോ എന്നു
സമാധാനിച്ചു് ഉത്സാഹികളായിത്തീരാത്ത മക്കൾക്കും
രഹസ്യമായി വായിച്ചുപഠിക്കുവാനുള്ളതാണു്, ഇതു്.
അമ്മയുടെ ശരീരം വീണുപോയാൽ ഈ ചരിത്രം മാത്രം
പുറത്താക്കാം.
ആയതു് ആദ്ധ്യാത്മികയാത്ര അത്ര എളുപ്പമല്ല എന്നു് ആ
വഴിക്കു് യാത്ര ചെയ്യുന്നവർക്കു് പഠിക്കുവാൻ വേണ്ടിമാത്രം.
തിരക്കുകാരെ വഴി തെററിക്കുവാനും ഈ വഴിയിൽ ചില
കള്ളന്മാർ ഉണ്ടു്.

എന്നു്,

വാത്സല്യപുത്രന്റെ അമ്മ.

# രോഗകാലചരിത്രം

തൃപ്രയാർ
1—5—'67

ഓം
ശ്രീ സദ്ഗുരുവേ നമഃ

മക്കളേ! അമ്മയുടെ ജീവിതത്തിൽനിന്നു പല പാഠങ്ങളും പഠിക്കുവാൻ സാധിച്ചിട്ടുള്ളതു് ആദ്യം അല്പം ചിലതു് വിവരിക്കാം. ആദ്യമായി അമ്മയുടെ ജനനമെഴുതാം. മററുള്ളവർ പറഞ്ഞുകേട്ടതായ കേൾവിയാണു് എഴുതുവാൻ പോകുന്നതു്. അമ്മയുടെ മാതാവു് അമ്മയെ ഗർഭം ധരിച്ചതു് ഇന്നു ശിവാലയമെന്നു വിളിച്ചുവരുന്ന ഈ വീട്ടിൽ വെച്ചല്ല.

അമ്മയുടെ മാതാവു് അമ്മയെ ഗർഭം ധരിച്ചിരിക്കുമ്പോഴാണു് അമ്മയെ പ്രസവിക്കുവാനുള്ള ഈ വീടു് പണിയുന്നതിന്നു് കൂട്ടുകാരൊന്നിച്ചു് അമ്മയുടെ മാതാവു് കളിമണ്ണു് ചുമന്നുകൊണ്ടു വന്നതത്രെ! ഇന്നത്തെപ്പോലെ സാമ്പത്തികമായ കഴിവു് അന്നില്ലാത്തതിനാൽ ആദ്യം കളിമണ്ണു് കൊണ്ടുവന്നു ഇഷ്ടിക പിടിച്ചാണു് ഒരു വീടുണ്ടാക്കിയതു് എന്നാണു് കേൾവി. അപ്പോൾ അമ്മയുടെ മാതാവിൻെറ ഗർഭത്തിൽ കിടന്നിരുന്ന അമ്മയും മാതാവിനോടൊപ്പം മണ്ണു് ചുമന്നു എന്നല്ലേ പറയേണ്ടതു്.

വേട്ടാളൻ സ്വപ്രയത്നത്താൽ മണ്ണു് കൊണ്ടുവന്നു് കൂടുണ്ടാക്കി അതിൽതന്നെ കിടന്നു ശരീരമുപേക്ഷിക്കുന്നു. അമ്മ മാതാവിൻെറ ഗർഭത്തിലിരിക്കുമ്പോൾതന്നെ ലോകത്തിലേക്കു് ഇറങ്ങുവാൻ അമ്മക്കുള്ള കൂടു് പണിയുന്നതിന്നുള്ള മണ്ണു് മാതാവിനോടൊപ്പം ചുമന്നു് ശേഖരിച്ചു് ഒരു കൊച്ചു വീടുണ്ടാക്കി. മണ്ണുചുമന്ന കഥ അമ്മക്കു് അനുഭവമില്ലെങ്കിലും ആ കൊച്ചുവീടു് അമ്മക്കു് ബുദ്ധിവെക്കുന്ന കാലത്തു് കാണുവാൻ സാധിച്ചിട്ടുണ്ടു. അമ്മയുടെ സഹോദരന്മാർ പ്രായപൂർത്തിയിലെത്തിയപ്പോഴാണു് ആ കൊച്ചുവീടു് ഒരു മാളികയാക്കി മാററിയതു്.

മക്കളേ! അമ്മ ഉത്ഭവത്തിൽതന്നെ മണ്ണുചുമന്നു കൊണ്ടുവന്നുണ്ടാക്കിയ ആ കൊച്ചു ഭവനത്തിലേക്ക് വന്നതായ ചരിത്രം അതിലും വിചിത്രം! അമ്മയെ ഗർഭം ധരിച്ച കാലം മുതൽക്കുതന്നെ അമ്മയുടെ മാതാവ് ഒരു വായുരോഗിയായ്ക്കഴിഞ്ഞു. അത്രയും വർക്കത്തുണ്ട് അമ്മയുടെ ജനനം എന്നല്ലേ കണക്കാക്കേണ്ടതു്. അമ്മയുടെ മാതാവിനു് ഉച്ചക്ക് ഒരു നേരമായി ആഹാരം. മററു രണ്ടുനേരവും ആഹാരം വേണ്ട. — ഈ കാലത്തു് മാതൃഗർഭത്തിൽനിന്നു അമ്മ ലോകത്തിലേക്ക് ഇറങ്ങുവാനുള്ള പുറപ്പാടായി. 'തെക്കേട്ട വീടെ'ന്നു പറയപ്പെടുന്ന ആ തറവാട്ടിൽ അന്ന് ആദ്യമായിട്ടാണ് മിഡ്വൈഫിനെ കൊണ്ടുവരുന്നതു്. അത്രയും മാതാവിനെ ഉപദ്രവിച്ചുകൊണ്ടാണ് അമ്മയുടെ ലോകത്തിലേക്കുള്ള യാത്ര. അപ്പോൾ അമ്മ ഒരു മാതൃദ്രോഹിയായിരുന്നു എന്നല്ലേ പറയേണ്ടതു്?

മക്കളേ! മാതൃഗർഭത്തിൽനിന്നും അമ്മ ആ കൊച്ചു ഭവനത്തിലേക്ക് വന്നപ്പോൾ, വേട്ടാളനെപ്പോലെ ആ കൂട്ടിൽ കിടന്നുതന്നെ ശരീരമുപേക്ഷിച്ചതുപോലെയാണ് അനുഭവം. മാതൃഗർഭത്തിൽ കിടന്നു മണ്ണു ചുമന്നുണ്ടാക്കിയ ആ കൂട്ടിലേക്ക് വന്നപ്പോൾ അമ്മക്ക് ജീവനില്ല. അമ്മ ലോകത്തിലേക്ക് ഇറങ്ങുവാനുള്ള പുറപ്പാടായപ്പോൾതന്നെ മാതാവും പൈതലും ജീവിച്ചിരിക്കയില്ല എന്നാണ് ആ കൊച്ചുഭവനത്തിൽനിന്നു പൊന്തിയ സംസാരം എന്നാണ് പറയപ്പെടുന്നതു്. ഡോക്ടർമാരേക്കാൾ സമർത്ഥയെന്നു പറയപ്പെടുന്ന മിഡ്വൈഫിൻെറ സാമർത്ഥ്യമോ ഈശ്വരൻെറ ലീലാവിലാസമോ എന്തോ ആയിക്കൊള്ളട്ടെ;മാതാവിനെ കൊല്ലാതെതന്നെ മൃതശരീരത്തോടുകൂടിത്തന്നെ അമ്മ ലോകത്തിലേക്കു വന്നു. ''മാതാവിനൊന്നുമില്ല;കുട്ടി കഴിഞ്ഞിരിക്കുന്നു''എന്നായിരുന്നു ആ കൊച്ചുഭവനത്തിൽ പൊന്തിയ ജനനാദം. 'കുട്ടിക്കല്ലേ അബദ്ധം വന്നുള്ളു, മാതാവിനു് ഒന്നുമില്ലാതെ കിട്ടിയല്ലോ' എന്നു തൃപ്തിപ്പെട്ടിരുന്നു ജനങ്ങൾ. പൈതലിൻെറ മൃതശരീരം കണ്ടതോടെ ''ഈ കുട്ടിയെ എങ്ങിനെ കുഴിയിൽ കൊണ്ടുവെക്കും''ചന്ദ്രൻ ഉദിച്ചതുപോലെയുണ്ടല്ലോ'' എന്നായി ആ കൊച്ചുഭവനത്തിലെ നിലവിളി.

മിഡ്വൈഫിൻെറ വൈഭവമോ എന്തോ പൈതലിൻെറ മൃതശരീരം മാതാവിനെ കാണിക്കാതെ വസ്ത്രത്തിൽ പൊതിഞ്ഞു മാററി എന്നാണ് കേൾവി. മാതാവ് മിഡ്വൈഫിനോട് ആവശ്യപ്പെട്ടു: 'കുട്ടിയെ കുഴിയിൽ വെക്കുന്നതിനു്മുമ്പ് എനിക്കൊന്നു കാണിച്ചുതരണം' എന്നു പറഞ്ഞു കരഞ്ഞുവത്രെ!

മിഡ്വൈഫ് മാതാവിനോട് പറഞ്ഞു: ''നിൻെറ കൊച്ചു മകൾക്ക് ഒന്നുമില്ല. ഞാൻ കാണിച്ചുതരാം. നിൻെറ ജീവനെ തമ്പുരാൻ തന്നിരിക്കയാണ്.നീ ഈ ചോരക്കുട്ടിക്കുവേണ്ടി നിളവിളി ബഹളംകൂട്ടിയാൽ ഇതിനു് മൂത്തകുട്ടികൾക്ക് അമ്മയില്ലാതെയായ്ത്തീരും. അത്രയും വിഷമനിലയിലാണ് നിൻെറ കാര്യം എത്തിച്ചേന്നതു്. എൻെറ സാമർത്ഥ്യമല്ല

ഇന്ന് നീ ജീവിച്ചത്. കുട്ടികളുടെ സുകൃതം! ഇത് നല്ലപോലെ ആലോചിച്ച് കരയുക'' എന്നാണ് ആ വൃദ്ധയായ മിഡ്‌വൈഫ് മാതാവിനോട് അരുളിയത് എന്നാണ് മാതാവ് അമ്മയുടെ ജനനചരിത്രം പറഞ്ഞു കേൾക്കാറുണ്ടായിരുന്നത്. അപ്പോൾ അമ്മ ഒരു കുലദ്രോഹിയായിരുന്നു എന്നല്ലേ കരുതേണ്ടത്.

മിഡ്‌വൈഫ് പോകുന്നതിന് മുമ്പ് പറഞ്ഞുവത്രെ: ''ഈ പൈതലിന്റെ കാര്യത്തിൽ ഞാനൊരു പരീക്ഷണം നടത്തിനോക്കട്ടെ; അതിന്നുശേഷം മറവ്ചെയ്യാം. തമ്പുരാൻ തരാൻ വിചാരിക്കുന്നുണ്ടെങ്കിൽ തരട്ടെ'' എന്നു പറഞ്ഞ് കുറെ ചാണകവെള്ളം തിളപ്പിക്കുവാൻ പറഞ്ഞു. ചാണകവെള്ളം സഹിക്കാവുന്ന ചൂടോടുകൂടി വലിയ ഉരുളിയിലേക്ക് പകർത്തി. അതിന്നുശേഷം വളരെയധികം വസ്ത്രങ്ങൾ ഘനത്തിൽ വിരിയ്ക്കുവാൻ പറഞ്ഞു. വസ്ത്രം വിരിച്ചുകഴിഞ്ഞപ്പോൾ അവർ പൈതലിനെ എടുത്ത് ചൂടുള്ള ചാണകവെള്ളത്തിൽ ഉരുളിയിൽ കിടത്തി. പിഞ്ചു കയ്യിന്റെ ചെറുവിരലിന്മേൽ പിടിച്ച് ഉരുളിയിലിട്ട് വളരെ സമയം വട്ടം ചുററിച്ചുകൊണ്ടിരുന്നുവത്രെ! യാതൊരു അനക്കവും കാണുന്നില്ല. ''കഴിഞ്ഞുകഥ'' എന്നു ആംഗ്യം കാണിച്ചതിന്നുശേഷം ഈ പൈതലിനെ ചെറുവിരലിന്മേൽ തന്നെ പിടിച്ച് ഉരുളിയിൽനിന്നു പൊക്കിയെടുത്ത് വിരിച്ചിരുന്ന വസ്ത്രത്തിലേക്ക് ഒരേറുകൊടുത്തു. പൈതൽ തുണിയിലേക്ക് വീഴലും നേരിയ ശബ്ദത്തിൽ ശ്വാസം അടഞ്ഞവിധം ഒരു നിലവിളി! അതോടെ എല്ലാവർക്കും തൃപ്തിയായി. അതിന്നുശേഷം മിഡ്‌വൈഫ് പൈതലിനെ ആചാരപ്രകാരം മുഖത്ത് വെള്ളം തളിച്ചു നല്ലവണ്ണം കടഞ്ഞു. നല്ലവണ്ണം നിലവിളിക്കുവാൻ തുടങ്ങിയപ്പോൾ പൈതലിനെ എടുത്ത് മാതാവിനെ ഏല്പിച്ചു എന്നാണ് പറയപ്പെടുന്നത്.

മക്കളേ! അമ്മയുടെ മുഖത്ത് വെള്ളം തളിച്ചിരിക്കുന്നത്, കൃസ്ത്യൻ മിഡ്‌വൈഫാണ്. കൃസ്ത്യൻസ്ത്രീ വെള്ളം തളിച്ചതുകൊണ്ടായിരിക്കാം അമ്മ പള്ളിയുടെ അടുത്തുകൂടി പോകുമ്പോൾ തലകുനിക്കുന്നത്. മക്കളേ! ഈ കാരണമാണെങ്കിൽ, മുസ്ലീംപള്ളിയുടെ അടുത്തുകൂടി പോകുമ്പോഴും അമ്മക്ക് ഈ സുഖക്കേടുണ്ട്! അതല്ലേ അമ്മ ''ഒരു ജാതി; ഒരു മതം; ഒരു ദൈവം; ഒരു മനുഷ്യൻ'' എന്നു എഴുതിവെച്ചിരിക്കുന്നത്.

മക്കളേ! അമ്മ ജീവിച്ചുവളരുവാൻ തുടങ്ങി. മാതാവ് രോഗിയുമായി. കഴിഞ്ഞില്ലേ കഥ! വളരെ വൈദ്യന്മാരെ കാണിച്ചിട്ടും ഉച്ചക്ക് ഒരു നേരം കഴിക്കുന്ന ആഹാരമല്ലാതെ രണ്ടു നേരമെങ്കിലും ആഹാരം കഴിക്കുവാൻ അമ്മയുടെ മാതാവിന്ന് സാധിച്ചിട്ടില്ല അമ്മയുടെ ആഹാരം മാത്രമല്ല, മാതാവിന്റെ ആഹാരംവരെ മുടക്കിയിട്ടാണ് അമ്മയുടെ ലോകത്തിലേക്കുള്ള പുറപ്പാട്. മാതാവിന്റെ എട്ടാമത്തെ ഗർഭത്തിൽ ജനിച്ചവിത്താണ് അമ്മ. അമ്മുടെ ഉത്ഭവകാലത്ത് മാതാവിനെക്കൊണ്ടുപോലും

അമ്മ പ്രതമനഷ്ട്പ്പീച്ചു. എന്തൊരു കഷ്ടമാണ്? മാതാവിന്റെ അത്തം, മുടക്കിയ നിക്കോലിയാണ് അമ്മ. 'നീർക്കോലി മൂത്താൽ കുഴമണലി' എന്നൊക്കെ പറയും.

അമ്മയുടെ ഒരു വയസ്സ് മുതൽ വാവുതോറും ശ്വാസംമുട്ടൽ പതിവായി ഉണ്ടാകുവാൻ തുടങ്ങി-ഒമ്പതു്വയസ്സ്വരെ. ബുദ്ധിവച്ചതുമുതൽ ഒമ്പതു് വയസ്സ്വരെ ഉണ്ടായിരുന്ന കാര്യം അമ്മയുടെ അനുഭവമാണ്. ഒമ്പതു് വയസ്സ് മുതൽ ശരീരം ക്ഷീണിക്കുവാൻ തുടങ്ങി. "മാതാവു് രോഗിയല്ലെ, ആ ഗർഭത്തിലല്ലേ ഉത്ഭവിച്ചതു്" എന്നൊക്കെ ആളുകൾ പറയുവാൻ തുടങ്ങി. അപ്പോഴും മാതാവിനു കുറ്റമായി! ഇതാണ്: മക്കളുണ്ടായാൽ മാതാവിനുപ്രാരാബ്ധമായി. മക്കൾ അധികരിച്ചാലത്തെ കഥ പിന്നെ പറയണോ? അമ്മക്ക് ഒമ്പതു് വയസ്സ് കഴിഞ്ഞപ്പോൾ മാതാവിനെ ചികിത്സിക്കുവാൻ പാവർട്ടിയിൽനിന്നും കൊണ്ടുവന്നതായ ഒരു ലക്ഷ്മിക്കുട്ടി ടീച്ചർ–നല്ല വൈദ്യയാണ്-അവരെ അമ്മയെയും കാണിച്ചു. ശരീരം ക്ഷീണിക്കുന്നതിനു് കറുത്ത പശുവിന്റെ പാലിൽ കോലരക്കിട്ടു കാച്ചി കഴിക്കുവാൻ പറഞ്ഞതനുസരിച്ച് അപ്രകാരം തുടർന്നുപോന്നു. ശരീരവും നന്നായി.

അമ്മക്ക് പന്ത്രണ്ടു് വയസ്സ് കഴിഞ്ഞ അവസരത്തിൽ ഒരു പുതിയ രോഗവുമായി ബന്ധപ്പെട്ടു. അമ്മയുടെ സഹോദരിക്ക് 'തുള്ളൽ' എന്നു പറയപ്പെടുന്ന ഒരു ബാധാരോഗം പിടിപെട്ടു. അതിനെ "മാററിക്കളയു"വാൻ രണ്ടു മാന്ത്രികന്മാരെ വരുത്തി. അവരുടെ കർമ്മങ്ങൾ അവസാനിച്ച്, ബാധ ഒഴിഞ്ഞു എന്നൊക്കെ പറഞ്ഞ രാത്രിയിൽ രണ്ടാമത്തെ സഹോദരിക്കും, ആദ്യം ഉണ്ടായിരുന്ന സഹോദരിക്കും വീണ്ടും തുടങ്ങി. മാന്ത്രികനു് വഷളായെന്നു് തോന്നി. ആരും അറിയാതെ അദ്ദേഹം അമ്മയുടെ വീടിന്റെ കുളത്തിൽ ചെന്നു ചാടി. ആ സമയത്തു് അദ്ദേഹത്തിന്റെ സങ്കല്പദേവതയായ ദേവി അദ്ദേഹത്തിന്റെ ശരീരത്തിൽ ബാധിച്ചു എന്നാണ് പറയുന്നതു്. അദ്ദേഹവും തുള്ളി. ഇവരുടെയെല്ലാം തുള്ളൽ കണ്ടപ്പോൾ അമ്മയുടെ മൂത്ത സഹോദരന്റെ ഭാര്യ ഉറങ്ങിക്കിടന്നിരുന്ന അമ്മയെ വന്നു വിളിച്ചുണർത്തി. ഈ കാഴ്ച കാണുവാൻ അമ്മ എണീററ്ചെന്നു. ഇവർ തുള്ളുന്നതു നോക്കിനിൽക്കുമ്പോൾ അമ്മയുടെ തല ചൊറിയുന്നതായി തോന്നി. ഉടനെ വലതുകൈ പൊക്കി തല ചൊറിയുവാൻ ശ്രമിച്ചപ്പോൾ, കൈ കുറെ പൊന്തി. തലയിലേക്ക് പൊന്തിക്കുവാൻ പററുന്നില്ല, ആരോ കീഴ്പോട്ടു് കൈവലിക്കുന്നപോലെ തോന്നി. ആളില്ല! വീണ്ടും ശ്രമിച്ചു. അപ്പോൾ കയ്യിന്റെ തണ്ടു വിറയ്ക്കുന്നു. അമ്മക്ക് ഇതെന്താണെന്നു് ധാരാളം ഭയം തോന്നി. അതോടെ ശരീരമാകെയാണ് വിറയ്ക്കുന്നതു് എന്തിനേറെ പറയുന്നു, സഹോദരിമാരുടെ കൂട്ടത്തിലേക്ക് അമ്മയേയും തുള്ളുവാൻ ഒരാളായി ചേർത്തി.

മക്കളേ! അതിൽനിന്നു് എന്തു പഠിക്കുവാൻ സാധിച്ചു എന്നുവച്ചാൽ തുള്ളൽക്കാർ എന്നു പറയുന്ന 'ദർശനക്കാർക്കു്' നന്നായിട്ടുള്ള ബോധ

മുണ്ട്. ചുരുക്കിപ്പറഞ്ഞാൽ കലിയുഗത്തിൽ അയ്യപ്പനാണ് ശക്തി എന്നു ദർശനക്കാർ പറയുന്നു. അഞ്ചല്ല, ഏഴമ്പലംകൂട്ടി അയ്യപ്പനു് വിളക്ക് കഴിച്ച് ദർശനത്തിൽവന്നാലും തുള്ളക്കാരൻെറ ബോധം നഷ്ടപ്പെടുന്നില്ല. അതു തീർച്ചയാണ്, അമ്മ അനുഭവസ്ഥയാണ്. ഒരു കാര്യം തീർച്ചയാണു്; അവർ പറയുന്നതു്കേട്ടാൽ അജ്ഞാനികാംക്ക് അത്ഭുതം തോന്നും. ആ കാര്യത്തിൻെറ അനുഭവവും പറയാം. ദർശനക്കാരുടേയും ബാധ എന്നു പറയപ്പെടുന്ന ചില ''അഭിനിവേഷക്കാരുടെയും'' നാവു്കൊണ്ട് ഏതോ ഒരു ശക്തി പറയിപ്പിക്കുന്നതാണ് അതിനു് ബോധം നഷ്ടപ്പെടുന്നില്ല. അമ്മയെ ബാധിച്ചിരുന്ന തുള്ളൽ എന്നുപറയുന്ന വിറയൽ 14 വയസ്സുവരെ നീണ്ടുനിന്നിട്ടുണ്ട്. ആ വകയിലേക്കു് എത്ര എത്ര പണമാണ് ചെലവ് ചെയ്യിച്ചിരിക്കുന്നതു് അമ്മ.

ഒരിക്കൽ പറയും അമ്മ പൂമാല ഗന്ധർവ്വനാണെന്നു്; മറ്റൊരിക്കൽപറയും ഹനുമാനാണെന്നു; പിന്നെപ്പറയും പ്രേതമാണെന്നു്; പിന്നെപ്പറയും ദുർഗ്ഗയാണെന്നു്; ഇങ്ങിനെ വൃത്തികെട്ട പലപേരുകളും അമ്മ ബോധത്തോടുകൂടി പലവുരു പറഞ്ഞുപോയിട്ടുണ്ട്. പറയണമെന്നു കരുതിയിട്ടല്ല. ആരോ നാവുകൊണ്ടു പറയിപ്പിക്കുന്നപോലെയുണ്ടു. അമ്മപറയുന്ന കാര്യങ്ങാം ജോത്സ്യനെ സമീപിച്ചാൽ അദ്ദേഹവും അതു്തന്നെപറയും. പിന്നെ വീട്ടുകാർ എങ്ങിനെവിശ്വസിച്ചു പരിഹാരം ചെയ്യാതിരിക്കും! ആ പരിഹാരം ചെയ്തുകഴിഞ്ഞാൽ മറ്റൊന്നായിരിക്കും പറയുക. ഇങ്ങിനെ വീട്ടുകാരെ എന്നല്ല നാട്ടിലുള്ള ജോത്സ്യന്മാരെയും മാന്ത്രികന്മാരെയും വളരെ ബുദ്ധിമുട്ടിപ്പിച്ചിട്ടുണ്ട് അമ്മ. അമ്മയുടെ ശരീരമാണെങ്കിൽ തല്ലി തകർത്തിട്ടുണ്ട്. ബോധത്തോടുകൂടിയാണ് ചെയ്യുന്നതു്. ഈ കഷ്ടപ്പാടുകാം സഹിക്കേണ്ടതായി വന്നതുകൊണ്ട് തുള്ളൽക്കാർ എന്നു പറയുന്ന ദർശനക്കാരുടെ ചരിത്രം അനുഭവിച്ചറിയുവാൻ സാധിച്ചു. ഒരു നിലക്കു് ഈ അനുഭവം വലിയൊരു നേട്ടമല്ലേ? തുള്ളക്കാരായ മുഴുവൻ ആംക്കാരും പറയും ''ബോധമുണ്ടായിരുന്നില്ല; എന്തൊക്കെയാണ് പറഞ്ഞതു്'' എന്നു ചോദിച്ചറിയും. ഇത്തരം ആംക്കാരെ അമ്മ അനുഭവത്തിൽ ഇന്നു കണ്ടുവരുന്നു.

ഭഗവതിക്ക് തുള്ളി തല വെട്ടിപ്പൊളിക്കുന്നതായി പറയുന്ന ആ സങ്കല്പശക്തി അദ്ദേഹത്തിൻെറ കൈകൊണ്ട് അതു പ്രവർത്തിപ്പിക്കുന്നു. അദ്ദേഹവും ബോധത്തോടുകൂടിയാണ് ചെയ്യുന്നതു്. ഈ കാര്യത്തിൽ സൂക്ഷ്മപരിശോധന നടത്തിയിട്ടുള്ള അമ്മയാണ് ഈ അനുഭവമെഴുതിയിരിക്കുന്നതു്. അമ്മ പലതിൻേറയും പേരു് പറഞ്ഞു തുള്ളിക്കൊണ്ടിരിക്കുന്ന അവസരത്തിൽ ''തനിക്ക് താൻ തന്നെയാണ് ബന്ധുവും ശത്രുവും'' എന്നു ബോധമുണ്ടായിരുന്നില്ല. അതു് ഉണ്ടായിരുന്നെങ്കിൽ തുള്ളുവാനും പോകുന്നില്ല. തുള്ളിനോക്കാഞ്ഞാൽ 'ദർശനക്കാർ' എന്നു പറയപ്പെടുന്ന തുള്ളൽക്കാരുടെ ചരിത്രവും മനസ്സിലാകുവാൻ പോകുന്നില്ല. തുള്ളിയതുകൊണ്ട് ആ വിഷയത്തിൻെറ സൂക്ഷ്മവശങ്ങാം പഠിച്ചു.

അന്നൊക്കെ അമ്മക്ക് അതൊരു ആനന്ദം! ദിവസത്തിൽ മൂന്നു നേരം കുളിക്കുക. കുളിക്കുന്ന സമയങ്ങളിലൊക്കെ വസ്ത്രം മാറുക; ചന്ദനം തൊടുക; ആരേയും തൊടുവാൻ ഇഷ്ടപ്പെടാതെ ഒരു മുറി ശുദ്ധമാക്കി അതിൽ ഇരിയ്ക്കുക; ഇതായിരുന്നു അമ്മ തുള്ളുന്ന കാലത്തെ ചിട്ട. 15 വയസ്സ് മുതൽ 16 വയസ്സുവരെ അമ്മക്ക് ബോധം നഷ്ടപ്പെടുക—നില്ക്കുന്നതായാലും ശരി ഇരിക്കുന്നതായാലും ശരി ഉടൻ വീഴ്ച കഴിയും. അപ്പോഴേക്കും വായിൽനിന്നു പത ചാടുവാൻ തുടങ്ങും. ഈ കാര്യങ്ങളൊന്നും അമ്മ അറിഞ്ഞിരുന്നില്ല. ഇതു് 'ബോധം നഷ്ടപ്പെടൽ' തന്നെയായിരുന്നു. തുള്ളൽ നിന്നു് ഈ സമ്പ്രദായം കണ്ടപ്പോഴും ഉപദ്രവമാണെന്നു് വീട്ടുകാർ സംശയിച്ചു. എത്ര പണമാണ് പിന്നേയും പരിഹാരങ്ങൾക്കായി ചെലവ് ചെയ്തിരുന്നതു്. യാതൊരു മെച്ചവും കിട്ടിയില്ല. 16 വയസ്സുമുതൽ അമ്മക്ക് വയറിൽ ഒരു വേദന തുടങ്ങി. ക്രമത്തിൽ അതു് വളരുവാൻ തുടങ്ങി. അതു് തുടങ്ങിയപ്പോൾ ബോധക്ഷയം എന്ന രോഗം മാറി, വയറുവേദന വർദ്ധിച്ചു. ഡോക ടർമാരെക്കൊണ്ടു് ശരീരം പരിശോധിപ്പിക്കുവാൻ അമ്മ ഇഷ്ടപ്പെടാതിരുന്നതിനാൽ 18 നാട്ടുവൈദ്യന്മാരെ മാറി മാറിക്കാണിച്ചു. അനവധി പണം അമ്മ നഷ്ടപ്പെടുത്തി.

വൈദ്യന്മാരുടെ ഔഷധങ്ങൾക്കൊന്നും വില കൽപ്പിച്ചില്ല—അമ്മയുടെ രോഗം. വയറു്വേദന വർദ്ധിച്ചു. ആഹാരം ഉച്ചക്ക് ഒരു നേരം. രണ്ടോ മൂന്നോ ഉരുള ചോറു് കഴിക്കുവാനേ പാടുള്ളു. ഉച്ച തിരിയുമ്പോഴേക്കും ദാഹം വർദ്ധിക്കും. ദർഭയിട്ടു് വെള്ളം തിളപ്പിച്ചതു് രാത്രിയാകുമ്പോഴേക്കും ഒരു പറ വെള്ളത്തോളം അകത്തേക്ക് ചെല്ലും. വെള്ളം കുടിച്ചാലും കുടിച്ചില്ലെങ്കിലും ഉച്ചതിരിഞ്ഞ് രണ്ടുമണി ആകുമ്പോഴേക്കും വയറു് വീർക്കുവാൻ തുടങ്ങും. വയർ കുങ്കുമത്തിന്റെ നിറമാകും. എക്കിട്ടം—ഒരു നാഴികദൂരം കേൾക്കാം ശബ്ദം. രാത്രി അമ്മയെ നോക്കുമ്പോൾ വലിയൊരു കെട്ടുവള്ളം വന്നു കിടക്കുന്നപോലെയാണ്. നേരം പുലർന്നാൽ വേദന മാത്രമേ ഉള്ളൂ. വയറു് തീരെ അമർന്നുപോകും. രണ്ടു മണിയോടുകൂടി വീണ്ടും ആരംഭിക്കും. ഇങ്ങിനെ 16 മുതൽ 18 വയസ്സുവരെ നാട്ടുവൈദ്യന്മാർക്ക് പരീക്ഷണത്തിനു് വിട്ടുകൊടുത്തു. വൈദ്യം നടന്നിരുന്ന അവസരത്തിലും അമ്മക്ക് വൈദ്യം ചെയ്യുവാൻ ഇഷ്ടമില്ല. സഹോദരന്മാരുടെ നിർബ്ബന്ധമായ ഉത്സാഹമാണ്. എന്തു് ചിലവ് വന്നാലും എവിടെ കൊണ്ടുപോയാലും അവർക്ക് അമ്മയുടെ രോഗം മാറിക്കാണണം. ഇതു് മാത്രമായിരുന്നു അവരുടെ ജപം.

18 വയസ്സായി. ആർക്കും സഹിക്കുവാൻ പററാത്ത വിധത്തിലായി, അമ്മയുടെ രോഗസ്ഥിതി. അമ്മയുടെ പിതാവിനും സഹോദരന്മാർക്കും പരിചയക്കാരായ ചില ഡോക്ടർമാർ അഭിപ്രായപ്പെട്ടു: "ശരീരത്തിൽ പരിശോധിക്കാതെ രോഗം കണ്ടെത്തുവാൻ എങ്ങിനെ സാധിക്കും. ആ സ്ഥിതിക്ക് തൃശൂർ ഗൗരിയമ്മയെ കാണിക്കുന്നത് നന്നായിരിക്കും. അവർ സ്ത്രീയാണല്ലോ" എന്ന അഭിപ്രായം പറഞ്ഞതനുസരിച്ച് ചില ഡോക്ടർമാരുടെ എഴുത്തുകളോടുകൂടി അമ്മ ഗൌരിയമ്മയെ സമീപിച്ചു.

മക്കളേ! അമ്മയുടെ 18-ാമത്തെവയസ്സിൽ തൃശ്ശൂർ സ്ത്രീകളുടെ ആസ്പത്രിയിൽ രോഗികളുടെ കൂട്ടത്തിൽ ഒരംഗമായി അമ്മയുംചേർന്നു. ഈശ്വരന്റെ ലീലാവിലാസമെന്നു പറയട്ടെ; എല്ലാ ഡോക്ടർമാരും നേഴ്സുമാരും അമ്മയെ ഒരു രോഗിയായിട്ടല്ല സ്വീകരിച്ചതു്. അമ്മയുടെ മാതാവായിരുന്നു അമ്മയെ ശുശ്രൂഷിക്കുവാൻ ആസ്പത്രിയിലുണ്ടായിരുന്നതു്. മാതാവിനോടും മകളോടും എന്തെന്നില്ലാത്ത ഒരു തൃപ്തിതോന്നുന്നു എന്നാണ് അവർ പറഞ്ഞിരുന്നതു്. ഒരാഴ്ച മരുന്നുകഴിച്ചു. അതിന്നുശേഷം ഇട്ട്യാനം എന്നുപേരായ ഡോക്ടർപറഞ്ഞു: ''നാളെ കുട്ടിക്കു് പരിശോധനയാണു്'' ഒരാഴ്ച മരുന്നു കഴിച്ചിട്ടാവാം എന്നാണു് ഗൌരിയമ്മ പറഞ്ഞിരുന്നതു്. അമ്മക്കു് ഇതുകേട്ടതോടെ ഭയമായി. ഇതിൽനിന്നു മോചിക്കുവാൻ എന്തു പറയണമെന്നറിയുന്നില്ല. ആ പരിഭ്രമത്തിൽ ഒരു 'സൂത്രക്കാരനെ' അമ്മ സമീപിച്ചു. മക്കളേ തെററിദ്ധരിക്കരുതു്. ആളെയല്ല, ഉള്ളിൽനിന്നു് ഒരു സൂത്രശക്തിയെ ഡോക്ടർമാരുടെ നേർക്കുവിട്ടു. അമ്മ ധൈര്യമായി അറിയിച്ചു. ''എന്നെ ഗൌരിയമ്മയെക്കൊണ്ടു പരിശോധിപ്പിക്കരുതു്. അവിടത്തെ കണ്ണുകൊണ്ടു് കണ്ടാൽ എന്റെ രോഗം മാറും എന്നാണു് എന്റെ ഉറച്ചവിശ്വാസം. ആ വിശ്വാസം എന്നെ രക്ഷിക്കും''. ഇതാണു് ഡോക്ടറെ അറിയിച്ചതു്. ഡോക്ടർ അമ്മയെ ''മഹാസൂത്രക്കാരി'' എന്നുതന്നെ വിളിച്ചു. അതിന്നുശേഷം ചിരിച്ചുകൊണ്ടു അമ്മയുടെ പുറത്തുതടവിക്കൊണ്ടുപറഞ്ഞു: ''കുട്ടി വിഷമിക്കേണ്ട. എനിക്കു് ഇട്ട്യാനംഎന്ന പേരുണ്ടെങ്കിൽ ഞാൻ കുട്ടിയുടെ കാര്യത്തിൽ അങ്ങേഅററംവരെ ശ്രമിക്കും. ഞങ്ങൾ ആരും പരിശോധിക്കുന്നില്ല'' എന്നു പറഞ്ഞു്മരുന്നുകൾ മാറിമാറി തരികയും ഇൻജെക്ഷൻ നാലും, അഞ്ചും വീതം ദിവസത്തിൽ നടത്തുവാനും തുടങ്ങി. 21ദിവസം ആശുപത്രിയിൽ കൂടി. അപ്പോഴേക്കും രോഗം ഉള്ളതായിതന്നെ പറയുവാൻ ഇല്ലാതായി. 21 ദിവസത്തിന്നുശേഷം വിഷുപ്രമാണിച്ചു് വീട്ടുകാരുടെ നിർബ്ബന്ധപ്രകാരം ആസ്പത്രിയിൽനിന്നു ഒഴിവാക്കിതന്നു. പോരുമ്പോൾ അവർ പറഞ്ഞു: ''രോഗം വിട്ടുപോയെന്നു കരുതേണ്ട. ആഴ്ചതോറുംവന്നു് 6മാസം ഇൻജെക്ഷൻ എടുക്കണം, 6മാസം മരുന്നും കഴിക്കണം.'' എന്നു് പറഞ്ഞ പ്രകാരം പ്രവർത്തിക്കുവാനും തയ്യാറായി.

ഈ കാലങ്ങളിൽ ഭക്ഷണക്കാര്യം ഒരു നേരംതന്നെ. അതിന്നു മാററം വന്നിട്ടില്ല. മറെറല്ലാരോഗങ്ങളും മാറി എന്ന നിലയിൽആയി. അമ്മയുടെ രോഗത്തിനെസംബന്ധിച്ചു് ഡോക്ടർമാർ അമ്മയുടെ പിതാവിനോടറിയിച്ചതു് അമ്മയുടെ വയററിൽ ഇടതുവശത്തുള്ള കുടലിനാണു് കുഴപ്പം. ചെറിയൊരു ഓപ്പറേററുനടത്തി അവിടെ ഛേദിച്ചു കളഞ്ഞാൽ പിന്നെ ഒന്നുംതന്നെ വിഷമിക്കാനില്ല''. അമ്മയുടെ പിതാവു്പറഞ്ഞു. ''എന്റെ മകളെ ഓപ്പ്രേററുകഴിച്ച സ്ത്രീ എന്നു മററുള്ളവർ പറയുവാൻ ഇവടന്നു് ഇട വരുത്തരുതു്. ഇതുമാത്രമാണു് എന്റെ അപേക്ഷ''എന്നറിയിച്ചു. അവർ പറഞ്ഞു: ''മരുന്നുകൊണ്ടു നിലനിർത്താം. കുറച്ചുകഴിയുമ്പോൾ കുഴൽ വഴിക്കു് ഇതു് ബാധിച്ച വയറിനു്മേലെ എന്തെങ്കിലും രോഗങ്ങൾ ഉണ്ടാ

യിതീരുവാൻ അവകാശമുണ്ട്. ഇതൊക്കെ തൽക്കാലരക്ഷ എന്നു പറയുവാനേ പററൂ''എന്നുപറഞ്ഞു. ഓപ്പറേഷൻകൂടാതെ കഴിച്ചുകൂട്ടി.

അവരുടെ ആറുമാസത്തെ മരുന്നും ഇൻജക്ഷ്യനും ശേഷം വയറു സുഖമായി. ആഹാരക്രമം ഒരു നേരംതന്നെ. 19 വയസ്സുവരെ അമ്മയും ആസ്പത്രിയുമായി ബന്ധം പുലർത്തി. 6മാസത്തിനുശേഷം 20 വയസ്സ് മുതൽ കണ്ണിൽനിന്നു വെള്ളം വരുവാൻ തുടങ്ങി. മരുന്നുകളുടെ ചൂടാണെന്നു എല്ലാവരും പറഞ്ഞു. അത്യാവശ്യം ഔഷധങ്ങളും ചെയ്യുവാൻ തുടങ്ങി.

മക്കളേ! അമ്മയുടെ കണ്ണിൻെറ കാഴ്ചയററു. രണ്ട് കണ്ണും പഴുത്തു ചീഞ്ഞു് കാണുവാൻ പററാത്ത വിധമായി. വലപ്പാട്ടുള്ള ഡോക്ടർ നാരായണമേനോൻ വളരെ ശ്രമിച്ചു. അദ്ദേഹത്തിനു് ഒന്നും മനസ്സിലാകുന്നില്ലെന്നു പറഞ്ഞു. തൃശ്ശൂർ നമ്പീശനെ കാണിച്ച് ഫോട്ടോ എടുത്തു ചികിത്സ തുടങ്ങാം എന്നു പറഞ്ഞു. തൃശ്ശൂർ പോകുന്നതിനു് അമ്മക്ക് തൃപ്തിയില്ലാഞ്ഞതിനാൽ കണ്ണപ്പൻ എന്നു പേരായ ഒരു കണ്ണുവൈദ്യനെ കൊണ്ടു വന്നു ചികിൽസ തുടർന്നു. നൂലട്ട എന്നു പറയുന്ന സാധനത്തിനെ കണ്ണിൻെറ മുകളിലെ പീണ്ഡയിൽ പിടിപ്പിച്ചു കഴിഞ്ഞാൽ, ഉച്ചക്ക് ഒരു മണിക്ക് അതു വിട്ടുകഴിഞ്ഞാൽ ഒരു വിരലിൻെറ വണ്ണത്തിലാണ് രക്തം കടിച്ചുവീർക്കുക. ശിരസ്സിലുള്ള രക്തം മുഴുവനും വാർത്തെടുക്കുകയാണ് ചെയ്യുക. 7ദിവസം അട്ടയെപിടിപ്പിച്ചു കണ്ണ് കാണാൻതന്നെ നിവൃത്തിയില്ലാതെ പിടിച്ചുകൊണ്ടു നടക്കലായി അട്ടയെ പിടിപ്പിച്ചു കഴിഞ്ഞാൽ പാൽക്കാവടിക്ക് വസ്ത്രം മാറിയവരെപ്പോലെ രണ്ടു തലക്കലും മൊന്ത കെട്ടിത്തൂക്കിയപോലെ രണ്ടു കണ്ണിൻെറ പീണ്ഡയിൽനിന്നു തൂങ്ങിക്കിടക്കുന്ന ആ കാഴ്ചതന്നെ ആർക്കും കാണുവാൻ പററാതെയായി, അമ്മയുടെ പിതാവിൻെറ അനുജൻ ഒരു ദിവസം വൈദ്യരോട് പറഞ്ഞു: ''ഈ പണി ഇനി പററില്ല. ഔഷധങ്ങൾ കൊണ്ട് മാററുവാൻ സാധിച്ചില്ലെങ്കിൽ വേണ്ട. ഈ കാഴ്ച ഇനി കാണുവാൻ പററില്ല.'' എന്നു്. അട്ടകൃഷി നിർത്തി. പിന്നെ കണ്ണിൽ തർപ്പണം ചെയ്യുവാൻ തുടങ്ങി. വേദന സഹിക്കാൻ വയ്യാത്ത വിധത്തിൽ എന്തൊക്കെ കണ്ണിൽ പ്രവർത്തിച്ചാലും അമ്മ ഒരക്ഷരം മിണ്ടുകയില്ല. ഒരു കാര്യം മാത്രം അമ്മ നിർബ്ബന്ധം പറയും. എൻെറ കണ്ണിൽ ഔഷധം ഒഴിക്കുന്നതു് വൈദ്യനാവാൻ പാടില്ല. കാരണം അവർ ''സാധാരണക്കാരോട് പെരുമാറുന്നതുപോലെ കണ്ണിൽ കൈ വെക്കും'' അതോടുകൂടിതന്നെ ''മുഖമാകെ കൈകൊണ്ട്മൂടി അമർത്തിപിടിക്കും''. ഈ സമ്പ്രദായം മാത്രം പററില്ലെന്നു എല്ലാവരും ഇരിക്കുമ്പോൾ തന്നെ അമ്മ പരസ്യമായി പറഞ്ഞു. തന്നെയുമല്ല വൈദ്യന്മാരെക്കൊണ്ട് അമ്മയുടെ കണ്ണിൽ മരുന്നു ഒഴിപ്പിക്കില്ല അമ്മയുടെ അച്ഛനും ബാലേട്ടനും ജോലിക്ക് പോകാതെ അതിനുവേണ്ടി ഒഴിവെടുക്കും. രാവിലെ ഉഴുന്നരച്ച് കണ്ണിൻെറ ചുററും കെട്ടിക്കഴിഞ്ഞാൽ അതു് നിറയെ നെയ്യ് ഒഴിച്ച് നിർത്തും. ഉച്ചക്ക് ഒരു മണിക്ക്ശേഷമാണ് അതിനെ എടുക്കുക. ഇതെല്ലാം വൈദ്യനെകൊണ്ടല്ല പ്രവർത്തിപ്പിക്കുക. ആദ്യത്തെ കണ്ണുവൈദ്യനും

പഠിച്ചതൊക്കെ നോക്കി. ഫലമുണ്ടായില്ല. അവസാനം അദ്ദേഹം നെററി യിൽ ഭസ്മക്കുറി വരക്കുന്നപോലെ നീളത്തിൽ ഒരു വിരൽ വണ്ണത്തിൽ പൊള്ളിച്ചു. പിറേറദിവസമായപ്പോഴേക്കും ഒരു നേന്ത്രക്കായയുടെ വലിപ്പത്തിലും വണ്ണത്തിലുമാണു് നെററി പൊള്ളി വെള്ളം നിറഞ്ഞുതുളുമ്പുന്നതു്. വരുന്നതും പ്രവർത്തിക്കുന്നതുമായ കാഴ്ചകൾ ആർക്കും കാണുവാൻ പററാത്തതും അമ്മക്കു് സഹിക്കുവാൻ പററുന്നതുമായിട്ടാണു് അനുഭവം. വൈദ്യൻ വന്നു് അതു പൊട്ടിച്ചു് തലനീരു് കണ്ണിലേക്കു് ഇറങ്ങാതെ നെററിയിൽ നിർത്തി വെള്ളം കളഞ്ഞാൽ ഔഷധം ഫലിക്കും എന്നു് പറഞ്ഞാണു് അതു് പ്രവർത്തിച്ചതു്. അതോടെ ആ വൈദ്യനെ ഒഴിഞ്ഞു. പിന്നെ 'മണക്കുന്നനെ'യാണു് കൊണ്ടുവന്നതു്.

അദ്ദേഹത്തിന്റെ ചികിത്സാവിധി ഒടുവിലാണു് അമ്മ അറിയുന്നതു്. കേൾക്കുവാൻ വയ്യാത്തതാണു്. ആദ്യത്തേതുപോലെ ഉഴുന്നുവളയം കെട്ടി തർപ്പണം തന്നെയാണു്. ആദ്യത്തെ വൈദ്യൻ കാച്ചിയ നെയ്യു് ഒഴിക്കുന്നു. ഇദ്ദേഹം കോഴിക്കുഞ്ഞിനെ അന്നന്നു് സ്ഫുടംവെച്ചു കൊണ്ടുവന്നു ഒരു മണിക്കു് കണ്ണിൽ ഒഴിച്ചുനിർത്തിയാൽ മൂന്നുമണിക്കുശേഷം കണ്ണിൽനിന്നും എടുക്കുന്നു. അദ്ദേഹവും വളരെ പണം കൊണ്ടു കൊണ്ടുപോയി. യാതൊരു ഫലവുമില്ല. ഒരു വൃദ്ധൻ മൊഹമ്മദീയനെ കൊണ്ടുവന്നു. അദ്ദേഹത്തിനു് ഒരു 'സേവ'യാണു് കൊച്ചിത്തമ്പുരാന്റെ രോഗം മാററി പേരെടുത്ത ആളാണു് എന്നൊക്കെ പറഞ്ഞാണു് കൊണ്ടുവന്നതു്. അദ്ദേഹം വന്നു് കുറെ കർപ്പൂരം വെള്ളത്തിൽ കലക്കി രണ്ടു കഷണം ശീല അതിലിട്ടു് മുക്കിയെടുത്തു കണ്ണിൽ പതിച്ചു. അതു് വലിയുമ്പോഴേക്കും വീണ്ടും നനച്ചിടും. ആ പ്രവൃത്തിയും ബാലേട്ടനെക്കൊണ്ടാണു് അമ്മ ചെയ്യിക്കുന്നതു്. 'ഇപ്പോൾ കണ്ണു് തുറക്കും' എന്നു പറഞ്ഞുകൊണ്ടാണു് അദ്ദേഹത്തിന്റെ തീവ്രയജ്ഞം. 14 കോഴിക്കുഞ്ഞിനെ ദഹിപ്പിച്ച ഈ കണ്ണുണ്ടോ വെറും കർപ്പൂരവെള്ളത്തിനെ മാനിക്കുന്നു? അദ്ദേഹമാണെങ്കിൽ ഉറക്കെ ചെപ്പാട്ടുകൾ ഉണ്ടാക്കുവാൻ തുടങ്ങി. "ഈ കണ്ണു് ഇപ്പോൾ തുറപ്പിച്ചു് തന്നില്ലെങ്കിൽ ഇന്നു ഞാൻ ആട്ടിൻതോൽ വലിച്ചു പുറത്തിടും." എന്നാണു് സേവാമൂർത്തിയോടു് അലറുന്നതു്. ജീവിതാവസാനംവരെ കണ്ണു് കാഴ്ചയററതായി ഭവിച്ചാലും ഇത്തരക്കാരെ ചികിത്സക്കുവേണ്ടി വീട്ടിലേക്കു് കടത്തരുതെന്നുകൂടി അമ്മ എല്ലാവരോടും അറിയിച്ചു. വീട്ടുകാരുടെ തൃപ്തിക്കുവേണ്ടി കുറച്ചുദിവസത്തേക്കു് അമ്മ കണ്ണു്വൈദ്യനു് വിട്ടുകൊടുത്തു ഒടുവിൽ അദ്ദേഹം ഡോക്ടർ നാരായണമേനോനെ വീട്ടിൽ അറിയാതെ ചെന്നുകണ്ടു. "ആ കുട്ടിയുടെ കണ്ണു് ആദ്യം ചികിത്സിച്ചതു് ഇവിടുന്നല്ലേ? കൃഷ്ണമണിക്കു് എന്തെങ്കിലും കുഴപ്പമുണ്ടോ? ഇപ്പോൾ ഞാനാണു് ചികിത്സിക്കുന്നതെന്നു" പറഞ്ഞു. ഡോക്ടർ അദ്ദേഹത്തെ ദേഷ്യപ്പെട്ടു. താൻ തന്റെ പാട്ടു് നോക്കി പോകാൻ പറഞ്ഞു. അതിനുശേഷം ഡോക്ടർ വീട്ടിലേക്കു് ആളെ അയച്ചു് ബാലേട്ടനോടു് ചെല്ലാൻ ആവശ്യപ്പെട്ടു. ബാലേട്ടൻ ചെന്നപ്പോൾ നമ്പീശന്റെ അടുക്കൽ കൊണ്ടു പോകാതെ ഇത്തരം ആൾക്കാരെകൊണ്ടു് ചികിത്സിച്ച ആ കുട്ടിയുടെ

കണ്ണ് ഒന്നിനും പററാത്ത വിധമാക്കി തീർക്കാനാണോ ഉദ്ദേശം എന്ന് പറഞ്ഞ് നമ്പീശന് ഒരു കത്ത് കൊടുത്തു. പിറെറ ദിവസംതന്നെ ആ കല്പനയും അമ്മ പാലിച്ചു. നമ്പീശൻ കണ്ണ് 'ഫോട്ടോ' എടുത്തു. ഒന്നും മനസ്സിലാകുന്നില്ലെന്നു പറഞ്ഞു മരുന്നുകളെല്ലാം തന്നു. അതും കൊണ്ടു പോന്നു. ഔഷധങ്ങൾ ശീലിക്കുവാൻ തുടങ്ങി. അതുകൊണ്ടൊന്നും മെച്ചമില്ലെന്നു വന്നപ്പോൾ തൃപ്രയാററിന്നടുത്ത് നാട്ടിക എന്ന സ്ഥലത്ത് വാസുദേവൻ എന്നു പേരായ ഒരു വൈദ്യൻ മദ്രാസ്സിൽനിന്നു കണ്ണുചികിത്സ പഠിച്ചുവന്നിട്ട് തൃശൂർ പുങ്ങണത്ത് വൈദ്യശാല തുറന്നിട്ടുണ്ടെന്നു കേട്ടു. ഉടനെ അദ്ദേഹത്തെ കൊണ്ടുവന്നു. ഇതിലിടക്ക് ഒരു രസംക്കുടിയുണ്ടായി. എഴുതിയാൽ ആരും തെററിദ്ധരിക്കരുത്. മനപ്പൂർവ്വംകൊണ്ടല്ല, കാര്യം എഴുതാൻ പോകുന്നത്. നമ്പീശൻെറ മരുന്നുകൊണ്ട് കണ്ണിന് മററുള്ള വർ ചികിത്സിക്കുന്നതിനേക്കാളും മെച്ചമായിരുന്നു. കണ്ണുതുറക്കാം, ആൾ ക്കാരുടെ സഹായം കൂടാതെ നടക്കാം. ഈ സ്ഥിതിയിലിരിക്കുമ്പോൾ അടുത്ത വീട്ടിൽ കൊള്ളി പറിച്ചു. കുറെ കൊള്ളി വീട്ടിലേക്ക് കൊണ്ടു വന്നു. അടുപ്പിൻെറ അടുക്കലേക്ക് നോക്കുവാൻ ആയിട്ടില്ലാത്ത അമ്മ ഒരു കൊള്ളിയെടുത്തു തീക്കനലിൽ കൊണ്ടു താഴ്ത്തുമ്പോൾ ഉച്ചക്ക് ആ ഹാരത്തിന് അരി അടുപ്പത്തിടുവാനുള്ള വെള്ളം തിളച്ചുകിടന്നിരുന്നു. അമ്മയുടെ മൂത്ത സഹോദരൻെറ ഭാര്യ അരി കഴുകി കൊണ്ടുവന്നു. അമ്മ കൊള്ളി താഴ്ത്തുന്നതുകണ്ടു ചിരിച്ചുകൊണ്ട് പെട്ടെന്ന് അരി, തിളക്കുന്ന വെള്ളത്തിലേക്ക് കമഴ്ത്തി. വലിയ ചെമ്പുകലത്തിൽ നിറഞ്ഞുതേട്ടി യ വെള്ളം തിളച്ചത് അമ്മയുടെ കണ്ണിലേക്ക് വന്നടിച്ചു. 'ഞങ്ങൾ രണ്ടുപേരും ഇപ്രകാരം സംഭവിക്കുമെന്നേ ധരിച്ചിട്ടില്ല. അമ്മ ഉടനെ വീണുപോയി. അടുക്കളയിൽ കിടന്നു പിടയുകയായി. സ്ത്രീകളും കുട്ടി കളും ഒഴികെ ആരും വീട്ടിലില്ല. കുട്ടികൾ വേഗം ഡോക്ടറുടെ അടു ക്കൽ പോയി. അദ്ദേഹമില്ല. ഉടനെ കമ്പൗണ്ടർ വന്നു. കുറെ ചീത്ത വാക്കൊക്കെ പറഞ്ഞു. മരുന്ന് കണ്ണിലെഴുതി. ഡോക്ടർ വന്നപ്പോൾ വിവരം കേട്ടു അദ്ദേഹവും വന്നു. അപ്പോഴേക്കും കണ്ണ്, പഴമൊഴി പറ യുന്നപോലെ മാങ്ങവെച്ച കലംപോലെയായി.

അമ്മയേക്കാൾ വിഷമമായി അബദ്ധം പററിയ ആൾക്ക്. കണ്ണി ൻെറ പുറമെയെല്ലാം പഴുത്തുചീഞ്ഞു. പഴയപോലെ കൂട്ടുകാരൊന്നിച്ചു നടക്കുവാൻ പററൂ. മക്കളേ! നോക്കണം. പദാർത്ഥങ്ങളിലേക്ക് മനസ്സ് വന്നപ്പോൾ ക്ഷമയില്ലാത്ത കൊതിയാണ് പാഠം പഠിച്ചത്; അമ്മയല്ല! അമ്മക്ക് സങ്കടമല്ല തോന്നിയത്; ചിരിയാണ്. പിന്നെ നമ്പീശൻെറ മരുന്നിനേയും കൂട്ടാക്കാതെ കണ്ണ് എവിടേക്കൊക്കെയോ അബദ്ധമുള്ള വഴി തേടിപ്പോകുവാൻ തുടങ്ങി. അപ്പോഴാണ് ഇദ്ദേഹത്തിൻെറ കാര്യം കേട്ടത്.

വാസുവൈദ്യർ വന്നു. 5-ാംമത്തെ കണ്ണു വൈദ്യനാണ്, അദ്ദേഹ ത്തിൻെറ പല വിധത്തിലുള്ള മരുന്നുകൾ കുറച്ചു ദിവസം ശീലിച്ചപ്പോൾ

അധികതയില്ല. എന്നാൽ കുറവുമില്ല. രോഗം മാറിയില്ലെങ്കിലും വൈദ്യനെ അമ്മക്ക് വളരെ തൃപ്തിപ്പെട്ടു. രണ്ടു വിരലിന്റെ തുമ്പ് കണ്ണിൽ വെക്കുന്നതു് അമ്മ അറിയുന്നില്ല. മുഖമാകെ കൈകൊണ്ടു് മൂടുക എന്ന സമ്പ്രദായമല്ല. അപ്പോഴുംതന്നെ തൃപ്തിയായി. കണ്ണിൽനിന്നു രക്തവെള്ളത്തിനു് യാതൊരു മാററവുമില്ലെന്നു വന്നപ്പോൾ ഉരസി രക്തം കളയാം എന്നു പറഞ്ഞു് ഇലയിലേക്ക് തലവെച്ച് കണ്ണുരസി തുടങ്ങി. കിണ്ടിയുടെ മുരലിൽകൂടി വെള്ളം പകരുന്നപോലെ രക്തം ചാടുന്നതു കണ്ടതോടുകൂടി അടുത്തുണ്ടായിരുന്നവരൊക്കെ ഓടി ഒളിച്ചു. അതു് കഴിഞ്ഞപ്പോൾ മുളക് അരച്ചാണ് കണ്ണിൽ തേച്ചതു്. നീരു് കെട്ടാതെ വെള്ളം ചാടിപ്പോകാനാണത്രെ! ഇതെല്ലാം കഴിഞ്ഞപ്പോൾ അദ്ദേഹം പറയുകയാണ് "ഇത്രയും ക്ഷമയുള്ള ഒരാളെ ഒമ്പതുകൊല്ലത്തിന്റെ ഇടക്ക് ഞാൻ കണ്ടിട്ടില്ല. 5കൊല്ലം മദ്രാസ്സിൽ ഡോക്ടർ ഭാഗം പഠിച്ചു. 4കൊല്ലമായി ചികിൽസ തുടങ്ങിയിട്ട്. കണ്ണ് ഉരസി കുരുമുളക് എഴുതുന്നതു് അകത്തിട്ട് പൂട്ടിയിട്ടാണ് ചെയ്യുക. അല്ലെങ്കിൽ കുളത്തിലേക്ക് ഓടും. ജനലിന്റെ അഴിവരെ ചവുട്ടിമുറിച്ചവരുണ്ടു്. കണ്ണ് ഉരസുമ്പോൾ ഈ കുട്ടിയിൽ കാണുവാൻ സാധിച്ച ശാന്തതയാണ് പുറത്തു്വെച്ചുതന്നെ മുളകെഴുതിയതു് എന്നൊക്കെ പറഞ്ഞ്" വളരെ സ്തുതിച്ചു.

ആരു് സ്തുതിച്ചാലുംസ്തുതിച്ചില്ലെങ്കിലും നമ്മൾക്കെന്താ, നമ്മുടെ ഭാരം ചുമക്കുവാൻ നമ്മൾതന്നെ വേണം. രണ്ടു പ്രാവശ്യം കണ്ണ് ഉരസി രക്തം കളഞ്ഞതിനുശേഷം ചികിൽസകൾ വീണ്ടും തുടർന്നു. വളരെ ശാന്തിയും കാണുവാൻ തുടങ്ങി. പക്ഷെ കണ്ണിന്നു് പൂർണ്ണ സുഖം കിട്ടുന്നില്ല. ഒടുവിൽ അദ്ദേഹം പറഞ്ഞു. "കണ്ണിലേക്ക് രക്തവള്ളികൾ ഇറങ്ങിയിട്ടുണ്ടു്. അതു് എടുത്തുകളഞ്ഞാൽ പൂർണ്ണസുഖമാകും" അതിനൊരു ദിവസം നിശ്ചയിച്ചു. ആയുധങ്ങളൊക്കെ അമ്മ കാണുന്നതിന്നു അരയിൽ തിരുകിയിട്ടാണ് വന്നതു്. ഒരു മേശമേൽ, ചുററും പായകൊണ്ടു് മറച്ച്, കാററടിക്കാത്ത വിധത്തിൽ അദ്ദേഹവും ബാലേട്ടനും അതിന്റെ ഉള്ളിൽ, "ആരും അങ്ങോട്ട അടുക്കരുതു്. കണ്ണു തുടച്ചു വൃത്തിയാക്കാനാണ്, കാററു് പാടില്ല" എന്നൊക്കെ സൂത്രങ്ങൾ പറഞ്ഞു. ബാലേട്ടന്റെ കയ്യിൽ കുറെ പഞ്ഞി വൃത്തിയാക്കികൊടുത്തു. അപ്പോഴേക്കും പതുക്കെ എന്തോ കിലുങ്ങുന്നപോലെ തോന്നി. ഉടനെ കഴിഞ്ഞു, കണ്ണിന്റെ ഉള്ളിൽ മുകളിലും ചുവട്ടിലും ഓരോ മുറിക്കൽ. രണ്ടു് കാലിന്റെ തള്ളവിരൽ അമ്മ ചവിട്ടിപിടിച്ചതൊഴികെ ഞരങ്ങുകപോലും ഉണ്ടായില്ല. കണ്ണിൽനിന്നു മുറിച്ചെടുത്ത ഞരമ്പ് വൈദ്യർ ബാലേട്ടന്റെ കയ്യിൽ പഞ്ഞിയിന്മേൽവെച്ചുകൊടുത്തു. അന്നു രണ്ടു് രക്തവള്ളികളാണ് മുറിച്ചെടുത്തതു്.

മക്കളെ! രക്തംഇറങ്ങുന്ന ഈ വള്ളി മുറിച്ചതോടുകൂടി അഹോരാത്രം രക്തംതന്നെ സദാ ഒഴുകുവാൻ തുടങ്ങി. അമ്മയുടെ ക്ഷമയെപ്പററി വൈദ്യൻ നാടൊക്കെ പരസ്യപ്പെടുത്തി. അന്നു് രാത്രി നേരംപുലരുന്നതിന്നു

മുമ്പ് എത്ര വസ്ത്രങ്ങളാണ് രക്തത്തിൽ മുങ്ങിയത്!. നേരം പുലർന്നു. അമ്മയുടെ അച്ഛൻെറ അനുജൻ വൈദ്യനെ കുറെ ചീത്തപറഞ്ഞു. കണ്ണിൽ നിന്നും ഒഴുകുന്ന രക്തത്തിന് ഒരവസാനം ഇത്‌വരെ ഉണ്ടായിട്ടുണ്ടോ? വേഗം കുട്ടിയുടെ കണ്ണ് ശരിപ്പെടുത്തിത്തരണം. കണ്ടുനില്ക്കുവാൻ പററാ ത്തതായിതീർന്നിരിക്കുന്നു എന്നു വൈദ്യനെ അറിയിക്കുവാൻ ആളെഅ യച്ചു. വൈദ്യൻ ഉടനെ കുത്തു കൊടുത്തയച്ചു. പറഞ്ഞുപോകാൻ മറന്നു പോയി. ആരും വിഷമിക്കേണ്ട. നേരത്തോട്നേരം കഴിയുമ്പോഴേ രക്തം നില്ക്കുയുള്ളു എന്നറിയിച്ചു. അതു പോലെതന്നെ നേരത്തോട് നേരം ആകുമ്പോഴേക്കും രക്തവർണ്ണം ചോലവെള്ളം പോലെയായി. പറ ഞ്ഞതായ സമയം കഴിഞ്ഞപ്പോരം രക്തംവററി. അതിന്നുശേഷം വേഗം കണ്ണിൽസുഖം കാണുവാൻ തുടങ്ങി. നിശ്ശേഷം മാറി എന്ന നിലയി ലെത്തി. മുന്നു കൊല്ലമാണ് കണ്ണിലെ സുഖക്കേട് വിട്ടൊഴിയാതെ നീണ്ടുനിന്നത്—അമ്മയുടെ 22 വയസ്സ്‌വരെ.

അമ്മയുടെ 22-ാമത്തെ വയസ്സിൽ കണ്ണിലെ രോഗംമാറി. അധികം താമസിയാതെതന്നെ അന്തർവിദ്രധി എന്ന രോഗത്തിനോടാണ് മല്ലിടു വ ൻ ഒരുങ്ങിയത്. ഒരു കാര്യംകൂടി എഴുതട്ടെ. അമ്മയുടെ കണ്ണിൽ തിളച്ചവെള്ളം വീണതിൻെറ അടയാളം പരിശോധിച്ചാൽ ഇന്നും കണ്ണി ൻെറ പുറമെ മുഖത്തേക്ക് അല്പം വ്യാപിച്ചിട്ട് കാണാം—കറുത്തവർണ്ണം.

അമ്മയുടെ അന്തർവിദ്രധിയുടെ തുടക്കം ആ കൊല്ലം വിഷു ഒന്നാം തിയ്യതിയായിരുന്നു. അമ്മയുടെ വീട്ടിന്ന് ബന്ധപ്പെട്ട കുടുംബങ്ങളിലേ ക്കൊന്നും അമ്മ പോകാറില്ല. അന്ന് പതിവില്ലാത്തവിധം ഉച്ചക്ക് ആഹാരം കഴിഞ്ഞപ്പോരം അമ്മയുടെ വീട്ടിൽ എല്ലാവരോടും സമ്മതം വാങ്ങി 'ശേഷക്കാർ വീട്' എന്നു പറയപ്പെടുന്ന എല്ലാ വീടുകളിലും പോയി. അവർക്കൊക്കെ അമ്മ ചെന്നതിൽ വലിയ അത്ഭുതമായി. വേഗംതന്നെ വീട്ടിലേക്കു മടങ്ങി. സന്ധ്യവരെ യാതൊന്നുമില്ല. രാത്രി കിടക്കുമ്പോരം അമ്മക്ക് നെഞ്ചിന്എന്തോ ഒരു അടവ്പോലെ തോന്നി. ആരേയും അറിയിച്ചില്ല. പാതിരയായപ്പോരം ശ്വാസം വലിക്കുന്ന ശബ്ദംകേട്ട്, അമ്മയുടെ മാതാവും മററും ഉണർന്നുനോക്കുമ്പോരം വായ അകത്തിപ്പിടിച്ചു കിടക്കുന്ന അമ്മയെയാണ് അവർ കാണുന്നത്. എല്ലാ വരും നിലവിളിയായി. ഒന്നും പുറത്തു ശബ്ദരൂപത്തിൽ പറയുവാൻ അമ്മക്ക് പററുന്നില്ല. പലതും അവർ പ്രവർത്തിക്കുന്നുണ്ട്. യാതൊരു ശാന്തിയും കാണുന്നില്ല. വൈദ്യന്മാരെ സമീപിക്കുന്നുണ്ട്. ആർക്കും ഒരു പിടിയും കിട്ടുന്നില്ല. അമ്മക്കറിയാം അമ്മയുടെ നെഞ്ചു തടവു മ്പോരം ഉള്ളിൽനിന്നുള്ള മുഴ, പൊന്തിക്കാണുന്നു. അതു് മൂലം ശ്വാസം വിടുന്നതിന്ന് തടസ്സം ഉണ്ടായിട്ടാണ് ശ്വാസംമുട്ടൽ. ഇതു് പറയുവാനും നിവൃത്തിയില്ല. കയ്യിന്മേൽ എഴുതിക്കാണിക്കുന്ന സൂത്രം പിന്നീടാണ് പഠിച്ചത്. ഉള്ളിൽ ബോധമുണ്ട്; മിണ്ടിക്കൂടാ എന്നു

പറയുന്ന തരമാണ്  അപ്പോഴത്തെ അവസ്ഥ. ഉള്ളിലെ വേദനകൊണ്ട് കണ്ണു തുറക്കുന്നതിനും പററുന്നില്ല.

ശ്വാസംമുട്ടിന്ന് മരുന്നു തരുന്നു. അതു് ഇറക്കുവാൻ പററാതെ ഒഴുകിപ്പോകുന്നു. വെള്ളവും അപ്രകാരം തന്നെ! ഇതുമാത്രം ആരുംക്കാർക്ക റിയാം. അമ്മയുടെ മാതാവു്, അമ്മയുടെ അച്ഛനോട് പറഞ്ഞു: "ഏന്നാലെ എന്റെ മോറം യാത്രയായി പോകുന്നതു് കണ്ടപ്പോറം ഞാൻ വിചാരിച്ചിട്ടുണ്ട്; എന്റെ മോറംക്ക് കരിങ്കണ്ണ് പററുമെന്ന്. അതുപോലെ തന്നെയായി. കണ്ണിന്ന് ഊതികെട്ടിയാൽ അവറംക്ക് മാറും". എന്നു മാതാവിന്റെ ദുഃഖവർത്തമാനം കേട്ടപ്പോറം പിതാവ് "കണ്ണിന്" ഊതി നൂൽകെട്ടി. കരിങ്കണ്ണല്ല, ഒരു പെരും കള്ളനാണ് ആറ് നില മാളികയുടെ മുകളിൽ നെഞ്ചിൽ ആരും അറിയാതെ കയറി കാരിയുമായി അമ്മയുടെ നെഞ്ചിൽ പ്രയോഗിക്കുവാൻ തക്കം നോക്കി പതുങ്ങി ക്കൂടിയിരിക്കുന്നതെന്ന് അമ്മക്കറിയാം. ഈ കപടവേഷക്കാരൻ അമ്മയുടെ നാക്ക്‌വരെ കെട്ടിപ്പോയി. പിന്നെ മററുള്ളവരെ എന്തറിയിക്കുവാൻ പററും

## പിടികിട്ടാത്ത രോഗം

ദിവസങ്ങറം 18 ആയി. മലവും മൂത്രവുമില്ല. അമ്മ കട്ടിലിൽ കിടന്നു 'ഉരിക്കു'ന്നു. തെക്കുട്ട വീട്ടിൽ ജനങ്ങറം തിങ്ങിക്കൂടാത്തതായ സമയങ്ങളില്ല ഈ കുട്ടിക്ക് എന്തുപററി. രോഗിയാണെന്നു പറയുവാൻ നിവൃത്തിയില്ല. പിന്നെ എന്താണ് ഇതിന്റെ കഥ. ഇതു് അമ്മയുടെ ചെവിയിൽ മുഴങ്ങുകയാണ്. നെഞ്ചിൽ ഊളയിട്ട് പതുങ്ങികിടക്കുന്ന കള്ളൻ തന്റെ കാരികൊണ്ട് അമ്മയെ വധിക്കും എന്നു അമ്മക്ക് നല്ലവണ്ണം അറിയാം. രോഗത്തിന്റെ തുടക്കത്തിൽ പതിവില്ലാത്തവിധം വീടുകളിലേക്കുള്ള സർക്കീററ് അമ്മയുടെ അവസാനത്തേതായിരുന്നു എന്നും തോന്നുന്നുണ്ട്. 18 ദിവസത്തിന്റെ ഉള്ളിൽ വന്നുപോയിട്ടുള്ള വൈദ്യന്മാരൊന്നു ഈ കള്ളനെ കണ്ടെത്തിയതുമില്ല. അത്രയും സൂത്രക്കാരനായിരുന്നു അമ്മയുടെ നെഞ്ചിനെ കവർന്നെടുത്ത കൂട്ടുകാരൻ.

മക്കളെ! അവസാനം 17–ാമത്തെ ദിവസം തൈക്കാട്ട് മൂസ്സിനെ സമീപിക്കുവാൻ അമ്മയുടെ സഹോദരന്മാർ നിശ്ചയിച്ചു. ബാലേട്ടൻ അന്ന് മൂസ്സിനെ സമീപിച്ചു. മൂസ്സ് ബാലേട്ടനോട് എവിടുന്നാണ് വരുന്നതെന്ന് ചോദിച്ചു. തൃപ്രയാർ എന്നു കേട്ടപ്പോഴും ആശാരി വീടാണെന്നറിഞ്ഞപ്പോഴും മൂസ്സിന്റെ തൃപ്തി നഷ്ടപ്പെട്ടതായി ബാലേട്ടന് തോന്നി. മണൽ പ്രദേശമല്ലേ, നടക്കുന്നതിനൊക്കെ ബുദ്ധിമുട്ടാണെന്ന് പറഞ്ഞു. അതിനൊക്കെ നിവൃത്തിയുണ്ട്. അവിടുന്ന് പോന്നേ തീരൂ. രോഗിയെ ഇങ്ങോട്ട്കൊണ്ടുവരാവുന്ന പരിതഃസ്ഥിതിയല്ല ഇപ്പോഴത്തേതു്എന്നു ബാലേട്ടൻ പറഞ്ഞു. അദ്ദേഹമാണെങ്കിൽ അദ്ദേഹത്തിന്റെ കാറിനാണ് യാ

ത്ര നടത്തുന്നത്. പെട്ടോം ചിലവാക്കി രോഗിയുടെ വീട്ടിൽ എത്തിയാൽ ആശാരിവീട്ടിൽനിന്ന ഫീസ്സ് കിട്ടുന്നത് തുച്ഛമായിരിക്കും എന്നൊക്കെ അദ്ദേഹം ധരിച്ചകാണും. ബാലേട്ടൻ ഒട്ടും പിൻമാറുന്നില്ലെന്ന കണ്ടപ്പോറം അദ്ദേഹം പറഞ്ഞു: ഏതെങ്കിലും വിധത്തിൽ കൃഷ്ണയുടെ ആസ്പത്രി യിലേക്ക് കൊണ്ടുവന്നാൽ ഞാനും വന്നന്വേഷിച്ച് വേണ്ടത് പ്രവർത്തി ക്കാമെന്നൊക്കെ ഒഴിവുകഴ വുകറം പറഞ്ഞുനോക്കി. ബാലേട്ടൻ സമ്മതി ച്ചില്ല. അപ്പോറം പറഞ്ഞു: "ഒരു കാര്യം ചെയ്യൂ. നാളെ വരൂ. ഉച്ചക്ക് ആഹാരം കഴിഞ്ഞിട്ട് പുറപ്പെടാം" ഇതു് കേട്ട് ബലേട്ടൻ മടങ്ങിപ്പോ ന്നു. പിറേറദിവസം വീണ്ടും അദ്ദേഹത്തെ സമീപിച്ചു. അദ്ദേഹം ആഹാ രം കഴിഞ്ഞ് തൃപ്രയാററിലേക്ക് പുറപ്പെട്ടു. ബാലേട്ടനോട് ഒരു കാര്യം പറഞ്ഞു: "കാറ്ക്കൂലി 12ക വരും". അതു് എത്ര വന്നാലും വിരോധമില്ലെ ന്ന ബാലേട്ടൻ പറഞ്ഞു. കാറു് വെണ്ണക്കൽ കടവിലെത്തി. വഞ്ചി യിൽ കസേര അലങ്കരിച്ച് വെണ്ണക്കൽ കടവിൽ ഹാജരുണ്ടായിരുന്നു. കാറിൽ നിന്ന വഞ്ചിയിലേക്ക് കാലെടുത്തുവെച്ചു. ചന്തക്കടവിൽവന്ന ണൊടിച്ച സമയംകൊണ്ട് തെക്കട്ട വീട്ടിലെത്തി.

അദ്ദേഹം വന്ന അമ്മയുടെ നാഡിമാത്രം പിടിച്ചുനോക്കി. എല്ലാ കാര്യങ്ങളും ചോദിച്ചറിഞ്ഞു. "നിങ്ങറം പറയുന്ന 18ദിവസമായി വെ ള്ളം കുടിച്ചിട്ട്, മരുന്നുകറം കൊടുക്കുന്നതു് ഒഴുകിപ്പോകുന്നു. ഈ കുട്ടിയെ കണ്ടാൽ 18 ദിവസമായി വെള്ളം കുടിച്ചിട്ട് എന്ന തോന്നുകയില്ലല്ലോ. മുഖത്തിൻെറ തേജസ്സ് കണ്ടിട്ട് ഈ കുട്ടിക്ക് രോഗമുണ്ടെന്നു പറയുവാൻ നിവൃത്തിയില്ല. എനിക്കൊന്നും മനസ്സിലാകുന്നില്ല" എന്നു് അദ്ദേഹവും പറഞ്ഞു.

## 'ക്ഷമ'യുടെ സാധന

ഏതായാലും കുറച്ചുവെള്ളം കൊണ്ടുവരാൻ പറഞ്ഞു. അതു് അമ്മയുടെ വായിലൊഴിച്ചു ഇറക്കിനോക്കുവാൻ കല്പിച്ചു. തോണിക്കാര ൻെറ ഉദ്യോഗംപോലെ അമ്മ ഓരോരുത്തരും പാസ്സാക്കുന്ന കല്പനകറം സ്വീകരിക്കുവാൻ തയ്യാറെടുത്തിരിക്കയാണ്. ഒന്നുമറിയാത്ത മനുഷ്യർ പറയുകയാണ്: വെള്ളം കഴിക്കൂ! ആ കല്പന പാലിക്കുന്നു. തരുന്ന വെള്ളം ഇറക്കി തൊണ്ടയിൽനിന്നു് അല്പം കീഴോട്ട് ചെല്ലുമ്പോഴേക്കും നെഞ്ചിൽ പതുങ്ങിക്കൂടിയ കള്ളൻ കഠാരിയെടുത്തു് കണ്ണു് തുറപ്പിക്കുന്നു. 'ഈ വഴി വിടില്ല. വന്ന വഴിക്ക് തന്നെ മടക്കിവിടൂ'. ഈ കല്പന പാലിക്കുമ്പോറം ഇറക്കിയവെള്ളം പുറത്തേക്കുതന്നെ തള്ളിവിടുന്നു. മരുന്നുകാരൻ മിനുട്ട്‌വെ ച്ച് കല്പിക്കുന്നു. മരുന്നു കഴിക്കൂ. എങ്ങിനെയെങ്കിലും അൽപം അകത്തു് ചെല്ലട്ടെ. ആ കൽപന അമ്മ പാലിക്കുമ്പോറം ആ കള്ളൻ വീണ്ടും തല ഉയർത്തുന്നു കോപിക്കുന്നു. വെള്ളം എത്ര നേർത്തതാണ്. അതു് ഈ വഴി വിടില്ല എന്നു് തടഞ്ഞിരിക്കുമ്പോറം അതിനേക്കാറം കട്ടികൂടിയ സാധനം ഈ വഴിക്ക് വിട്ടുതരുമെന്നു ധരിക്കുന്നുണ്ടോ. പുറത്തേക്കുതന്നെ

വിട്ടുകളയൂ. ഈ കൽപനയും അമ്മ പാലിക്കുന്നു. അമ്മയെ വധിക്കുവാനെത്തിയ ഘാതകൻപോലും അമ്മയുടെ ക്ഷമയോടുകൂടിയ അനുസരണം കണ്ടു് പശ്ചാത്തപിച്ചിട്ടുണ്ടു. മൂസ്സ് നിൽക്കുമ്പോൾ വെള്ളം കഴിച്ചതു് തൊണ്ടയിൽ എത്തിയതും പുറത്തേക്കു് തേട്ടിപ്പോയി. അദ്ദേഹത്തിനു് അത്ഭുതമായി എന്തോ ഉള്ളിൽ വിഷമമുണ്ടെന്നു് മനസ്സിലാക്കി. അതിനുശേഷം ചില മരുന്നുകൾ നിശ്ചയിച്ചു. ബാലേട്ടനോടു് ഇതു് മൂന്നു ദിവസം സേവിച്ചു് കഴിഞ്ഞിട്ടു് നാലാംദിവസം വന്നു വിവരം പറയൂ; ഇതിന്റെ ഗുണദോഷ മറിഞ്ഞിട്ടു് പിന്നെ നിശ്ചയിക്കാം, എന്താണു് രോഗം എന്നു് ഒരു പിടിയും കിട്ടിയിട്ടില്ലെന്നു്'' പറഞ്ഞു് അദ്ദേഹം പോയി. ബാലേട്ടൻ കാറിൽ കയററി മടങ്ങുകയും ചെയ്തു.

മക്കളേ! അമ്മക്കു് മരുന്നു തരുന്നതിലുള്ള ബാലേട്ടന്റെ ശ്രദ്ധ അവർണ്ണനീയമാണു്. അമ്മയെ പ്രസവിച്ച മാതാവിന്നുപോലും ബാലേട്ടനെപ്പോലെ ശ്രദ്ധ ഉണ്ടോ എന്നു സംശയിക്കണം. മൂസ്സ് പോയ ആ സന്ധ്യക്കു്തന്നെ ബാലേട്ടൻ എല്ലാ മരുന്നുകളും ശരിപ്പെടുത്തി അന്നുതന്നെ തന്നു. മരുന്നു പഴയപോലെ തേട്ടിപ്പോയി.

## ഭഗവൽ കടാക്ഷം!

മക്കളേ! ഈശ്വരന്റെ ലീലാവിലാസമോ അഥവാ മൂസ്സ് ഉദ്ദേശിച്ചിരുന്നതുപോലെയല്ല അമ്മയുടെ കുടുംബമെന്നു മനസ്സിലാക്കിയിട്ടോ എന്തോ നേരം പുലർന്നപ്പോൾ ഫസ്റ്റ ബസ്സിനു് മൂസ്സിന്റെ ഇല്ലത്തുനിന്നു് തന്റെ ശിഷ്യനായ ഒരു തിരുമേനിയെ അയച്ചിരിക്കയാണു്. എഴുത്തും മരുന്നുകളും കൊടുത്തയച്ചിട്ടുണ്ടു. എഴുത്തിലെ വാചകം, ''ഇന്നലെ അവിടുത്തെ അവശതകൾ കണ്ടുപോന്നിട്ടു് ഒരു സമാധാനവുമില്ലാതെ ഞാനും മകനും ഗ്രന്ഥങ്ങൾ മുഴുവൻ പരിശോധിച്ചതിൽ ആ കുട്ടിക്കു് ഭക്ഷണം ഇറക്കുന്ന കുഴലിൽ ഒന്നുകിൽ കുരു അല്ലെങ്കിൽ വ്രണം ഇതാണു് രോഗം. ബാലനോടു് മൂന്നു ദിവസം കഴിഞ്ഞാണല്ലോ വരാൻ പറഞ്ഞിരിക്കുന്നതു്. ആ ദിവസംവരെ ക്ഷമിച്ചിരിക്കുവാൻ നിവൃത്തിയില്ലാത്തതിനാലാണു് മരുന്നും ചാർത്തും കൊടുത്തു് ആളെ അയക്കുന്നതു്. ഇന്നലെ നിശ്ചയിച്ച മരുന്നുകളൊന്നും വേണ്ട. ഇതു് 4 ദിവസം ശീലിച്ചതിന്നുശേഷം ബാലൻ ഉടനെ വരണം''—ഇതായിരുന്നു അദ്ദേഹമറിയിച്ചതു്. മക്കളേ! മൂസ്സ് ഇങ്ങോട്ടു് ആളെ അയച്ചു എന്നു കേട്ടപ്പോൾ ജനങ്ങളെല്ലാം അത്ഭുതപ്പെട്ടുപോയി.

പുതിയ ഔഷധങ്ങൾ തുടർന്നു 4 ദിവസമായപ്പോൾ വിവരമറിയിച്ചു. വേദനയുടെ ശക്തി എഴുതവയ്യ നെഞ്ചിൽ പുറത്തേക്കു് ചുകപ്പു് കണ്ടുതുടങ്ങി. മുഴ ഒന്നുകൂടി ഉയർന്നു. അപ്പോഴാണു് നെഞ്ചിലാണു് വിഷമമെന്നു് എല്ലാവർക്കും മനസ്സിലായതു്. ബാലേട്ടൻ വിവരമറിയിച്ചു. നെഞ്ചിലേക്കു് കുഴമ്പു് നിശ്ചയിച്ചു. ഔഷധങ്ങളും മാററി. നെഞ്ചിൽ വ്രണമല്ല;

കരുവാണെങ്കിൽ നാല് ദിവസം കഴിയുമ്പോഴേക്കും പനി കാണും. അപ്പോൾ വിവരമറിയിക്കുവാൻ പറഞ്ഞയച്ചു. ബാലേട്ടനാണെങ്കിൽ മരുന്നുകൾ നന്നായി കിട്ടുവാനുവേണ്ടി ഒല്ലൂരുനിന്നും തൃശ്ശൂരിൽനിന്നുമാണ് മരുന്നുകൾ വാങ്ങുക.

## ശാസ്ത്രയുക്തിയുടെ സുനിശ്ചിതത്വം

നാല് ദിവസം ഔഷധം ശീലിച്ചപ്പോഴേക്കും പനികാണുവാൻ തുടങ്ങി. ഉടനെ വിവരമറിയിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞതു് "നെഞ്ചിൽ കരുവാണ്. അതു് പൊട്ടിയാൽ രക്ഷയില്ല. പുറത്തേക്ക് പൊട്ടിയാൽ ഉണങ്ങുകയില്ല അകത്തുപൊട്ടിയാലും രക്ഷയില്ല 'അന്തർ വിദ്രധി' എന്നാണു് കരുവിന്റെ പേരു്."— ക്യാൻസർ! ഇതുപോലെ ഒരു പട്ടത്തി സ്ത്രീക്ക് മാത്രമേ ഉണ്ടായിട്ടുള്ളു. ആ സ്ത്രീ മരിക്കുകയും ചെയ്തു. ഈ കരു പൊട്ടിയാൽ ഒന്നുകിൽ നേരത്തോട് നേരം കഴിയുന്നതോടുകൂടി മരിക്കും; അല്ലെങ്കിൽ മൂന്നുമാസം. തൊണ്ണൂറാമത്തെ ദിവസം തീർച്ചയായും മരിക്കും എന്നാണു പറഞ്ഞതു്. ഏതായാലും ഈ ഔഷധങ്ങൾതന്നെ നടത്തുക. ഭേദഗതികൾ അറിയിച്ചുകൊണ്ടിരിക്കുക എന്നും പറഞ്ഞയച്ചു.

## ബാലേട്ടന്റെ ശ്രദ്ധ

അമ്മയ്ക്കാണെങ്കിൽ ഞരമ്പ് വലിവുകൊണ്ടു നിവർന്നുകിടക്കുവാൻ പാടില്ലാതെ കട്ടിലിന്റെതല കുത്തു്വെച്ച് ഒരു ഭാഗം നിവർത്തി അതിന്മേൽ ചാരിക്കിടക്കുമ്പോഴും നടു നിവർത്തുവാൻ പററില്ല. അതിനു് കാല്ക്കൽ ഭാഗത്തു് നാലഞ്ചു് തലയണവെച്ച് ഉയർത്തി അതിന്മേലേക്ക് കാലു് കയററിവച്ചു നടുഭാഗം ഒടിച്ചുവെക്കണം. ഇടത്തും വലത്തും തലയണവെച്ചു് കൈകൾ കയററിവെച്ച് പകുതി ചത്തതായ ഒരു പുഴുവിനെപ്പോലെ ഒട്ടും കണ്ണുതുറക്കുവാൻ പററാതെയാണു് കിടക്കുന്നതു് മരുന്നുകളും നാരങ്ങനീരും വായിൽ ഒരോ തുള്ളി ഒഴിച്ചുതരുന്നതു് തൊണ്ടയിലേക്ക് എത്തും. പുറത്തേക്ക്തന്നെ തേട്ടിപ്പോകും. എന്നാലും അതിന്റെ ലഘുവായിട്ടൊരു അംശമെങ്കിലും അകത്തു് വ്യാപിക്കുമല്ലോ_ ഇതായിരുന്നു എല്ലാവരുടേയും അഭിപ്രായം. എത്രയോ വിലകൊടുത്തു വാങ്ങുന്ന മരുന്നു മുഴവൻ പുറത്തേക്ക് തന്നെയാണു് പോകുന്നതു്. ഒരു തുള്ളി മരുന്നു് എത്ര പരാക്രമത്തോടെയാണു് അമ്മ തൊണ്ടവരെ എത്തിക്കുന്നതു്. അതു് പുറത്തേക്ക് തേട്ടിപ്പോകുവാൻ തുടങ്ങുമ്പോൾ, നെഞ്ചിലെ പഴുത്ത ഭാഗം അനങ്ങുമ്പോഴത്തെ പരാക്രമം ഏതുവിധത്തിലും എഴുതുവാൻ അമ്മക്ക് പററുന്നില്ല. കിട്ടേട്ടന്റെയും ബാലേട്ടന്റെയും ഉള്ളഴിഞ്ഞ ആത്മാർത്ഥത കാണുമ്പോൾ എന്തും സഹിച്ചു് തരുന്നതു് കഴിക്കുകയാണു് അമ്മ ചെയ്യുന്നതു്. കിട്ടേട്ടനും ബാലേട്ടനുമായുള്ള മാററം അമ്മക്ക് പണം ചിലവ്ചെയ്യുന്ന കാര്യത്തിൽ ഇരിക്കുന്ന സ്ഥലം പോയാലുംശരി അമ്മ ഒരു സമാധാനത്തോടുകൂടി കിടക്കുന്നതു് മാത്രം അവർക്ക് കാണണം.

ഇതു് അവരുടെ രണ്ടുപേരുടേയും ഉറച്ച നിശ്ചയമാണ്. അമ്മക്കുവേണ്ടി പണം ചിലവു്ചെയ്യുന്ന കാര്യത്തിൽ രണ്ടുപേർക്കും തുല്യമായ തൃപ്തിയും സമാധാനവുമാണ്, പക്ഷെ കിട്ടേട്ടനു് ബാലേട്ടനെപ്പോലെ ഒന്നും അറിഞ്ഞുകൂടാ—പണം എത്രമാത്രം ചിലവ്‌വന്നാലും രോഗം മാറിക്കാണണം ഇതു് മാത്രമേ കിട്ടേട്ടനറിയൂ. ബാലേട്ടൻ ഓടിപ്പിടഞ്ഞു ആരെയെല്ലാം ചെന്നു കാണണം, എവിടെപ്പോയി മരുന്നു് കൊണ്ടുവരണം; അതു് പാകം ചെയ്തു് തരുന്നതിന്നും കൈകാലുകൾ ചുരുളുമ്പോൾ കിഴി വെക്കുന്നതിനും സ്ത്രീകളേക്കാൾ ശ്രദ്ധയിൽ ചെയ്തു എത്രമാത്രമാണ് കഷ്ടപ്പാടുകൾ രാപ്പകലുകൾ ചെയ്തുകൂട്ടിയിട്ടുള്ളതെന്നു് ഈ യുഗം മുഴുവൻ പറഞ്ഞാലും അവസാനിക്കുകയില്ല. കിട്ടേട്ടൻ ജോലിക്ക് പോയി മടങ്ങി വീട്ടിലേക്ക് എത്തുമ്പോഴേക്കും പരിചയമുള്ള പക്ഷികളോടുവരെ അവിടത്തെ വിവരം ഇപ്പോൾ എങ്ങിനെയുണ്ടു എന്നും പറവകളോടു്വരെ യാത്രചോദിച്ചുമാണ് വീട്ടിലേക്ക് എത്തുക. രാത്രി മററുള്ളവരോടൊപ്പം നേരം പുലരുന്നതുവരെ ഉറക്കമൊഴിച്ചിരിക്കും. ഒന്നും ചെയ്യുവാൻ കിട്ടേട്ടനു് അറിഞ്ഞുകൂടാ. ഇതാണ് കിട്ടേട്ടനും ബാലേട്ടനുമായുള്ള മാററം. അവർ വെയിൽ കൊണ്ടു് പൊട്ടിപ്പൊരിഞ്ഞു കൊണ്ടുവരുന്ന പണമാണ് ചിലവ് ചെയ്തു് അമ്മ ഛർദ്ദിച്ചുകളയുന്നതു്. ആ ചിന്തപോലും അവർക്കില്ല. അമ്മ മരുന്നുതുള്ളികൾ ഒന്നിറക്കുവാൻ, ആ ചീഞ്ഞ നെഞ്ചടിയുടെ വാതിൽ, വായ തുറന്നുകൊടുക്കുന്നതു്. നെഞ്ചിന്റെ കൂട്ടെല്ലിന്റെ ഉള്ളിലല്ലെ സർവ്വ ഞരമ്പുകളുടെയും കേന്ദ്രസ്ഥാനം. അവിടെ പഴുത്തുചീഞ്ഞിരിക്കുമ്പോൾ ഒരുതുള്ളി മരുന്നു ആ സ്ഥാനത്തുചെന്നു മടങ്ങുമ്പോഴത്തെ കഥ എന്തായിരിക്കും? കിട്ടേട്ടനും ബാലേട്ടനും അവർ കഷ്ടപ്പെടുന്ന പണം അമ്മക്ക് തുപ്പിക്കളയുവാൻ ചൊരിഞ്ഞുതരുമ്പോൾ, ആ 'പെട്ടിയുടെ വായ' പതുക്കെ ഒന്നു തുറന്നു കാണിക്കുക മാത്രമല്ലേ അമ്മയ്ക്കൊന്നു ചെയ്യുവാനുള്ളതു്!—

## 'അകക്കണ്ണു്' തുറക്കുന്നു

ബാലേട്ടൻ മൂസ്സിന്റെ അഭിപ്രായങ്ങൾകേട്ടു വീട്ടിലേക്കു് മടങ്ങി എത്തി. അദ്ദേഹത്തിന്റെ അഭിപ്രായമറിയുവാൻ വീട്ടിൽ എല്ലാവരും ബാലേട്ടനെ കാത്തിരിക്കുകയാണ്. ബാലേട്ടൻ വന്നു പറയുകയാണ്: ''പേടിക്കാനൊന്നുമില്ല. ഒരു പക്ഷെ കുരുപൊട്ടും. പൊട്ടിപ്പോകുന്നതാണ് നല്ലതു്'' എന്നാണ് പറഞ്ഞതെന്നു്. മൂസ്സ് ഒരു കാര്യവുംകൂടി ബാലേട്ടനോടു്പറഞ്ഞു; അതെഴുതുവാൻ വിട്ടുപോയി. ''കുരുപൊട്ടുകയാണെങ്കിൽ മൂസ്സിന്റെ അടുക്കലേക്കു് ചെല്ലേണ്ട എന്നുകൂടി പറഞ്ഞിട്ടാണ്'' ബാലേട്ടനെ മടക്കി അയച്ചിരിക്കുന്നതു്.

ബാലേട്ടനെ എന്നല്ല ഒരു പ്രാണിയെപ്പോലും കണ്ണുതുറന്നുകാണുവാൻ സാധിക്കാതെ കിടക്കുന്നഅമ്മ, ബാലേട്ടന്റെ അഭിപ്രായംകേട്ടപ്പോൾ, അമ്മയുടെ കയ്യിന്റെ തണ്ടയിന്മേൽ വിരലിൽകൊണ്ടു് പതുക്കെ

പതുക്കെ എഴുതികാണിച്ചു. ''ഇതല്ലല്ലോ മൂസ്സ് പറഞ്ഞതു്. പൊട്ടിയാൽ രക്ഷയില്ലെന്നല്ലേ പറഞ്ഞതു്. ഓപ്പയുടെ മുഖത്തിനുതന്നെ ഒരു പ്രസന്ന തയുമില്ലല്ലോ?'' അമ്മ എഴുതികാണിച്ചതുകണ്ടപ്പോഠം വിഷമിച്ചിരുന്ന എല്ലാവരും ചിരിച്ചു. ബാലേട്ടൻ പറഞ്ഞു: 'ഏയ് അപ്രകാരമൊന്നും മൂസ്സ് പറഞ്ഞിട്ടില്ല'. എൻെറ മുഖത്തിൻെറ കാര്യം നീ പറയുന്നതു് എൻെറ മുഖം കാണുവാൻ നീ കണ്ണുതുറക്കുന്നില്ലല്ലോ. നീ കണ്ണുതുറ ന്നു നോക്കിയാൽ പറയുന്നതു് ശരിയാണെന്നു് സമ്മതിക്കാം. എന്നു ബാലേട്ടൻപറഞ്ഞപ്പോഠം' അമ്മ ഒരു വിധം കഴിവു് പ്രയോഗിച്ചു് ചിരിച്ചു.

മക്കളേ! അമ്മക്കു് പനി വർദ്ധിക്കുവാൻ തുടങ്ങി. മൂന്നു നാലു് ദിവ സംകൂടി കഴിയുമ്പോഴേക്കും തരങ്ങളെല്ലാം മാറിക്കഴിഞ്ഞു. ഒരു ദിവസം ഉച്ചക്കു്ശേഷം വായയിൽ 'ചോരക്ലാപ്പ്'തോന്നി. വിവരം കയ്യിന്മേൽ എഴുതികാണിച്ചു. അമ്മയുടെ സഹോദരിമാരും സദാ അമ്മയുടെ അടുക്കൽ തന്നെ ശുശ്രൂഷക്കായി കൂടിയിട്ടുണ്ടു. അവർ ബാലേട്ടനെ വേഗം വിവര മറിയിച്ചു. വട്ടക്കോളാമ്പി വൃത്തിയാക്കി അടുക്കൽതന്നെ വെച്ചിട്ടുണ്ടു. ബാലേട്ടൻ അമ്മയുടെ അടുക്കൽ ഇരുന്നു.

## മൃത്യുവിൻെറ തിരുപ്പുറപ്പാടു്

അമ്മ കയ്യിന്മേൽ എഴുതി കാണിച്ചു. ''ഇന്നു് എൻെറ കുരു പൊട്ടും.'' ബാലേട്ടൻ പറഞ്ഞു: ''പൊട്ടിപോയാൽ വളരെ നന്നായി. അതിനാണു് ഇപ്പോഴത്തെ മരുന്നുകറം.'' അമ്മ വീണ്ടും എഴുതിക്കാണിച്ചു: ''എന്തായാലും കൊള്ളാം. ഒന്നിനും പേടിയില്ലാതായി. മൂസ്സും ഒഴിവാക്കി.''

ബാലേട്ടൻ പറഞ്ഞു: ''നിണക്കു് തോന്നുന്നതല്ലേ. പൊട്ടിയാൽ ഉടനെ ചെല്ലുവാനാണു് അദ്ദേഹം പറഞ്ഞതു്.'' മറുപടി തുടർന്നെഴുതുവാൻ കഴിവില്ലാത്ത സന്ദർഭമായതു്കൊണ്ടു് അമ്മ മൌനമവലംബിച്ചു.

മക്കളേ! ഉച്ചതിരിഞ്ഞു് മൂന്നു മണിയോടുകൂടി അമ്മയുടെ നെ ഞ്ചിൽ പതുങ്ങികൂടിയിരുന്ന ആ പെരും കള്ളൻ അമ്മയുടെ നെഞ്ചിൽ കഠാരി പ്രയോഗിച്ചു. അതാ വായ നിറഞ്ഞു് രക്തം! കോളാമ്പിക്കു് ഒരു വിശ്രമവും ഇല്ലാതെയായി. രക്തം . . . . . !

അമ്മയുടെ അച്ഛനും, അമ്മയുടെ മാതാവും കട്ടിലിൻെറ അടുക്കൽ തന്നെ തലചുററി വിശ്രമിക്കുവാൻ കിടപ്പായി മൂസ്സ് അറിയിച്ചിട്ടുള്ള വിവരം അവർ അറിഞ്ഞിട്ടില്ല. ബാലേട്ടനു് സംസാരിക്കുവാൻ നാക്കു് പൊന്തുന്നില്ല; അമ്മയെ ബോദ്ധ്യപ്പെടുത്തുവാൻവേണ്ടി ബാലേട്ടൻ ഉടനെ മൂസ്സിനെ കാണുവാൻ പുറപ്പെട്ടു.

## ചികിത്സകൻ കയ്യൊഴിഞ്ഞു

എല്ലാവരുടെയും വിഷമങ്ങൾ ശ്രദ്ധിക്കുവാൻ സാധിച്ച അമ്മ കയ്യിന്മേൽ ഒരു വിധം കഴിവെടുത്തു എഴുതി കാണിച്ചു. "ആരും വിഷമിക്കേണ്ട. പൊട്ടിയപ്പോൾ കുറെ സുഖമാണ്." അമ്മക്ക് എഴുതുവാൻ സാധിക്കാതെ കൈകാലുകൾ തളർന്നു പോകുകയാണ്. ഈ വിഷമഘട്ടത്തിൽ ബാലേട്ടൻ അദ്ദേഹത്തെ കാണുവാൻ ഓടി വിവരങ്ങളെല്ലാം അറിയിച്ചു അദ്ദേഹം പറഞ്ഞു."ഇനി എനിക്കൊന്നും പറയുവാനില്ല ബാലൻ വേഗംതന്നെ പൊയ്ക്കോളൂ. നാളെ കുരു പൊട്ടിയസമയം വളരെ ശ്രദ്ധിക്കണം. ആ സമയം കഴിഞ്ഞാൽ രോഗിക്കൊരു ബോദ്ധ്യത്തിന് വേണ്ടി കൊടുത്തിരുന്ന മരുന്നുതന്നെ കൊടുത്താൽ മതി തൊണ്ണൂറ് ദിവസം കിടക്കുകയാണെങ്കിൽ, തൊണ്ണൂറാമത്തെ ദിവസം മരണം തീർച്ചയാണെന്ന്."

ബാലേട്ടൻ, രാത്രി വളരെ വൈകിയപ്പോൾ തിരിച്ചെത്തി. ഈ മരുന്നുതന്നെ കഴിച്ചാൽ മതിയെന്നുപറഞ്ഞു എന്നായിരുന്നു പറഞ്ഞത്. അമ്മ കയ്യിന്മേൽ എഴുതി കാണിച്ചു. "എന്തു സൂത്രം പറഞ്ഞാലും ഇതിൽ നിന്ന് രക്ഷയില്ലെന്നു എനിക്കറിയാം." ബാലേട്ടൻ പറഞ്ഞു: "നിനക്കെന്നെ തീരെ വിശ്വാസമില്ലല്ലെ?" വീണ്ടും അമ്മ കഷ്ടിച്ച് ചിരിച്ചു.

## 'മരണത്തെ കൂസാത്ത ചിരി!'

മക്കളേ! ഈ കഠിനപരാക്രമത്തിലും ചിരിച്ചിരുന്ന ആളാണ് അമ്മ. കുരുപൊട്ടിയപ്പോൾ എന്തുണ്ടായി എന്നുവച്ചാൽ തിളച്ചവെള്ളം കിട്ടണം കുടിക്കുവാൻ. പാത്രം പിടിച്ചുതരുന്നവരുടെ കൈ പൊള്ളിയിട്ട് വസ്ത്രം കൂട്ടിപ്പിടിച്ചാണ് അവർ പാത്രം പിടിക്കുക. അത്രയും തിളച്ചിരിക്കണം. അത് ഇറക്കുമ്പോൾ ഒരു പൊത്തിലേക്ക് ചെന്നുചാടുന്ന പോലെയുണ്ട്. വെള്ളം തുള്ളി അകത്ത്പോകാതെ പുറത്തേക്ക് തേട്ടിപ്പോയിരുന്നതു് ഇതായി അനുഭവം. തിളച്ചവെള്ളംതരാൻ ഭയംകൊണ്ട് അമ്മ വെള്ളം കുടിക്കുവാൻ കൈകൊണ്ട് കാണിക്കുമ്പോഴേക്കും സഹോദരിമാർ സൂത്രത്തിൽ ബാലേട്ടനെ വിളിക്കും. ബാലേട്ടൻ ഒന്നുമറിയാത്തമട്ടിൽ എത്തി വെള്ളംകുടിക്കാനാണോ പോകുന്നതെന്നു ചോദിക്കും. സഹോദരിമാർ മൂളും. എന്നാൽ നിങ്ങൾ രണ്ടുപേരും താങ്ങിഇരുത്തിക്കോളൂ. ഞാൻ വെള്ളം പിടിച്ചുകാണിക്കാം എന്നു പറയും. അമ്മക്ക് സൂത്രം മനസ്സിലാകും. ബാലേട്ടൻ വെള്ളപ്പാത്രം എടുത്തിട്ട് അല്ലാ ഇതു് തിളച്ചിരിക്കുന്നുണ്ടല്ലോ, പാത്രം തൊടാൻ വയ്യ. ഉള്ളൊക്കെ പഴുത്തിരിക്കുന്ന ആൾക്ക് ഇതു് കൊടുത്താലത്തെകഥ എന്താണ്. രോഗികളെ ശുശ്രൂഷിക്കാൻ നിങ്ങൾ ആദ്യം പഠിക്കണം. ഞാൻ വന്നില്ലെങ്കിലോ വേഗം ചൂടാറാൻ പറയൂ. എന്നിട്ട് എല്ലാവരും ശബ്ദമുണ്ടാക്കാതെ ചിരിക്കും. അമ്മക്ക് അപ്പോഴും കണ്ണ് തുറക്കുവാൻ തീരെ പററുകയില്ല. അമ്മ ചിരി

ച്ചുകൊണ്ട് ബാലേട്ടന്റെ കയ്യിന്മേൽ എഴുതും. "സൂത്രം" ബാലേട്ടൻ ചിരിച്ചുകൊണ്ടു പറയും "എന്താ സൂത്രംഎന്നു അവരം എഴുതുന്നുണ്ടല്ലോ". എല്ലാവരും ചിരിക്കും. സഹോദരിമാർ പറയും: "സൂത്രമെന്നു പറയുന്നതു് അവരംക്കു് തിളച്ചവെള്ളം കിട്ടണം. നിന്നെ സൂത്രത്തിൽ വിളിച്ചതാണെന്നു് കരുതിയിട്ടാണു്" അതെഴുതിയതെന്നു അമ്മയുടെ മൂത്തസഹോദരിപറയും. "പിന്നെ നിങ്ങരം ഒക്കെ ഊഹിച്ചെടുക്കലാണു്. അതൊന്നും കരുതിയിട്ടല്ല അവരം പറഞ്ഞതു്. തിളച്ചവെള്ളം അവരം കുടിക്കുകയുള്ളു എന്നുപറയുന്നതു്തന്നെ കളവല്ലേ. ഇത്രയും തിളച്ചവെള്ളം അവരം കുടിക്കില്ല. ഞാൻ ഇപ്പോരം വന്നില്ലെങ്കിലോ. വളരെ തണുക്കേണ്ട. അല്പം ചൂടു് ഇരുന്നോട്ടെ" എന്നുംപറഞ്ഞു് വെള്ളംആററി അമ്മക്കു് ബാലേട്ടൻതന്നെ തരും. വെള്ളം കുടിക്കും. അതു കഴിഞ്ഞുകിടത്തിയാൽ അമ്മ വീണ്ടും വിഷമിച്ചുകൊണ്ടു് ചിരിക്കും. എന്താ ചിരിക്കുന്നതെന്നു ചോദിച്ചു ബാലേട്ടനും ചിരിക്കും. 'അഭിനയങ്ങളൊക്കെ നന്നായെന്നു' അമ്മ എഴുതിക്കാണിക്കും. എല്ലാവരും ചിരിക്കും. ഏയ് ഒന്നുമില്ല. നിനക്കു് തോന്നുകയാണു്. കണ്ണുതുറന്നുകിടന്നാൽ സൂത്രമാണോ എന്നൊക്കെ അറിയാൻ പററും. ഇങ്ങനെ പലരസങ്ങളുമായി ദിവസങ്ങരം ഓരോന്നും നീങ്ങുവാൻ തുടങ്ങി. പരവശതയുടെ കാര്യം ഇതിലുംക്കൂടുതലായി എന്താണു് എഴുതുക.

മക്കളേ! ഇങ്ങിനെയെല്ലാമാണെങ്കിലും ഇത്രയും വിഷമത്തിൽ കിടന്നിട്ടും അമ്മയെ കണ്ടാൽ ഒരു ദിവസമെങ്കിലും കളിക്കാത്ത ആളാണെന്നു് ആർക്കും പറയുവാൻ പററുകയില്ല. വൈദ്യശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള എല്ലാതരം എണ്ണകളും ശിരസ്സിൽ മാറി മാറി ഒരു ഉറുപ്പിക വട്ടത്തിൽ തേച്ചു് മൂന്നു് മണിക്കൂർ കഴിയുമ്പോരം തുടച്ചുകളയും. പുലർച്ചെ അഞ്ചുമണിക്കു് മൂത്ത സഹോദരി വിരലിന്മേൽ തുണിചുററി പതുക്കെ പല്ലിന്മേൽ തുടച്ചുവൃത്തിയാക്കി മുഖം ചൂടുവെള്ളംകൊണ്ടു് പതുക്കെ തുടച്ചുകളഞ്ഞാൽ ഭസ്മം, ചന്ദനം നെററിയിൽ ധരിപ്പിക്കും. കുങ്കുമംകൊണ്ടു് ചന്ദനത്തിന്റെ ഇടയിൽ ഒരു തൊട്ടുകുറിയും, അവർ തൊടീയിച്ചു കഴിഞ്ഞാൽ രണ്ടാരംക്കൂടി പതുക്കെ പൊക്കി, വസ്ത്രം ദിവസവും മാററിക്കും. ശിരസ്സു് തുളക്കുന്ന വേദനയുണ്ടെങ്കിലും ദിവസവും എണ്ണ ഉപയോഗിക്കുന്നതു്കൊണ്ടു് തലയും പതുക്കെ ചീകിവെക്കും. അമ്മ സുഖമുള്ളപ്പോരം ചെയ്തിരുന്ന ചിട്ടകരം മരണവരയു വലിക്കുന്ന നിമിഷത്തിലും അവർ നടത്തിത്തന്നു. ആരു് വന്നു കണ്ടാലും സുഖമായി കുളിച്ചു് ഉറങ്ങിക്കിടക്കുന്നപോലെയാണു് തോന്നുക. ഉള്ളിലെ വിഷമം ചുണ്ടു് കണ്ടാൽ ആർക്കും അറിയാം. രണ്ടു് ചുണ്ടിന്റെയും നിറം കരി അരച്ച വർണ്ണമാണു്. മുഖത്തിനു് വലിയ പ്രകാശവും!

## നെഞ്ചിൽ ഈശ്വരപ്രതിഷ്ഠ

മക്കളേ! എഴുതിയേടത്തോളം കാര്യങ്ങരം വായിക്കുമ്പോരം അമ്മയുടെ ഉള്ളിലെ ചരിത്രം ഏതാണെന്നു മനസ്സിലായി കഴിയുമല്ലോ? ഈ

നെഞ്ചിലാണ് ഈശ്വരപ്രതിഷ്ഠ നടത്തി തപസ്സനുഷ്ഠിച്ചിരുന്നത്. പഴുത്തു ചീഞ്ഞ്നാറുന്ന നെഞ്ചിൽ ഈശ്വരനാമം നിറച്ചിരുന്നതിന്റെ തേജസ്സായിരുന്നു മുഖത്ത് സ്ഫുരിച്ചിരുന്നത്. ചെറുപ്പകാലം മുതൽക്കതന്നെ രാമായണം കഥയിൽ സംതൃപ്തിപ്പെട്ടിരുന്ന അമ്മക്ക് തോന്നി, ശ്രീരാമലക്ഷ്മണന്മാർ കല്ലുംമുള്ളും നിറഞ്ഞ വനാന്തരത്തിൽക്കൂടി സഞ്ചരിച്ച് എത്ര എത്ര കാട്ടുമൃഗങ്ങളുടെയും ഘോരരാക്ഷസക്കൂട്ടങ്ങളുടെയും ഇടയിലാണ് കഴിച്ചുകൂട്ടിയിരുന്നത്. തപസ്സനുഷ്ഠിക്കവാൻ കാടുകയറുന്നവരുടെ അവസ്ഥയെല്ലാം ഇതു് തന്നെയല്ലേ. ഇതു് തപസ്സനുഷ്ഠിക്കവാൻ പററിയ സന്ദർഭങ്ങളല്ലേ. കണ്ണുതുറന്നു ലോകം കാണുവാൻ നിവൃത്തിയില്ല. ആഹാരനിദ്രകളൊന്നുമില്ല. നെഞ്ചിലെ വേദന കല്ലിലും മുള്ളിലും സഞ്ചരിക്കുന്ന അനുഭവങ്ങളല്ലേ? ഒരു ദിവസം കുരു പൊട്ടിപ്പോയാൽ പിറെറ ദിവസം മൂടിക്കെട്ടുകയായി. അതിന്റെ പിറേറ ദിവസം വീണ്ടും പൊട്ടും. രക്തത്തിൽക്കൂടി ഉള്ളിൽനിന്നു് മാംസംവരെ ഉരുകിപ്പോകുന്നുണ്ട്. പിറേറദിവസം വീണ്ടും മൂടിക്കെട്ടും. ഇങ്ങിനെ ഒന്നിടവിട്ട ദിവസങ്ങളിലാണ് പൊട്ടലും മൂടലുമായി കഴിയുന്നത്. ഈ അനുഭവം ഉള്ള ക്രൂരമൃഗങ്ങളെയും രാക്ഷസക്കൂട്ടങ്ങളേയും ആട്ടിയോടിക്കുന്നതല്ലെ? ഇത്രയും പററിയ സമയം ഇനി പാഴാക്കുകയില്ല എന്നു് ഉറപ്പിച്ചാണ് ഈശ്വരധ്യാനത്തിൽ അമ്മ ആ പതിരിച്ച നെഞ്ചിനെ ഉറപ്പിച്ചത്. അമ്മയുടെ രോഗം വർദ്ധിക്കുന്ന അവസരങ്ങളിലൊക്കെ ബാലേട്ടനോട് രാമായണം വായിക്കവാൻ അമ്മ കയ്യിൽ എഴുതി കാണിക്കും. കഠിനമായ പരാക്രമത്തിൽ ആ ഗാനം അമ്മ ശ്രവിച്ചുകൊണ്ടു കിടക്കും.

## അന്ത്യയാത്രക്ക് ഒരുക്കം

മൂസ്സ് നിശ്ചയിച്ചതായ തൊണ്ണൂറാമത്തെ ദിവസം ആകുവാൻ രണ്ടു ദിവസം കൂടിയേ കഴിയേണ്ടു. അമ്മക്ക് ഒരു അനക്കം മാത്രമുണ്ടു. മരണദിവസത്തിന്റെ തലേദിവസവും വന്നണഞ്ഞു. അമ്മ കിടപ്പായതുമുതൽക്കതന്നെ തെക്കേവീട്ടിൽ ജനക്കൂട്ടം തന്നെയാണ്— അന്നത്തെ ക്ഷീണം കൊണ്ടു പ്രത്യേകിച്ചും. ഉച്ചതിരിഞ്ഞു. അമ്മയുടെ അച്ഛനു് സഹിക്കവാൻ പററാതെയായി. ആരും അറിയാതെ ഒരു ജോത്സ്യനെതന്നെ സമീപിച്ചു. അദ്ദേഹത്തോട് പറഞ്ഞു: ‘‘പണിക്കരേ, എന്റെ മകളെ കാണുവാൻ വയ്യാതെയായി. അവളുടെ കാര്യം മറച്ചുവെക്കാതെ എന്നോട് തുറന്നുപറയണം’’ എന്നുപറഞ്ഞു് പൊട്ടിക്കരഞ്ഞു.

അദ്ദേഹം നോക്കിയിട്ടുപറഞ്ഞു: ‘‘പണിക്കാ,മകൾക്ക് ഇനി രക്ഷയില്ല. വിഷമിക്കരുത്. നമ്മൾ അങ്ങേ അററംവരെ ശ്രമിച്ചില്ലേ. അതിൽ സമാധാനിച്ചോളു. ഈ കിടപ്പ് ഇനി എന്തിനാണ് കാണുന്നതു്. നാളെ രാത്രി എട്ടുമണിക്കുശേഷം മകളുടെ യാത്രാകാലമായി. പണിക്കൻ ഒരു കാര്യം ചെയ്യണം. നാളെ മുതൽ ശിവക്ഷേത്രത്തിൽ ഏഴു ദിവസം ശംഖാഭിഷേകം, വിളക്ക്, ധാര, പുഷ്പാഞ്ജലി ഇതെല്ലാം

നടത്തുവാൻ ഒന്നിച്ച് പണം ഏല്പിച്ചാൽ അവർ നടത്തിക്കൊള്ളും. ആ ജീവനു് ഒരു മുക്തികിട്ടട്ടെ'' എന്നു പറഞ്ഞതനുസരിച്ച് മടക്കം തന്നെ അച്ഛൻ ശാന്തിക്കാരനെ കണ്ടു. ഏഴുദിവസത്തെ വഴിവാടുചെയ്യുവാൻ 12ക അപ്പോഠംതന്നെ ഏല്പിച്ച് വീട്ടിൽവന്നു.

അച്ഛൻ, അമ്മയുടെ മുറിയിൽ വന്നപ്പോഠം അമ്മ മൂത്ത സഹോദരിക്ക് എഴുതിക്കാണിച്ചു. ''അച്ഛൻ എങ്ങോട്ടാണു് പോയതു് എന്താണു' പറഞ്ഞതെന്നു ചോദിക്കുവാൻ''. അവർ അച്ഛനോട് എഴുതി കാണിച്ചതായ വിവരം പറഞ്ഞു. അച്ഛൻ, അമ്മയുടെ അടുക്കലേക്ക് നീങ്ങി കയ്യിന്മേൽ തടവികൊണ്ടു പറഞ്ഞു: ''അച്ഛൻ എങ്ങും പോയിരുന്നില്ലല്ലോ. മോളെ മുറിയിൽ ആഠക്കാർ കാരണം വരാൻ പററിയില്ല. അച്ഛൻ പുറത്തെ മുറിയിൽ കിടന്നു ക്ഷീണംകൊണ്ടു ഉറങ്ങിപ്പോയെന്നു': പറഞ്ഞു.

അമ്മ എഴുതി കാണിച്ചു: ''നന്നായി'' ഉറങ്ങിയപ്പോഠം അച്ഛനു് സമാധാനമായോ?'' കണ്ണുനീരൊഴുകുന്ന അച്ഛൻ സ്തംഭിച്ചുപോയി.

പിറേറദിവസം രാത്രി ഏഴുമണിയായി. സഹോദരിമാരോട് ''എന്നെ ഒന്നു താങ്ങിയിരുത്തുവാൻ'' എഴുതിക്കാണിച്ചു. അപ്രകാരം ചെയ്തു. ''എൻെറ തല നന്നായിട്ടൊന്നു കെട്ടിവെക്കുവാൻ'' എഴുതി. അതും പ്രവർത്തിച്ചു. ''ഉടനെ കിടത്തുവാൻ'' അറിയിച്ചു.

''ഇനി നിങ്ങഠംപോയി ആഹാരം കഴിച്ചുവരുവാൻ'' എഴുതിക്കാണിച്ചു. അവർ ആഹാരം കഴിക്കുവാൻ ഇരുന്നപ്പോഠം ചിലർ പറഞ്ഞു് ഇന്നു് ഇത്രയൊക്കെ ക്ഷീണമുണ്ടെങ്കിലും മുഖത്തിനു് ഇന്നത്തെപ്പോലെ തെളിച്ചം ഇതു്വരെ ഉണ്ടായിട്ടില്ല. എന്നൊക്കെ പറഞ്ഞു ഊൺ കഴിഞ്ഞു് വേഗംവന്നു.

## വെള്ളിത്തേരിൽ ഒരു സ്വർലോകദർശനം

രാത്രി എട്ടുമണിയും കഴിഞ്ഞു. എന്നെ ഒന്നു എണീപ്പിക്കണം എന്നു് എഴുതിക്കാണിച്ചു. അപ്രകാരം ചെയ്തു. കുറച്ചു മാസങ്ങളായി തുറന്നിട്ടില്ലാത്ത കണ്ണു് തുറന്നു ചുററുപാടും നോക്കുവാൻ തുടങ്ങി. ഒരിക്കലും കണ്ടിട്ടില്ലാത്ത ചില മനോഹരരൂപങ്ങഠം! അച്ഛനേയും സഹോദരന്മാരെയും വിളിക്കുവാൻ അമ്മ എഴുതിക്കാണിച്ചു. കിട്ടേട്ടനും ബാലേട്ടനും അമ്മയുടെ മുറിയിൽതന്നെ ചുരുണ്ടുകിടന്നിരുന്നു. അച്ഛനുംവന്നു അമ്മയുടെ കട്ടിലിൽ ഇരുന്നു. അച്ഛനും അമ്മക്കും സഹോദരന്മാർക്കും ഞാൻ എന്തു് തെററു് ചെയ്തുപോയിട്ടുണ്ടെങ്കിലും മാപ്പു് തരണമെന്നു് അറിയിച്ചു. മോളു് ഒന്നും ചെയ്തിട്ടില്ലല്ലോ എന്നുപറഞ്ഞു. തളത്തിൽ ആരൊക്കെയോ ഉണ്ടു് ഒരു കറുത്ത നായവന്നു എൻെറ കാലിൻെറ തള്ളവിരലിൽ കടി

ക്ഷവാൻ വരുന്ന അച്ഛാ! എന്നറിയിച്ചു. ഒന്നും വരില്ല. സ്വാമിയെ നല്ലവണ്ണം വിചാരിച്ചോളൂ എന്ന് അമ്മയുടെ അച്ഛൻ ആജ്ഞാപിച്ചു. മാലയിട്ട ആളും എന്റെ അടുക്കൽ ഉണ്ട് അച്ഛാ! എനിക്ക് അച്ഛന്റെ മടിയിൽ ഒന്നു തലവച്ചു കിടക്കണം എന്നുപറഞ്ഞു. കട്ടിലിന്റെ ചാരു താഴ്ത്തി അച്ഛന്റെ മടിയിലേക്ക് എന്റെ തലയെടുത്തു് വച്ചതോടെ അച്ഛൻ അലറിക്കൊണ്ടു കരഞ്ഞു. പിന്നത്തെ കഥയൊന്നും വിവരിക്കുന്നില്ല. ആരംക്കാരെല്ലാം എത്തി. ചുരുക്കി എഴുതുന്നു. അടിവായു തുടങ്ങി. സഹോദരിമാരെയെല്ലാം വേറെ മുറിയിലേക്ക് പിരിച്ചുവിട്ടു.

അമ്മ അറിയിച്ചു: എനിക്കു പോകാനുള്ള തേരു് വന്നു കഴിഞ്ഞു. ഞാൻ പോകട്ടെ എന്ന് മൂന്നു പ്രാവശ്യം യാത്രാമൊഴിചൊല്ലി.

മക്കളേ! അമ്മയെ തേരിലേററി എങ്ങോ തിരിച്ചു. ഇന്നും അമ്മ നന്നായി കാണുന്നു. അമ്മ യാത്ര ചെയ്തതു് വെള്ളിത്തേരിലാണ്. അമ്മയെകൊണ്ടുപോയ കൂട്ടർ ചെന്താമര വിരിഞ്ഞുനില്ക്കുന്ന ഒരു ചതുരക്കുളത്തിൽ കൊണ്ടുപോയി ഇറക്കി. കൽപ്പടികരം കെട്ടിയിറക്കിയിട്ടുള്ള കുളത്തിന്റെ മനോഹരത അവർണ്ണനീയംതന്നെ. അമ്മയെ തെക്കേ ഭാഗത്തുള്ള കടവിലാണ് ഇറക്കിയതു്. വടക്കെ ഭാഗത്തു് ബ്ളാഹയിൽ മരിച്ചുപോയ കണ്ടുണ്ണിനായർ സൂര്യനെ തൊഴുതു നില്ക്കുന്നതും കണ്ടു. അമ്മയെ അവർ കുളിപ്പിച്ചു് തേരിലേററിക്കൊണ്ടുപോന്നു. പുഷ്പങ്ങളെകൊണ്ടലങ്കരിച്ച ഒരു മുറിയിൽ കൊണ്ടുപോയി ഇരുത്തി. അതിനുശേഷം തേരും അമ്മയെ അവിടംവരെ എത്തിച്ചവരേയും കണ്ടില്ല. അമ്മ തനിച്ചായി.

## ഉമാമഹേശ്വര ദർശനം

മുറിയിൽ അപ്പോളുണ്ട് തലയിൽ ജടകെട്ടിവെച്ച് സ്വർണ്ണവർണ്ണമായ സർപ്പം ചുററി, തലയിൽ മിന്നിത്തിളങ്ങുകയാണ്; ഒരാരം. അദ്ദേഹം വന്നതിന്നു് പിന്നിൽ അതിമനോഹരിയായ ഒരു സ്ത്രീ. സ്ത്രീയുടെ കയ്യിന്മേലും ഒരു സർപ്പമുണ്ടു. ആ സർപ്പം ഇദ്ദേഹത്തിന്റെ കയ്യിലേക്കു് പകർന്നു. അമ്മക്കു് ഒരു ഭയവും തോന്നിയില്ല.

ഇദ്ദേഹം അമ്മയുടെ തലയിൽ രണ്ടു കൈകളും പതിച്ചുകൊണ്ടു് പറഞ്ഞു. "വ്യാഴം പ്രസാദിച്ചിരിക്കുന്നു. ദുർഗ്ഗാദേവിയുടെ ദൃഷ്ടിയുള്ളതു് കൊണ്ടു് ദേവിക്കു് ഒരു താലി ചാർത്തണം. ഇനി എന്നെ കാണാൻ ആവശ്യപ്പെടരുതു്. 12കൊല്ലത്തിനുശേഷം 35-ാമത്തെ വയസ്സിൽ ഞാൻ വന്നു രക്ഷിച്ചിരിക്കാം, അതു്വരെ എന്നെ ധ്യാനിച്ചിരിക്കുക. എന്നു പറഞ്ഞു. തലയിൽ കമഴ്ത്തിയിരുന്ന അദ്ദേഹത്തിന്റെ കൈകൊണ്ടു അമ്മയുടെ തലമുടി ശിരസ്സിൽവെച്ചുതന്നെ ചുററിപ്പിടിച്ചു.

ആ സമയത്തു് പെട്ടെന്നു് അമ്മ കണ്ണുതുറന്നു.

സമയം പുലർച്ചെ നാലുമണിയോടടുക്കവാൻ പോകുന്നു. അമ്മയുടെ മാതാവ് കട്ടിലിൽകയറിക്കിടന്ന് അമ്മയെ വിടാതെ കെട്ടിപ്പിടിച്ചുകൊണ്ടു കിടക്കുന്നു. മാതാവിനെ എടുത്തുമാററുവാൻ ആരു തന്നെ ശ്രമിച്ചിട്ടും കൂട്ടാക്കാതെ കെട്ടിപ്പിടിച്ചുകിടക്കുന്നതുകൊണ്ടു് അമ്മയെ താഴെ ഇറക്കിക്കിടത്തിയിട്ടില്ല. ഇങ്ങിനെയുള്ള അന്തരീക്ഷത്തിൽ അമ്മ കണ്ണു തുറക്കുന്നതു് കണ്ടപ്പോഠം ജീവൻ കണ്ണിൽകൂടി പോയതാണെന്നു് ധരിച്ചു് ശാരദച്ചേച്ചിയുടെ അച്ഛൻ വീണ്ടും കണ്ണടപ്പിച്ചു.

കൈകാലുകഠം നിവർത്തി യാതൊരു അനക്കവുമില്ലാതെകിടക്കുന്ന അമ്മയുടെ ചുണ്ടു് അനങ്ങുന്നതായികണ്ടു് സഹോദരന്മാർ ശ്രദ്ധിച്ചു. അമ്മ എന്തോപറയുവാൻ പുറപ്പെടുന്നപോലെ അവർക്കു് ഭാവംതോന്നി. കിട്ടേട്ടൻ അമ്മയെ ഉറക്കെവിളിച്ചു. അമ്മക്ക് വളരെ ദൂരത്തു നിന്നു് ആരോ അമ്മയെ വിളിക്കുന്നതായിതോന്നി. പിന്നെ വിളി അടുത്തടുത്തു് കേഠക്കുന്നതായി തോന്നി. ചുരുക്കിപ്പറഞ്ഞാൽ എത്രയോ വഴി ദൂരത്തു് പോയിട്ടു് മടങ്ങിഎത്തുന്നതുപോലെയാണു് തോന്നിയിരുന്നതു്.

വിളി അടുത്തടുത്തു് കേട്ടുതുടങ്ങിയപ്പോഠം അമ്മ വീണ്ടും കണ്ണു തുറന്നു ചോദിച്ചു.

''ഞാൻ എവിടെയാണു്''?

സഹോദരന്മാർ പറഞ്ഞു;

''നീ കട്ടിലിന്മേലാണു് കിടക്കുന്നതു്''. അപ്പോഠം അമ്മ അറിയിച്ചു. എനിക്കൊരു കാര്യം പറയുവാനുണ്ടു് ഇതു് അറിയിച്ചതോടെ എല്ലാവർക്കും അത്ഭുതമായി. ആരുടെയോ ചെവിയിൽ, വായുവിൽ കൂടി അന്നു നടന്നതായ ചരിത്രം അമ്മ അറിയിച്ചു. പതിഞ്ഞശ്വാസത്തിൽ അറിയിച്ചതു് മററെല്ലാവർക്കും കേട്ടിരുന്ന ആഠം പറഞ്ഞു മനസ്സിലാക്കി. എല്ലാവരും വിസ്മയപ്പെട്ടുപോയി. എത്രമാസങ്ങളായി നിവർന്നുകിടക്കുവാൻ പററാത്തതായ അമ്മ മരണയാത്രയിൽ നിവർന്നു കിടന്നു. അമ്മ ഊർദ്ധ്വശ്വാസം വലിക്കുന്നസമയത്തു് വെള്ളത്തിലിട്ടു് വലിച്ചതുപോലെയുണ്ടത്രെ. ആ സമയത്തു് ശാരദച്ചേച്ചിയുടെ അച്ഛൻ പറഞ്ഞു.

ഇനി ഈ കുപ്പായം ഒന്നു പൊളിച്ചെടുക്കാതെ നിവൃത്തിയില്ല. ഇത്രയൊക്കെയായില്ലേ ഇനി അതു് പൊളിക്കുകയാണു് നല്ലതു്.

''എന്തു സംഭവിച്ചാലും ശരി അവഠക്കു് ഇഷ്ടമില്ലാത്തതു് ഓർമ്മയില്ലെങ്കിലും ചെയ്യുവാൻ പാടില്ല.'' എന്നു പറഞ്ഞു അമ്മയുടെ മരണയാത്രയിലും ബാലേട്ടൻ അമ്മയുടെ തൃപ്തി പാലിച്ചു.

നേരം പുലർന്നു. മരിച്ച ആളാകേണ്ട്(?) ബോധംവന്നു; ഇത്രമാത്രം. കഴിച്ചിരുന്ന മരുന്നുകളും തുടർന്നു. വിവരം മൂസ്സിനെ അറിയിക്കുവാൻ ബാലേട്ടൻപോയി. കണ്ടമാത്രയിൽ മൂസ്സ് ചോദിച്ചതു് ''അവൾ മരിച്ചോ ബാലാ'' എന്നായിരുന്നു. ബാലേട്ടൻ വിവരങ്ങളെല്ലാം ഉണർത്തിച്ചു. അദ്ദേഹത്തിനു അത്ഭുതമായി. ''എൻെറ മരുന്നിൻെറ കഴിവല്ല ആ കുട്ടി ജീവിച്ചതു്; ആ കുട്ടിയുടെ ഈശ്വരകേ്തിയാണു . ആ ഭക്തിയിൽ തന്നെ ആ കുട്ടി ഇരുന്നോട്ടെ'' എന്നാണു് അദ്ദേഹം പറഞ്ഞയച്ചതു്. ഏതായാലും ഔഷധമൊന്നു മാററാം എന്നു പറഞ്ഞ്, മുറി ഉണങ്ങുവാനുള്ള ഒരു കഷായത്തിനു് ചാർത്തി. ഒരു ദിവസം ഞാനൊന്നു വന്നുകാണാം എന്നും പറഞ്ഞയച്ചു.

## 'വൈദ്യ'ൻെറ സ്വയം പ്രകാശം!

പുതിയ ഔഷധങ്ങൾ ശീലിക്കുവാൻ തുടങ്ങി. മാസങ്ങൾ വർഷങ്ങളാകുവാൻ പോകുന്നു. മരിച്ചിട്ടില്ലെന്നു മാത്രം. നാരങ്ങനീരു് ഓരോ തുള്ളി വീതം ഇറക്കാം. ഒന്നിടവിട്ടു് കുരു മൂടികെട്ടിപ്പോകുന്നതു് മൂന്നു ദിവസം കൂടുമ്പോഴായി. തലനീരു് ഇറങ്ങുന്ന ദിവസങ്ങളിൽ വേദനയും വർദ്ധിക്കും. കണ്ണു് പതുക്കെ തുറക്കും. ഈ വിധത്തിൽ കഴിയുമ്പോൾ മൂസ്സ് ഔഷധം ഒന്നുകൂടി മാററി. ഒരു തൈലം വയറിന്മേൽ പുരട്ടുവാനും നിശ്ചയിച്ചു.

രണ്ടു ദിവസം നിശ്ചയിച്ചതെല്ലാം ചെയ്തപ്പോഴേക്കും അമ്മക്കു് അനുഭവമുണ്ടായി: ''പുതിയ ഔഷധങ്ങൾ നിർത്തി. മുറി ഉണങ്ങാനുള്ള ഔഷധങ്ങൾ മാത്രം സേവിക്കുക. പുതിയ ഔഷധങ്ങൾ ശീലിച്ചാൽ കുടൽ വീർക്കും'' എന്നായിരുന്നു.

വിവരം അമ്മ അറിയിച്ചു. ബാലേട്ടനൊക്കെ പറഞ്ഞു: ''കുറച്ചു ദിവസം ശീലിച്ചുനോക്കിയിട്ടു് പററിയിട്ടില്ലെങ്കിൽ അദ്ദേഹത്തോടു പറയാം.'' അമ്മ ബാലേട്ടൻെറ കല്പന സ്വീകരിച്ചു.

പുതിയ ഔഷധങ്ങൾ തുടർന്നു. ഒരാഴ്ച തികയുമ്പോഴേക്കും ചടച്ചൊട്ടിയ ശരീരം വീർക്കുവാൻ തുടങ്ങി. അമ്മ നീരു് വന്നു കട്ടിൽ കവിഞ്ഞാണു് കിടക്കുന്നതു്. മൂസ്സിനെ വിവരമറിച്ചു. അവൾ അറിയിച്ചതുപോലെ പ്രവർത്തിച്ചാൽ മതി. പഴയതുതന്നെ തുടർന്നോളൂ'' എന്നു പറഞ്ഞു. വീണ്ടും പഴയ ഔഷധങ്ങൾ ശീലിക്കുവാൻ തുടങ്ങി. അതോടുകൂടി നീരൊക്കെപോയി. കണ്ണു് ഒരു വിധമൊക്കെ തുറക്കാം. സംസാരിക്കുവാൻ ശബ്ദം പൊന്തുകയില്ല. നെഞ്ചിൽ അകത്തുള്ള മുറി ഉണങ്ങിയിട്ടില്ല. കുറച്ചുദിവസം കൂടുമ്പോൾ പൊട്ടിപ്പോകുന്നുണ്ടു. ആരെങ്കിലും ഒരാളുടെ സഹായമുണ്ടായാൽ പതുക്കെ എണീററു് കട്ടിലിൽ ഇരിക്കാം.

## ചിത്രത്തുന്നൽ

25-ാമത്തെ വയസ്സിൽ, മൂന്നാമത്തെ കൊല്ലത്തിൽ വടിയുടെ സഹായത്താൽ കട്ടിലിൽനിന്നു് എണീററ് ഒരു ഭാഗത്തു് ആരം പിടിച്ചാൽ, ഒരു വശത്തു് വടിയും ഊന്നിയാൽ പതുക്കെ നടക്കാം. ഈ സ്ഥിതിയിലായി. ഇങ്ങിനെയുള്ള കാലങ്ങളിൽ അമ്മ തുന്നൽ പ്രവൃത്തിയെ ആശ്രയിച്ചു. കണ്ണു തുറക്കാററായാൽ കിടന്നുകൊണ്ടു തുന്നും. ബാലേട്ടനൊക്കെ വരുമ്പോൾ സൂത്രത്തിൽ മാററി ഒന്നും ചെയ്യാത്ത മട്ടിൽ കിടക്കും കയ്യിളക്കി നൂലു് വലിക്കുമ്പോൾ നെഞ്ചിൽ നീരു് വീഴും. അപ്പോൾ ഉണക്കം തട്ടിയ സ്ഥലത്തു് വീണ്ടും നീരു് വീഴും. ഇതായിരിക്കും തുന്നുന്നതു് കണ്ടാലുള്ള സംഭാഷണം. രാത്രി ഉറക്കം വരാൻ വൈകുമ്പോൾ രോഗചിന്ത എന്നല്ല, എന്നെതന്നെ മറന്നുകളയുവാൻവേണ്ടി നാളെ ഏതുഭാഗം തുന്നണം എപ്രകാരം ചെയ്യണം ഇതുമാത്രം ചിന്തിക്കുവാൻ തുടങ്ങും. ഉറങ്ങിപ്പോകുന്നതു് അറിയുകയുമില്ല. നേരം പുലർന്നാൽ വീണ്ടും തുന്നൽ പണിയിൽ ശ്രദ്ധിക്കും. വളരെ ബുദ്ധിമുട്ടപിടിച്ച തുന്നൽ പ്രവൃത്തിയാണു്—ബ്ലോക്കുകളാണു്—അമ്മ ഒഴികെ ആരും ശീലയിൽ സാധാരണ സൂചികൊണ്ടു തുന്നിയിട്ടില്ലാത്ത പ്രവൃത്തിയാണു്; അമ്മ പ്രവർത്തിച്ചു നോക്കുവാൻ ഒരുങ്ങിയതു്. ഏതു് വിധത്തിൽ ഉദ്ദേശിക്കുന്നുവോ അതേ വിധത്തിൽ പ്രവർത്തിച്ചുനോക്കുമ്പോൾ തോൽവിയില്ല. ഗുരുക്കന്മാരിൽ നിന്നു പഠിച്ചിട്ടില്ലാത്ത പ്രവൃത്തികളാണു് അമ്മയുടേതു്. സാധനങ്ങൾ ഒരുങ്ങി ചില്ലിട്ടു കഴിഞ്ഞാൽ ബാലേട്ടനേയും കിട്ടേട്ടനേയും കാണിക്കും. ഇങ്ങിനെ ഈശ്വരീയമായ പല ബ്ലോക്കുകളും തുന്നി മനസ്സിനെ ഏകാഗ്രതയിലേക്കു് കൊണ്ടുവരാനും ശ്രമിച്ചിട്ടുണ്ടു്. ഇതിലിടക്കു് അമ്മ സോഷ്യലിസ്റ്റുകാരോടു കൂട്ടുകൂടി. അശോകമേത്തയുടെ ഒരു പടംകണ്ടു. ഇസമൊന്നും മനസ്സിലായിട്ടല്ല. അദ്ദേഹത്തിൻെറ തലയും താടിയും കണ്ണടയുമെല്ലാം കണ്ടപ്പോൾ ഒന്നു തുന്നി നോക്കണമെന്നു തോന്നി. തുന്നിക്കഴിഞ്ഞു. ചില്ലിട്ടിട്ടില്ല. അപ്പോൾ ഒരാൾ പറയുന്നു: ''അശോകമേത്ത വരുന്നുണ്ടു്. അതു് അദ്ദേഹത്തിനു് കൊടുക്കണം''. മററാരുമല്ല. അമ്മയുടെ മൂത്ത സഹോദരിയുടെ മൂത്തമകനായിരുന്നു. അദ്ദേഹമൊരാൾ ഈ തരക്കാരനായിരുന്നു. വേഗം ചില്ലിട്ടു. പതിവുപോലെ കിട്ടേട്ടനേയും ബാലേട്ടനേയും കാണിച്ചു. അശോകമേത്തയെ ബോംബെയിൽവെച്ചു കണ്ടിട്ടുള്ള ഒരാളും അപ്പോൾ അവരുടെ അടുത്തുണ്ടായിരുന്നു. അദ്ദേഹം ഈ ബ്ലോക്കു് കണ്ടു വിസ്മയിച്ചുപോയി. ആരാണു് ഇതു് വരച്ചതെന്നു് ചോദിച്ചു. സഹോദരി തുന്നിയതാണെന്നു് പറഞ്ഞു.

അശോകമേത്തയും എത്തി. അദ്ദേഹത്തിനു ഈ പടം സമ്മാനിച്ചു. പടം അദ്ദേഹം എല്ലാവർക്കും പൊക്കിക്കാണിച്ചു. പടത്തിലുള്ള രൂപവും തൻെറ രൂപവും രണ്ടായിട്ടു് പറയുവാൻ പററുകയില്ലെന്നു സദസ്സിൽ അഭിപ്രായം പറഞ്ഞു. അതോടെ അത്തരക്കാരെ വിട്ടുകളഞ്ഞു.

വീണ്ടും ഈശ്വരീയമായ ശ്ലോകങ്ങൾ തുന്നി മനസ്സിനെ ഒരു വഴിക്കും വിട്ടുകളയാതെ സൂക്ഷിച്ചു. തുന്നുമ്പോഴെല്ലാം പഞ്ചാക്ഷരം മനസ്സിൽ മുഴങ്ങിക്കൊണ്ടിരിക്കയാണ്. ശബ്ദം പൊന്തി തുടങ്ങിയിട്ടില്ല. 25 വയസ്സിനുശേഷം മൂന്നുകൊല്ലത്തിനുശേഷമാണ് കുളിക്കുവാൻ ആരംഭിച്ചത്. ദിവസത്തിൽ മൂന്നുനേരം കുളിക്കുന്നവരേക്കാൾ വൃത്തിയുണ്ട് മൂന്നു കൊല്ലം കുളിക്കാതിരുന്ന അമ്മയെ കണ്ടാൽ. കുറച്ചു ദിവസം കുളിച്ച് ശരീരം കൂടുതൽ ഇളക്കിനടക്കുവാൻ ശ്രമിച്ചപ്പോൾ വീണ്ടും നെഞ്ചിൽ നീരു് വീണു.

## അകത്തെ വ്രണം പുറത്തേക്ക്

ഇടതുകയ്യിന്റെ തണ്ടയിന്മേൽ ചുകപ്പ് കണ്ടു. അതിന്നുശേഷം തണ്ടയിന്മേൽ മുഴവനും പൊട്ടി വെള്ളമൊലിക്കുവാൻ തുടങ്ങി. നിമിഷം വെച്ചു വർദ്ധിച്ചുകൊണ്ടിരുന്നു. ഉടനെ ബാലേട്ടനൊന്നിച്ച് അമ്മ മൂസ്സിന്റെ ഇല്ലത്ത്പോയി. അവിടെ ചെന്നപ്പോൾ അദ്ദേഹം തിരൂർക്ക് പോയിരിക്കുന്നു. പിറ്റേ ദിവസമേ വരൂ. ഒല്ലൂരുന്നിന്നു ഉടനെ മടങ്ങി. പിറ്റേ ദിവസം കാറ്റ്വിളിച്ചു വീണ്ടുംപോയി. അവിടെചെന്നു മൂസ്സിനെകണ്ടു. ഉള്ളിൽ പൊട്ടേണ്ടതു് പുറത്തേക്ക് പൊട്ടിയതാണെന്നു പറഞ്ഞു് ഔഷധങ്ങൾ നിശ്ചയിച്ചു.

മക്കളെ! അമ്മയുടെ കയ്യിന്റെ കഥ ഒരു തരത്തിലും എഴുതുവാൻ വയ്യ. ഓരോ ദിവസം കഴിയുന്തോറും മാംസംഉരുകി അസ്ഥി നന്നായി കാണാം. കൈ തേച്ചു കഴുകുവാൻ വേണ്ടി മരുന്നു വെള്ളം കിണ്ടിയിലാക്കി കുത്തി ഒഴിക്കുമ്പോൾ വികൃതിക്കുട്ടികൾക്ക് ചോറ് വായിൽ കൊടുത്താൽ അവർ അതൊന്നിച്ചു പുറത്തേക്ക് തുപ്പിക്കളയുന്നതുപോലെയാണ് കയ്യിന്റെ പൊത്തിൽനിന്ന് മാംസം ഉരുകി പുറത്തുചാടുക. ആരെക്കൊണ്ടും അമ്മ തേച്ചുകഴുകിക്കുകയില്ല. അമ്മ തന്നെ പച്ച ഈർക്കിൽ പൊളിച്ച് വളച്ചു പിടിച്ച് കൈ പഴുത്ത പൊത്തിലേക്ക് കടത്തി വൃത്തിയാക്കി വടിച്ചു പുറത്തിടും. അപ്പോഴേക്കും രക്തംകൊണ്ട് കയ്യും ഇരിക്കുന്ന സ്ഥലവും മുങ്ങിപ്പോകും. ''ഇതിനൊരു വേദനയും ഇല്ലല്ലൊ ദൈവമേ'' എന്നു പറഞ്ഞു് എല്ലാവരും ''കാണുക വയ്യെന്നു്'' പറഞ്ഞ് ഓടും. അമ്മ ചിരിക്കും.

## രോഗി ചിട്ട പാലിക്കണം

അമ്മ രോഗിയായിരുന്നെങ്കിലും കാര്യങ്ങൾക്കെല്ലാം വലിയ ചിട്ടയായിരുന്നു: അമ്മയുടെ രോഗകാലം മുതൽക്കതന്നെ അമ്മ പാലോ മറ്റോ കഴിച്ചാൽ ബാക്കിയുള്ളതു് കഴിക്കുവാൻ അമ്മയുടെ മാതാവും സഹോദരിമാരുമെല്ലാം ഒരുങ്ങും. അമ്മ അന്നൊക്കെ ഏതു് കാര്യത്തിനും സത്യം പറയുക ബാലേട്ടനെ സങ്കല്പിച്ചാണ്. 'എന്റെ കുഞ്ഞോപ്പതന്നെയാണെ സത്യം അതു് നിങ്ങൾ കഴിക്കരുതു്' എന്നാണ് പറയുക. രോഗ

ത്തിനും ക്രോധത്തിനും സ്വന്തക്കാരെന്നോ മൂപ്പിളമയെന്നൊന്നുമില്ല. അമ്മയാണെങ്കിൽ ഭയങ്കര രോഗി. രോഗം പകർച്ചവ്യാധിയാണ്. അമ്മ കഴിച്ചാലും ശരി, അച്ഛൻ കഴിച്ചാലും ശരി മകളല്ലേ, അല്ലെങ്കിൽ മകനല്ലേ അതു് പകരുകയില്ല എന്നു കണക്കാക്കിയാൽ ആ ബന്ധങ്ങളൊന്നും രോഗത്തിനില്ല. ഒരാൾക്കു് ക്രോധം വന്നാലും അച്ഛൻ മകനെ വെട്ടും, മകൻ അച്ഛനെയും വെട്ടും, ഇവർക്കു് രണ്ടു കൂട്ടർക്കുംമേലും കീഴും നോക്കലൊന്നുമില്ല. മിക്ക ആൾക്കാരും കണക്കാക്കുക "എന്റെ രോഗം പകരുമെന്നാണു് അവർ പറയുന്നതു് എന്നൊക്കെ പറഞ്ഞ്" "നീരസമാണു് പറയുന്നവരോടും അതുവച്ചു പ്രവർത്തിക്കുന്നവരോടും. കണക്കാക്കുക. ഇതു് രോഗിതന്നെ ചിട്ടവെച്ചു് മററുള്ളവരെകൊണ്ടു് പ്രവർത്തിപ്പിക്കുന്നതല്ലേ സമാധാനം. വരുന്നതു വരട്ടെ! എന്നാലും ചിട്ടയും നീതിയുമില്ലാതെ നമ്മൾ ഒന്നും വലിച്ചുവെപ്പിക്കരുതു് എന്നു കരുതി കയ്യിന്മേൽ തേച്ചു കഴുകുന്നതിനു് മുററത്തു്വരെ അമ്മ ഇരിക്കില്ല. അല്പം വെള്ളം തന്നെ തെറിച്ചാൽ അതു മററുള്ളവർ ചവുട്ടിയാൽ വിഷമങ്ങളുണ്ടായിതീരാൻ വഴിയുണ്ടെന്നു് വച്ചാണു് വളരെ ദൂരത്തു് പറമ്പിൽ ആരും ചവിട്ടാത്തതായ സ്ഥലത്തു പായ വിരിച്ചു് അതിൽ കിടന്നും ഇരുന്നുംകൈ കഴുകി കഴിയുമ്പോഴേക്കും തലചുററി ആ പായയിൽ തന്നെ കിടക്കും. ഇപ്രകാരം ശ്രദ്ധിച്ചും വേദനക്കു് വേണ്ടി ഞരങ്ങി മൂളി രാപ്പകൽ കിടക്കാതേയും രോഗകാലങ്ങൾ മുഴവൻ കഴിച്ചുകൂട്ടി.

മക്കളേ! നമ്മൾ രോഗം വരുമ്പോൾ ഞരങ്ങി മൂളി കഴിച്ചുകൂട്ടിയാൽ വേദനക്കു് ശാന്തികിട്ടുകയില്ല. നമ്മൾക്കുവേണ്ടി കഷ്ടപ്പെടുന്നവരും കഷ്ടപ്പെടാത്തവരും കേൾക്കുമ്പോൾ അവർക്കു് വളരെ വേദനയും സമാധാനക്കേറവും! ഇതു്കൊണ്ടു് നമ്മൾക്കു് യാതൊരു നേട്ടവും കിട്ടുന്നില്ല. ഇതെല്ലാം സഹിക്കുവാൻ നമ്മൾ ഒരു കഴിവെടുത്താലോ; ക്ഷമയെയും ജയിക്കാം.

## ആശയൈക്യം

ഒരു രസവും കൂടി എഴുതാം. അമ്മയുടെ മാതാവ് ഏതു കാര്യത്തിനും സത്യം ചെയ്യുക, "എന്റെ ബാലൻ തന്നെയാണെ സത്യം എന്നേ പറയൂ." അമ്മയുടെ അച്ഛനോടു് ആരെങ്കിലും എന്തെങ്കിലും ആവശ്യപ്പെട്ടാൽ കൊടുക്കുവാൻ മടി കാണിക്കും. അപ്പോൾ അമ്മ പറയും. "കുഞ്ഞാപ്പ തന്നെയാണെ, കൊടുക്ക അച്ഛാ!" അച്ഛൻ ചിരിച്ചുകൊണ്ടു "നിന്നെക്കൊണ്ടു തോററല്ലോ" എന്നു പറഞ്ഞു ചോദിച്ച ആൾക്കു് സാധനം കൊടുക്കും. മാതാവ് ബാലേട്ടനെ ഗർഭം ധരിച്ചിരിക്കുമ്പോൾ തന്നെ മൂലംകോട്ടെ പണിക്കർ ബാലേട്ടന്റെ ജാതകഫലം പറഞ്ഞിട്ടുണ്ടെന്നാണു് പറയുന്നതു്. വലിയ യോഗഫലങ്ങളൊക്കെ പറഞ്ഞിട്ടുണ്ടു: ആ ലക്ഷണത്തോടുകൂടിയ കുട്ടിയാണെങ്കിൽ കണ്ണിനോ അല്ലാത്തപക്ഷം ഏതെങ്കിലും ഒരവയവത്തിനോ പ്രത്യേകത കാണും എന്നു് പറഞ്ഞതനുസരിച്ച് കണ്ണിനൊന്നും ഇല്ല. ജനിച്ചുനോക്കുമ്പോൾ ഇടംകയ്യനാണു്.

ബാലേട്ടൻ ചെറുപ്പംമുതൽക്കതന്നെ സംന്യാസവൃത്തിയിൽ കഴിയുവാൻ ഒരുങ്ങി. കർമ്മ ബാക്കി ബാലേട്ടനെ പിടിച്ചനിർത്തി. അമ്മയെ സൂക്ഷ്മത്തിൽ പതുക്കെ കടത്തിവിട്ടു. ബാലേട്ടൻെറ സംന്യാസകാലത്തു് അമ്മ രോഗമെന്ന ഗുരുവിൻെറ കീഴിൽ വേദങ്ങളും ശാസ്ത്രങ്ങളും അഭ്യസിച്ച് തപസ്സനുഷ്ഠിക്കുകയായിരുന്നു. ആദ്ധ്യാത്മിക പഠനത്തിൽ അമ്മയും ബാലേട്ടനുമായി എന്നും വലിയ അടുപ്പമാണ്. രണ്ടുപേരുടേയും ആശയം ഒന്നായിട്ടേ വേിച്ചിട്ടുള്ളൂ. ബാലേട്ടൻെറ 'ഇടതുകയ്യി'ൻെറ പ്രയോഗം അല്പം അമ്മക്കും പകർന്നിട്ടുണ്ടു. അമ്മയുടെ തലയിൽ എന്തു പണി ചെയ്യുമ്പോഴും ഇടതുകൈകൊണ്ടേ പററൂ.

## മാംസം കരണ്ടെടുക്കൽ

മക്കളേ! ഇരുപത്തഞ്ചുവയസ്സിനു് ശേഷം ഇരുപത്തിയേഴ വയസ്സ് വരെ രണ്ടുകാല്ലം കയ്യിൽ മാറി മാറി സ്ഥലങ്ങളിൽ പഴുത്തു് കഴിച്ചു കൂട്ടി. അമ്മ കിടക്കുന്ന മുറിയിൽ രാത്രികാലങ്ങളിൽ പാറാവുകാരായി എത്തിയിരുന്നതു് കാട്ടാനപോലെയുള്ള പാററക്കൂട്ടങ്ങളായിരുന്നു. വെളിച്ചം ഊതിക്കെഴിഞ്ഞാൽ പാററക്കൂട്ടങ്ങാം അവർക്കുള്ള ആഹാരത്തിന്നായി അമ്മയുടെ കയ്യിന്മേലുള്ള പൊത്തിൽ വന്നുകൂടും. അവർ മാംസ ഉരുകിനിൽക്കുന്നതെല്ലാം കരണ്ടെടുക്കും. കയ്യൊന്നനക്കിയാൽ അവർ മടിച്ചുകൊണ്ടോടും. കട്ടപഠിച്ചവർ എത്ര ഇടിയും കുത്തും കൊണ്ടാലും തക്കം കിട്ടിയാൽ അവർ വീണ്ടും കക്കുകതന്നെ ചെയ്യും. എന്നതുപോലെ ആഹാരം വെച്ചിരിക്കുന്ന സ്ഥലം കണ്ടിരിക്കുന്ന പാററക്കൂട്ടങ്ങളുണ്ടോ വിടുന്നു. നേരം പുലരുന്നതുവരെ അവർക്കുള്ളതു് അവരുംവന്നു സേവിക്കും. മൂട്ടയാണെങ്കിൽ കോടിക്കണക്കിന്നുവന്നു, ഉള്ളരക്തം മുഴവനും സേവിച്ചു്, അവരും ഉല്ലസിച്ചുകൊണ്ടു് അമ്മയോടൊപ്പം തന്നെയാണ് വസിക്കുന്നതു്. കാലിനു് മുട്ടിനു കീഴ്‌വണ്ണയിൽ ഒരു പപ്പടവട്ടം പഴുക്കുവാൻ തുടങ്ങി. മാംസമുള്ള സ്ഥലമല്ലേ, മിനുട്ട്‌വെച്ചു കഴിഞ്ഞുപോകുകയാണ്, അരിമാവു് കുറുക്കിയതു് തട്ടിപോയി ഒലിക്കുന്നതുപോലെയാണു് കാലിൻെറ പൊത്തിൽനിന്നു് ഒലിക്കുന്നതു്. ഒരു നാളികേരത്തിൻെറ മുറി സൂക്ഷിച്ചുവെച്ചാൽ ആരും കാണില്ല,ആ പൊത്തിൽ.

മക്കളേ! കാലു് താഴത്തുവെച്ചാൽ ഉറുമ്പ്കൂട്ടം പൂരസ്ഥലത്തു് ജനക്കൂട്ടം തങ്ങിച്ചുകൂടുന്നപോലെയാണ്. ഒരു കസേരയിൽ ഇരുന്നു മുൻവശത്തു വലിയ പെട്ടിയിട്ടു അതിൻെറ മേലെ അമ്മ കാലു് കയററിവെക്കും. ഏതോ മന്ത്രശക്തിയാൽ ആവാഹിച്ചെത്തുന്നപോലെ മണത്തറിഞ്ഞ് പെട്ടിയുടെ കാലിന്മേൽകൂടി അവർ ഉന്തുംതള്ളമായി വലിയൊരു കാര്യത്തിന്നു വരുന്നപോലെ കതിച്ചെത്തും. അവരോടു് സ്വാഗതം പറയാതെ നിവൃത്തിയില്ല. അല്ലെങ്കിൽ അവർ കണ്ണിലും മൂക്കിലും കയറിക്കടിയ്ക്കും. അനങ്ങാതിരുന്നാൽ തൈരുംകലത്തിൽ കടന്നുകൂടിയപോലെ ആ വെണ്ണ കുറെക്കൂട്ടർ സേവിച്ചുമടങ്ങും ചിലർ ആ വെണ്ണയിൽതന്നെ ഒട്ടിപ്പിടിച്ച

ശരീരമുപേക്ഷിക്കും. ആ വിദ്യയാണ് അവർ എത്തിയാൽ അമ്മ അഭ്യസിച്ചിരുന്നതു്.

പുറമെയുള്ള വ്രണങ്ങളെല്ലാം ഉണങ്ങിക്കഴിഞ്ഞപ്പോൾ വടിയുടെ സഹായത്തോടുകൂടി പതുക്കെ എണീക്കുക, കുളിക്കുക എന്നു വന്നപ്പോൾ തൊണ്ടവേദന തുടങ്ങി. എന്തിനേറെ പറയുന്നു തൊണ്ടയിൽ അകത്ത് ഉരുണ്ടുകൂടി പഴയപോലെ വെള്ളം ഇറക്കുവാൻ പററാതെയായി. ഒരു വട്ടക്കപ്പിയുടെ വായ വലുപ്പത്തിൽ പുറത്തേക്ക് ചുകപ്പുകാണുവാൻ തുടങ്ങി. കുറച്ചുനാൾ കഴിയുമ്പോഴേക്കും അകത്തു തൊണ്ടയിൽ പൊട്ടി ചോരയും ചലവും പോകുവാൻ തുടങ്ങി. തൊണ്ടയിൽ പൊട്ടിയപ്പോൾ പുറമെ ചുകപ്പ് കണ്ടിരുന്ന സ്ഥാനം കറുപ്പ്‌വർണ്ണമായി. ചുരുക്കി എഴുതട്ടെ, മൂന്നുകൊല്ലം അതിനുവേണ്ടി കിടന്നു. മൂന്നുകൊല്ലത്തിന്ന് ശേഷമാണ് കുളിക്കുവാൻ പിന്നെ സാധിച്ചതു്. ശബ്ദം പൊന്തി സംസാരിച്ചിട്ടുള്ള അവസരങ്ങൾ വളരെ ചുരുക്കമാണ്. 27 വയസ്സിനുശേഷം 30 വയസ്സ്‌വരെ ഇപ്രകാരം കഴിഞ്ഞു. തൊണ്ടയിലെ രോഗത്തിന്ന് മൂന്നു കൊല്ലം കഴിഞ്ഞപ്പോൾ കുറേശ്ശെ സുഖംകിട്ടി. എണീററ് നടക്കുവാൻ തുടങ്ങിയപ്പോൾ വീണ്ടും ആ പഴയസ്ഥാനത്തു് നെഞ്ചിൽ നീരിറങ്ങി കിടപ്പിലായി. കഴിഞ്ഞ കാലങ്ങളേക്കാൾ ശക്തിയായിതോന്നി.

## ദൈവികമായ ശസ്ത്രക്രിയ

അന്തർ വിദ്രധി എന്ന രോഗം പിടിപെട്ടതിന്നുശേഷം ഉണ്ടായിട്ടില്ലാത്ത ഒരു സംഭവമാണ് അനുഭവിച്ചതു്. ഒരു ദിവസം പുലർച്ചക്ക് ഛർദ്ദിക്കുവാൻ തുടങ്ങി. ഛർദ്ദിച്ചാൽ ഒന്നും പോകുവാനില്ല. പോകുന്നുമില്ല. ഓക്കാനം എന്നു് പറയാറുണ്ടല്ലോ? അന്നു പകൽ മുഴുവനും രാത്രി പുലർച്ചവരെയും ഒരു വിട്ടൊഴിവില്ലാത്ത ഓക്കാനം. പാതിരയായപ്പോൾ താഴെനിന്നു കസേരയിലേക്ക് അമ്മയെ എടുത്തു കിടത്തി. ഓക്കാനം വരുമ്പോൾ കിട്ടേട്ടനും ബാലേട്ടനും സഹോദരിമാരും പിടിക്കുന്നുണ്ടു. വായു അശേഷമില്ലാതെ തളർന്നു വീഴുകയാണ്. ഒരു പകലും രാത്രിയും തുടർന്നുള്ള ഓക്കാനം।പുലർച്ചെ അഞ്ചു മണിയായപ്പോൾ എല്ലാവരും അഭിപ്രായപ്പെട്ടു:ഈ കാഴ്ച ഇനി കാണുവാൻ നിവൃത്തിയില്ല. തല്ക്കാലശാന്തിക്കായി വാടാനപ്പള്ളിയിൽ ഡോക്ടർ രാഘവമേനോനെ കൊണ്ടുവരാം. വളരെ മിടുക്കനാണ്. കൃഷ്ണയ്യർ ഒഴിവാക്കുന്ന കേസ്സ് അദ്ദേഹം സുഖപ്പെടുത്തുന്നു. അവളുടെ തൃപ്തിയൊന്നും നോക്കേണ്ട. മനുഷ്യനല്ലേ ഇതു് കാണിച്ചുകൂട്ടുന്നതു് എന്നൊക്കെ കിട്ടേട്ടനും മററും അഭിപ്രായം പറഞ്ഞു. അമ്മ തളർന്ന കൈകൾ പൊന്തിക്കുവാൻ നോക്കുന്നുണ്ടു; വേണ്ടെന്നു കാണിക്കുവാൻ. അമ്മയുടെ ഭാവം മനസ്സിലാക്കി ബാലേട്ടൻ പറഞ്ഞു: "വേണ്ട. ഞാൻ മുസ്സിനെ ചെന്നു കാണാം." കിട്ടേട്ടനും മററും അമ്മയെ അറിയിക്കേണ്ട തല്ക്കാലം അദ്ദേഹത്തെ കൊണ്ടുവന്നു ആളുടെ പ്രകൃതി പറഞ്ഞു മനസ്സി

ലാക്കി ഓക്കാനത്തിനുള്ള മരുന്നു കൊടുക്കട്ടെ. എന്നിട്ട് മൂസ്സിനെ കണ്ടു വിവരം പറയാം എന്നു പറഞ്ഞു. ഡോക്ടരുടെ അടുത്തേക്ക് ആളെ അയക്കുവാൻ ഒരുങ്ങിയ സമയത്തു് അമ്മയുടെ നെഞ്ചിൽ ഒരു അനക്കം. അതു മേലോട്ടു അനങ്ങി കയറുന്നപോലെ തോന്നി. അമ്മ കൈകൊണ്ടു കാണിക്കുവാൻ തുടങ്ങി. ആർക്കും മനസ്സിലാകുന്നില്ല, പരാക്രമം വർദ്ധിച്ചു. കസേരയിൽ കിടന്നു കഴയുകയാണ്. വട്ടക്കോളാമ്പി മുഖത്തു്നിന്നു എടുക്കാതെ പിടിച്ചിട്ടുണ്ടു. വിയർത്തൊഴുകുന്നു, ശരീരമാകെ. ഒരു വിറയൽ കണ്ടു. അതോടെ, ആ നെഞ്ചിൽ പതുങ്ങിക്കൂടിയിരുന്ന ആ പഴയ കള്ളൻ താൻ ഒളിച്ചുവെച്ചിരുന്ന കഠാരി തൊണ്ടയിൽകൂടി വായിലേക്കു തള്ളി പുറത്തേക്കെറിഞ്ഞു. ഒരു രാത്രിയും പകലും കോളാമ്പിയുമായി കാത്തു നിൽക്കുന്നവർക്ക് വെറുതെയായില്ല. ആ കള്ളനെറിഞ്ഞ ആയുധം കോളാമ്പിയിലാണ് വന്നു വീണതു്. ഡോക്ടറുടെ അടുത്തേക്കുള്ള പോക്കു് നിർത്തിവെച്ചു. കോളാമ്പി പുറത്തുകൊണ്ടുപോയി പരിശോധിച്ചപ്പോൾ ഏററവും ചെറിയ ആമയുടെ വലിപ്പത്തിൽ അടിഭാഗം പരന്നു മേലേഭാഗം പുറംപോലെ പൊന്തി ചുററുപാടും കത്തിയുടെ വായ്ത്തലപോലെ ഘനം കുറഞ്ഞും, ഓവൽ ആകൃതയിൽ അതിന്മേൽ കണ്ണിൽ പടലം തടിച്ചതു പോലെ, രക്തവള്ളികൾ പാഞ്ഞു പിടിച്ചപോലെ, ആയിരുന്നുവത്രെ!

ബാലേട്ടൻ ഉടനെ മൂസ്സിന്റെ അടുക്കൽപോയി വിവരങ്ങൾ അറിയിച്ചു. അദ്ദേഹം അത്ഭുതപ്പെട്ടുപോയി. "ഈ സാധനം ഓപ്പ്രേററു കഴിച്ച് എടുക്കേണ്ടതാണ്; ഓപ്പ്രേററ് കഴിച്ചാൽ ആൾ ജീവിച്ചിരിക്കുകയുമില്ല. ആ സാധനം തനിയെയാണ് ഇളകിപ്പോന്നിരിക്കുന്നതു്. ഇതു് ഇളകിപ്പോരാനായിരുന്നു ഓക്കാനിച്ചിരുന്നതു്."

"എന്റെ ഔഷധത്തിന്റെ മിടുക്കല്ല ഈ കുട്ടി രക്ഷപ്പെട്ടിരിക്കുന്നതു്. ഗുരു ഭക്തിയിൽതന്നെ ഇരുന്നോട്ടെ. ഔഷധങ്ങളും മാററുവാനില്ല. കഴിച്ചുപോരുന്ന ഔഷധം തന്നെമതി." എന്നു് മൂസ്സ് പറഞ്ഞയച്ചു.

രാത്രി എട്ടു മണിയായി, ബാലേട്ടൻ വീട്ടിൽ മടങ്ങിയെത്തുമ്പോൾ. പുലർച്ചെ ആറുമണി മുതൽ രാത്രി എട്ടുമണിവരെ കോളാമ്പിയിൽ സൂക്ഷിച്ചിരിക്കുന്ന "അദ്ദേഹ"ത്തെ കാണുവാൻ എത്ര ജനങ്ങളാണ് വന്നുപോയിട്ടുള്ളതെന്നു പറയുവാൻ വയ്യ. ബാലേട്ടൻ വന്നതിനുശേഷം രാത്രി എട്ടു മണിക്കു ശേഷം "അദ്ദേഹ"ത്തെ സംസ്ക്കരിച്ചു.

മക്കളേ! അമ്മക്ക് രാത്രിയായിട്ടും ബോധം ഉണർന്നിട്ടില്ല. ജനങ്ങൾക്ക് വന്നു പോകുവാൻ സൗകര്യവും കാററും ധാരാളം ഉള്ള അമ്മയുടെ പഴയ മുറിയിലേക്ക് കസേരയോടുകൂടി എടുത്തുകൊണ്ടുപോയി. ആ കസേരയിൽതന്നെ സ്ഥിരം പാർപ്പുറപ്പിച്ചു. ഒരു തുള്ളി നാരങ്ങ നീരോ ഔഷധമോ കഴിക്കുവാൻ നിവൃത്തിയില്ല. മാസങ്ങൾ നീങ്ങിത്തുടങ്ങി. രോഗത്തിനു ഒരു ശാന്തിയുമില്ല. ബാലേട്ടൻ മിക്കതും ജോലിക്കു പോകുക

യില്ല; ഇവിടെ എത്രയും പരുങ്ങലിലാണ് അമ്മയുടെ സ്ഥിതി. വീട്ടിലിരുന്ന എന്തെങ്കിലും സൂത്രപ്പണികൾ ചെയ്തുകൊണ്ടിരിക്കും, കിട്ടേട്ടൻ ജോലിക്കുപോകാതെ നിവൃത്തിയില്ല. പണത്തിന്റെ കൊയ്ത്തും മെതിയും തുടങ്ങിയിട്ട് കൊല്ലങ്ങൾ ഇത്രയും കഴിഞ്ഞു. പണച്ചിലവ് വരുന്നതിൽ യാതൊരു നിരാശയും അവർക്ക് രണ്ടുപേർക്കുമില്ല. ചിലർ പറയുന്നു വെല്ലൂർക്ക കൊണ്ടുപോകുകയാണ് നല്ലതു്. അവിടേക്കുപോയാൽ പരിചയപ്പെടുത്തുവാനുള്ള ഡോക്ടർമാരും കിട്ടേട്ടന്റെ പരിചയക്കാരുണ്ട്. അവരാണ് കിട്ടേട്ടനോട് ഈ കാര്യം തിരിച്ചുവിടുന്നതു്. അമ്മ സമ്മതിക്കുന്നില്ല, അപ്പോൾ കിട്ടേട്ടൻ ചോദിച്ചു: "നിങ്ങൾക്ക് ഈ രോഗം മാറണ്ടേ എന്നാണോ വിചാരം? പണത്തിന്റെ കാര്യത്തിൽ ഒട്ടും പേടിക്കേണ്ട. ആവശ്യത്തിന്ന് ചിലവു് ചെയ്യുവാനാണ് പണം. ഇരിക്കുന്ന സ്ഥലം പോയാലും ശരി നിന്റെ രോഗം മാറി കാണണം. ഞങ്ങൾക്ക് ഒരു അപേക്ഷതന്നെയാണ് നിന്നോട്." എന്നൊക്കെ പറഞ്ഞു. അമ്മ കയ്യിന്മേൽ എഴുതി കാണിച്ചു: "എനിക്ക ചികിത്സവേണ്ട. ഓപ്പമാരുടെ തൃപ്തിക്ക് ഇന്നത്തെ ചികിത്സചെയ്യുവാൻ സമ്മതിച്ചതന്നിരിക്കയാണ്. മാറിയാലും മാറിയില്ലെങ്കിലും എനിക്ക് മൂസ്സിന്റെ ചികിത്സമാത്രം മതി." എന്ന അറിയിച്ചപ്പോൾ ബാലേട്ടൻ പറഞ്ഞു: "അവൾക്ക് തൃപ്തിയില്ലാത്ത കാര്യം പറഞ്ഞു വിഷമിച്ചിട്ട കാര്യമില്ല. അവൾ അതിനൊന്നും സമ്മതിക്കില്ലെന്നറിഞ്ഞുകൂടെ"

മക്കളേ! അമ്മക്ക് ഇത്രയും വൈദ്യന്മാരെ കാണിച്ചിട്ടും മൂസ്സിനോടും കണ്ണുവൈദ്യൻ വാസുവൈദ്യരോടും മാത്രമായിരുന്നു തൃപ്തി. മൂസ്സ് നാഡിപിടിച്ചുനോക്കുക എന്നല്ലാതെ രണ്ട പ്രാവശ്യം വീട്ടിൽ കൊണ്ട വന്നിട്ടും പലേ പ്രാവശ്യവും അങ്ങോട്ടുപോയി സമീപിച്ചിട്ടും അദ്ദേഹം വൈദ്യനെന്ന നിലക്ക് നെഞ്ചിന്റെ പുറമെ കാണുന്ന നിറംപോലും കാണുവാൻ ആവശ്യപ്പെട്ടിട്ടില്ല. അതാണ് അമ്മക്ക് തൃപ്തി. വാസുവൈദ്യരും രണ്ട വിരലിന്റെ തുമ്പ് കണ്ണിന്റെ പിണ്ഡയിന്മേൽ തൊടുന്നതു് അമ്മ അറിയുന്നില്ല. അത്രയും നന്നായിട്ടാണ് അമ്മയോട് പെരുമാറിയിരിക്കുന്നതു്. എത്ര നല്ല വൈദ്യനായാലും രോഗിക്ക് തൃപ്തിയില്ലെങ്കിൽ രോഗത്തിന്ന് ശാന്തി കിട്ടുകയില്ല. എത്ര മോശം വൈദ്യനായാലും രോഗിക്ക് തൃപ്തി തോന്നിയാൽ രോഗശാന്തിയുമാണ്. വൈദ്യന്മാരും ഡോക്ടർമാരും ഒരു രോഗിയുടെ അടുക്കൽ അടുത്താൽ അനാവശ്യമായി ആ രോഗിയുടെ ശരീരത്തിൽ കൈവെക്കുന്ന സമ്പ്രദായക്കാരാണെന്നു അമ്മയുടെ രോഗം അമ്മക്ക് മനസ്സിലാക്കിത്തന്നു. പക്ഷെ, രോഗി വൈദ്യന്മാർക്ക് കീഴടങ്ങി കൊടുത്താൽ തലവേദന—പനി—ജലദോഷത്തിന്" പായയം തലയണയും കൊടുത്തതുപോലെയിരിക്കും. പായ കിട്ടിയാൽ 4 ദിവസം കൂടാമെന്ന കരുതും; പായ കൊടുത്തില്ലെങ്കിൽ ഇവിടെ രക്ഷയില്ല വേഗം തന്നെ മടങ്ങാം എന്നാണ് ജലദോഷപ്പനിയുടെ നിയമം, അപ്രകാരമാണ് അമ്മ വൈദ്യന്മാരോട് പെരുമാറിയിരുന്നതു്,

## മൃത്യുവിന്റെ സാന്നിധ്യം!

മക്കളേ അമ്മയുടെ രോഗം വർദ്ധിച്ചു. ഒരു ദിവസം ഡോക്ടർ നാരായണമേനോൻ അമ്മയെ കാണുവാൻ വന്നു, അന്ന് വലിയൊരു വിഷമദിവസമായിരുന്നു. ഡോക്ടറോട് ആരോ സ്വകാര്യമായി ചോദിച്ചു: ''എന്താ സ്ഥിതി''. ബന്ധപ്പെട്ടവർ ആരെങ്കിലും വന്നു കാണുവാനുണ്ടെങ്കിൽ വന്ന് കാണുകയാണ് നല്ലത് എന്നദ്ദേഹം പറഞ്ഞു. കിട്ടേട്ടൻ ദിവസവും ജോലിക്കു പോകുമ്പോഴും ബാലേട്ടൻ ജോലിക്ക് പോകുന്ന ദിവസങ്ങളിലും അടുക്കൽവന്നു സമ്മതം ചോദിക്കും: ''ഇന്ന് ജോലിക്ക് പോകട്ടെ'' എന്ന്. അതിനുശേഷമേ പോകാൻ പുറപ്പെടുക പോലുമുള്ളു. അമ്മ എത്ര വിഷമമുണ്ടെങ്കിലും പൊയ്ക്കോളാൻ പറയും. കാരണം പണത്തിന്റെ പോരായ്മയും മെതിയുമാണ്. അമ്മ പോകരുതെന്നു പറഞ്ഞാൽ അവർ പോകുകയില്ല. പണം വാരി ചിലവ് ചെയ്യാൻ ജോലിക്ക് പോയെങ്കിലല്ലേ ഉണ്ടാകൂ. അവർ ആത്മാർത്ഥമായി ബുദ്ധിമുട്ടുന്നുണ്ടെങ്കിൽ എന്റെ മരണസമയത്ത് അവരെന്റെ അടുക്കൽ ഉണ്ടാകും. എന്നുകരുതി സമ്മതം കൊടുക്കും.

ഒരു ദിവസം അമ്മയുടെ അവസാനയാത്രയുടെ ദിവസമായി തോന്നി. അവർ ജോലിക്കുപോയ ശേഷമാണ് തരങ്ങളെല്ലാം മാറിയത്. കിട്ടേട്ടന്റെ മകൻ രാമകൃഷ്ണൻ അമ്മയെ ശുശ്രൂഷിച്ച് സദാ അടുക്കൽ തന്നെയുണ്ട്. കിട്ടേട്ടനും ബാലേട്ടനും ജോലികഴിഞ്ഞ് എത്തുമ്പോഴേക്കും അമ്മക്കു എഴുതി കാണിക്കുവാൻപോലും പററാത്തതായ സന്ദർഭങ്ങളായിത്തീരുമെന്നു അമ്മക്ക് നന്നായിട്ടറിയാം. അമ്മ ഓരോ അക്ഷരം കയ്യിൽ എഴുതി കാണിച്ചു. രാമകൃഷ്ണൻ അത് പകർത്തി ഒരു കത്താക്കി അമ്മയുടെ കസേരയിൽതന്നെ വച്ചുതന്നു.❖

കിട്ടേട്ടനും ബാലേട്ടനുമുള്ളതായിരുന്നത്. അന്നുരാത്രി ഇത്രമണിക്ക് അമ്മയുടെ നെഞ്ചിൽനിന്നു കുറെ ദുർനീരുകൾ പോകുവാൻ ഇടവന്നിട്ടുണ്ടെങ്കിൽ രക്ഷയുണ്ടെന്നും അത് ഇളകിപ്പോയിട്ടില്ലെങ്കിൽ ഇത്രമണിക്ക് ലോകത്തോട് യാത്രപറയുമെന്നുമായിരുന്നു കത്തിന്റെ ഉള്ളടക്കം. കിട്ടേട്ടനും ബാലേട്ടനും നേരത്തെ എത്തി. രണ്ടുപേരുടെയും കയ്യിൽപിടിച്ചു ഈ കത്ത് വെച്ചുകൊടുത്തു. വ്യസന പരവശതയോടെ അവർ വായിച്ചുവസാനിപ്പിച്ചു. സന്ധ്യ മയങ്ങിയപ്പോൾ ബാലേട്ടനോട് രാമായണം വായിക്കുവാൻ അമ്മ എഴുതിക്കാണിച്ചു. അമ്മയുടെ കത്തിൽ ഇത്രമണിക്ക് ഇന്നതു നടക്കുമെന്നു എഴുതിയിരുന്നത് നടക്കുമോ എന്നറിയുവാനും ചിലർ അന്നുരാത്രി കൂടിയിരുന്നു. ബാലേട്ടൻ വായന തുടർന്നു. അമ്മയുടെ കസേരയുടെ അടുക്കൽ പെട്ടിയിട്ടിരുന്ന് ദീപംവെച്ചു വായിക്കുന്നുണ്ടെങ്കിലും മുഖത്തിന്റെ ഭാവമാററം ശ്രദ്ധിച്ചുകൊണ്ടാണ് വായിക്കുന്നത്. വായന കുറെ നടന്നു. അമ്മ അറിയിച്ചതായ സമയങ്ങൾ സമീപിക്കുവാൻ പോകുന്നു. അമ്മക്ക് എന്തെന്നില്ലാത്ത വിഷമം. ഉള്ളിൽ ബോധം

❖ (ഈ കത്ത് അന്യത്ര ചേർത്തിട്ടുണ്ട്).

നഷ്ടപ്പെടുവാൻ പോകുന്നപോലെയുണ്ട്. ബാലേട്ടൻെറ കയ്യിൽ പതുക്കെ എഴുതി കാണിച്ചു. ''എനിക്ക് ഉറക്കം വരുന്നു''. ബോധക്ഷയത്തിൻെറ കാര്യമെഴുതിയാൽ വിഷമിക്കും. സംഭവിക്കുന്നതു് സംഭവിക്കട്ടെ എന്നു കരുതിയാണു് ഉറക്കം എന്നെഴുതിയതു്. ഞാൻ ഉറങ്ങിപ്പോയാൽ എന്നെ ആരും തൊടരുതെന്നും അറിയിച്ചിരുന്നു.

## പരമാനന്ദലബ്ധി

ബാലേട്ടൻ കുറച്ചുകൂടി വായിച്ചു. അമ്മക്ക് ബോധം നഷ്ടപ്പെട്ടു. എല്ലാവരും ശ്രദ്ധിക്കുവാൻ തുടങ്ങി. അമ്മയുടെ മുഖത്തിനു വല്ലിയൊരു പ്രകാശം. അല്പസമയം കഴിയുമ്പോഴേക്കും ജീവിതത്തിൽ ഉണ്ടായിട്ടില്ലാത്തതായ ആനന്ദമായ ചിരി. കസേരയിൽ കിടന്നു തലമേലോട്ട് കുത്തി പിടിച്ചു മുഖം മേലോട്ട് ഉയർത്തിവരുന്നപോലെയുണ്ടത്രെ! നമ്മൾ നില്ക്കുമ്പോൾ മുകളിൽ എന്തെങ്കിലും കാണുവാൻ തല പിന്നിലേക്ക് ഒടിച്ചു പിടിച്ചു നോക്കുംപോലെയുണ്ടത്രെ! കസേരയിൽനിന്നും തല പുറത്തേക്കു വീണു ഞെളിഞ്ഞു കിടന്നിട്ടുള്ള ''ആനന്ദി''ക്കലൊണ്. രാമകൃഷ്ണൻ ഉടനെ തലപൊക്കി കസേരയിലേക്കു് വെക്കുന്ന വഴിമുഖം കരിവർണ്ണമായി. പാമ്പു് ചീററുന്നപോലെ ഒരു ചീററൽ! ബാലേട്ടൻ ഉടനെ അവനെ ദേഷ്യപ്പെട്ടു്. 'ചെയ്യരുതെന്നു പറഞ്ഞതല്ലേ ചെയ്യൂ' എന്നു പറഞ്ഞ് തലവെച്ചിരുന്ന ഭാവത്തിൽതന്നെ വെച്ചുവത്രെ! അധികം താമസിയാതെ വീണ്ടും മുഖത്തിനു് ആനന്ദമായി. വളരെ സമയം അപ്രകാരം കഴിഞ്ഞപ്പോഴേക്കും ഉള്ളിൽനിന്നു എന്തോ തേട്ടിവരുന്നപോലെ ശബ്ദം കേട്ടു. അമ്മക്ക് ബോധമില്ല. പിന്നെ വായിൽക്കൂടി കൊഴുത്തിട്ടുള്ള ഒരു സാധനം പുറത്തേക്കു് തള്ളുവാൻ തുടങ്ങി. വസ്ത്രം മടക്കി അമ്മയെ തൊടാതെ മേലേക്കു് ഇട്ടുതന്നു. അതു കുറെ ചാടിപ്പോയപ്പോൾ വിയർത്തൊലിച്ച് തളർന്നു ആരും തൊട്ടന്നില്ല. കുറെ കഴിഞ്ഞപ്പോൾ കയ്യിനു് പതുക്കെ അനക്കം കണ്ടു ബാലേട്ടൻ തൊട്ടുനോക്കിയപ്പോൾ കൈകൊണ്ടു നാരങ്ങയുടെ വലുപ്പം കാണിച്ചു. വേഗം ഏഴുനാരങ്ങ പിഴിഞ്ഞു അതു കോരിതന്നു. വീണ്ടും കാണിച്ചു 9 നാരങ്ങകൂടി വഴിവഴിയായി പിഴിഞ്ഞ് അതു മുഴുവൻ കടിച്ചു. ഒരു തുള്ളി വെള്ളം ഇറങ്ങാതെ കിടക്കുകയായിരുന്നു. എല്ലാവർക്കും അത്ഭുതമായി. അപ്പോഴേക്കും പുലർച്ചെ നാലുമണിയായി. ബോധമുണർന്നു വെള്ളം കുടിച്ചെങ്കിലും ഉണ്ടായതായ വിവരം പറയുവാൻ സാധിച്ചിട്ടില്ല. നേരം പുലർന്നു. ഉച്ചക്ക് 11 മണി കഴിയണം എന്നാണു് അമ്മ അറിയിച്ചിരുന്നതു് 1 മണിവരേയും ഇങ്ങോട്ടു് തിരിച്ചുകിട്ടും എന്നു ധരിച്ചവരില്ല. ഒരു കാര്യം എഴുതുവാൻ വിട്ടുപോയി തലേ ദിവസം സന്ധ്യക്ക് ബാലേട്ടൻ വായന തുടങ്ങുന്നതിന്നുമുൻപു് രണ്ടു കൂവളത്തില കൊണ്ടുവരാൻ അറിയിച്ചു. അതു് രണ്ടും രണ്ടു കയ്യിൻെറ വിരലുകൾക്കിടയിൽ പിടിച്ചിരുന്നു. ബോധക്ഷയം ഉണ്ടായി ഇത്രയെല്ലാം പരാക്രമങ്ങൾ ഉണ്ടായിട്ടും ആ കൂവളത്തില വിരലിൻെറ ഇടയിൽനിന്നു

വീണപോയില്ല. പിറേറദിവസം ഉച്ചതിരിഞ്ഞു് 4മണി സമയത്തു നന്നായി ബോധം വന്നപ്പോരം ഏളവള്ളി ശങ്കരക്കുട്ടി ഏട്ടനാണു് കസേര യുടെ അടുക്കൽ എന്ന ശബ്ദംകൊണ്ടു മനസ്സിലായി.

''ജാനേച്ചിക്കു് സുഖമായില്ലെ ഇനി ആ കുവളത്തില എനിക്കു തന്നുകൂടേ'' എന്നു ചോദിച്ചു. അപ്പോഴാണു് ഇങ്ങിനെ ഒരു വസ്തു അമ്മ യുടെ കയ്യിൽ ആയുധമായി പിടിച്ചിരുന്നതു് കൈവശംതന്നെ ഉണ്ടെന്നു് മനസ്സിലായതു്. വേഗം അതു് ശങ്കരക്കുട്ടി ഏട്ടനു് കൊടുത്തു. അദ്ദേഹ മതു പേഴ്സിൽ സൂക്ഷിച്ചു നടക്കുകയായിരുന്നു. അമ്മ അന്നു മരിക്കുമെ ന്ന ഘട്ടത്തിൽ അവരെ എല്ലാവരെയും വരുത്തിയതാണു്.

മക്കളേ! ബോധക്ഷയം ഉണർന്നപ്പോരം അമ്മ തലേദിവസം രാത്രി യിലെ ചരിത്രം അറിയിച്ചു. അമ്മയുടെ ബോധം നഷ്ടപ്പെട്ടതായി അനു ഭവപ്പെട്ട സമയത്തു്, ഒരു ''സന്നിധി''യില്ലാത്ത സ്ഥലത്തുവെച്ചു് ഒരു സന്ന്യാസിയെ കണ്ടു. സംന്യാസിയുടെ പാദങ്ങളിൽ അമ്മ നമസ്ക്ക രിച്ചു. എണീററപ്പോരം അദ്ദേഹത്തിൻെറ കയ്യിൽ ഒരു വട്ടകണ്ണട കണ്ടു. ആ കണ്ണട, അമ്മയുടെ മുഖത്തേക്കു് സംന്യാസി കാണിച്ചു. ആ വഴി അതൊരു ചന്ദ്രക്കലയായിമാറി.

## ശിവപാദ ദർശനം

അതു് ചന്ദ്രക്കല ആയതോടുകൂടി ഈ സംന്യാസി ശിവസ്വരൂപ മായി മാറി. എന്നിട്ടു് അമ്മയുടെ നേരെ നിന്നിരുന്ന ആ രൂപം ഭൂമി യിൽനിന്നു വളരെ പതുക്കെ പൊന്തുവാൻ തുടങ്ങി. രൂപം ഉയർന്നുയർന്നു മേലോട്ടു് പോകുകയാണു്. അമ്മ ഇതു കണ്ടു മുകളിലേക്കു് നോക്കി. നോക്കിനില്ക്കുമ്പോരം വളരെ ഉയരത്തിൽ ഉയർന്നു പിന്നെ പാദം മാത്ര മേ കാണുന്നുള്ളു. അത്രയുമായപ്പോഴേക്കും മുകളിൽനിന്നു പുഷ്പം അമ്മയു ടെ നെഞ്ചിലേക്കു് ചൊരിയുവാൻ തുടങ്ങി. പാദവും മറഞ്ഞു. ആ പുഷ്പം നെഞ്ചിലേക്കു് ഊർന്നു് വീണപ്പോഴാണു് ഉള്ളിൽ കെട്ടിപ്പടർന്നിരുന്ന കൊഴുത്ത സാധനം ഇളകി പുറത്തു ചാടിയതു്. ശിവരൂപം മുകളിലേക്കു് പൊന്തുംതോറും അമ്മ കാണുവാൻ പററാതെ ഞെളിഞ്ഞുനിന്നാണു നോ ക്കിയിരുന്നതു്. ഈ വിവരം അറിയിച്ചപ്പോഴാണു് പറയുന്നതു് ''ശരി യാണു്, കസേരയിൽ ഞെളിഞ്ഞുകിടന്നു് മേലോട്ടു് നോക്കുംപോലെയും എന്തോ പരമാനന്ദമായ കാഴ്ച കണ്ടു നില്ക്കുന്നപോലെയുമായിരുന്നു''എന്നു.

പിറേറദിവസം മുതൽ അമ്മയുടെ രോഗത്തിനു സമാധാനം കാണുവാൻ തുടങ്ങി. രണ്ടുകൊല്ലം 30വയസ്സുമുതൽ 32 വയസ്സുവരെ ഈ രോഗത്തിനുവേണ്ടിയും അവസാനമായി നീക്കിവെച്ചു. 32ാമത്തെ വയ സ്സിൽ അമ്മ രോഗത്തിൽനിന്നു മുക്തയായി.

## അനുഷ്ഠാനം

മക്കളേ! ഇത്രയും കൊല്ലം അമ്മ രോഗത്തിൽ കിടന്നിട്ടും അമ്മയുടെ മുടി കൊഴിയ്ക്കുവാൻ ആർക്കും സാധിച്ചിട്ടില്ല. അവസാനമായി 30വയസ്സിനുശേഷം എത്തിയ ആ ക്ഷുരകാരൻ കള്ളൻ കസേരയിൽവെച്ച് അമ്മയുടെ തലവെട്ടിയെടുത്തു വിട്ടുതന്നു. അമ്മ 32ാമത്തെ വയസ്സുമുതൽ പതുക്കെ നടന്നു തുടങ്ങി. കുളിയും ആരംഭിച്ചു. അമ്മക്ക് ആരോഗ്യം വീണ്ടു കിട്ടുന്നതായി തോന്നി. പിന്നെ കുളിയും പഞ്ചാക്ഷരാനുഷ്ഠാനവും ആരംഭിച്ചു. രാത്രി മൂന്നു മണിക്ക് എണീക്കും. 4മണി ആകുമ്പോഴേക്കും കുളത്തിലെത്തും. അമ്മ നിരങ്ങിയാണ് കുളത്തിലേക്ക് ഇറങ്ങുക. അവിടെനിന്നു നിരങ്ങിക്കയറിയാൽ കുളവക്കിനുള്ള തെങ്ങിനെ വട്ടംപിടിച്ച് ഊണം കൊടുത്താണ് എണീക്കുക. അമ്മ കിടക്കുന്ന മുറിയിൽ ശിവതാണ്ഡവ രൂപമാണ് വച്ചിരിക്കുന്നത്. മററ് ഒരു പടവുമില്ല. ദീപം വെച്ച അനുഷ്ഠാനത്തിനിരിക്കും. ''അനുഭവങ്ങളും''നടന്നു കൊണ്ടിരിക്കുന്നു. താണ്ഡവരൂപം വെച്ചിട്ടുണ്ടെങ്കിലും ദീപത്തിലാണ് മനസ്സിനെ ഉറപ്പിച്ചിരുന്നത്. മനസ്സിനെ ഉറപ്പിക്കുവാനൊന്നുമില്ല. അതിനെ പിടിച്ചുവെക്കുന്നേടത്ത് ഇരിക്കുന്നുണ്ട്. അത്രയും അനുസരണത്തോടുകൂടിയാണ് അമ്മ മനസ്സിനെ തല്ലി വളർത്തിയിരിക്കുന്നത്. അതുകൊണ്ട് അവിടേക്ക്, മനസ്സിലേക്ക് പ്രത്യേകിച്ചൊരു ഉപകരണത്തിന്റെ സഹായത്തിന്മേൽ മനസ്സ് ഉറപ്പിക്കുവാനൊന്നുമില്ല. എങ്കിലും ഒന്നെഴുതിയെന്നു മാത്രം. ഈ കാലത്ത് സ്വാമി ജ്ഞാനാനന്ദ സരസ്വതിയുടെ മൂന്നുദിവസത്തെ യജ്ഞം തെക്കേടത്തുവീട്ടിന്റെ, ഒരു നാഴികയിലധികം ദൂരത്ത്, അംശയോഗം സ്കൂളിൽ നടന്നു. അമ്മ സ്വാമിജിയെ ഗുരുവാക്കി മനസ്സിൽ വരിച്ചു കഴിഞ്ഞു.

## വിരക്തി

തന്നേയുമല്ല, നാട്ടിലും വീട്ടിലുമുള്ള ജീവിതംതന്നെ അമ്മക്ക് വേണ്ടെന്നു പൂർണ്ണമായും തോന്നുവാൻ തുടങ്ങി. ഹിമാലയത്തിൽ പോകണം. അതെനിക്ക് എങ്ങിനെ സാധിക്കും. വനവാസവും തപസ്സും ഞാൻ പഠിച്ചു. പക്ഷെ ഇനിയുള്ള കാലം കാട്ടിൽതന്നെ കഴിച്ചുകൂട്ടുവാൻ ഞാൻ എന്തുചെയ്യണം. ഈ ചിന്തയും അമ്മയെ അലട്ടിക്കൊണ്ടിരുന്നു. സ്വാമിജിയെ തൃപ്രയാറിൽവെച്ചു കാണുന്നതുവരെ ഒരു ഭിക്ഷക്കാരനായ സംന്യാസിയെപോലും തൃപ്രയാറിൽ കണ്ടിട്ടില്ല. 32–ാമത്തെ വയസ്സിൽ അമ്മ രോഗത്തിൽനിന്നു മുക്തയായതോടുകൂടി ശബ്ദം പൊന്തിക്കഴിഞ്ഞിരിക്കുന്നു. ആഹാരം ഉച്ചക്കു മാത്രം പൊടിയരിച്ചോറ് രാവിലെ അമ്മയുടെ അനുഷ്ഠാനം കഴിഞ്ഞാൽ, രാവിലെ എട്ടുമണിക്ക് ശിവപുരാണം പാരായണം ചെയ്യും. അതിനുശേഷം അദ്ധ്യാത്മ രാമായണത്തിലെ ആദിത്യഹൃദയവും അഗസ്ത്യസ്തുതിയും പാരായണം നടത്തിക്കഴിഞ്ഞാൽ

പഞ്ചാക്ഷരം ഉറക്കെ കറച്ചപാട്ടം. അതു് കഴിഞ്ഞാൽ തുളസീത ത്ഥം കഴിച്ചു് എണ്ണീക്കം.

## ഗൗരീശങ്കരപൂജ

ഈ കാലത്തു് ദുരിതശാന്തിക്കായി ബാലേട്ടൻെറ നിർദ്ദേശമനുസരിച്ചു് ഒരു ദേവീസേവ നടത്തി 'ബ്രാഹ്മണദാനം' ചെയ്തു. ഒരു കൂവളം വച്ചു മുററത്തു്. അതിനെ രണ്ടു നേരവും കളി കഴിഞ്ഞുവന്നാൽ 'കൂവള' പ്രദക്ഷിണം നടത്തി, ഒരു പ്രത്യേക മുറിയിൽ ഒരു ചെപ്പുകുടം നിറയെ അരിയും ആ ചെപ്പുകുടത്തിൻെറ വായയിൽ അകത്തു് അരിയുടെ മേലെ സ്വർണ്ണത്തകിടു്വെച്ചു് പട്ടുകൊണ്ടു മൂടി ഗൌരീശങ്കരപൂജ നടത്തി അനുഷ്ഠാനത്തിനുശേഷം ദേവീമാഹാത്മ്യത്തിൽ ഗൌരീപ്രീതിസ്തോത്രം പാരായണം നടത്തി. 14 ദിവസമായാൽ ഒരു ബ്രാഹ്മണനെ വരുത്തി ആ ചെപ്പുകുടത്തിലെ അരിയും സ്വർണ്ണവും വസ്ത്രങ്ങളും അദ്ദേഹത്തിനു ദാനം സമർപ്പിക്കുക. ഇതു് നിശ്ചയിച്ചു് അപ്രകാരം തുടർന്നു. ദേവീമാഹാത്മ്യം ബാലേട്ടൻ തൃശ്ശൂരുനിന്നു വാങ്ങിച്ചു. ദേവീഭജനം ഏഴു ദിവസം കഴിഞ്ഞപ്പോഴേക്കും അമ്മക്കു് പ്രത്യേക അനുഭവങ്ങൾ നടക്കുവാൻ തുടങ്ങി. അമ്മ ആദ്യത്തെ ദിവസത്തെ സംഭവം ബാലേട്ടനോടു് പറഞ്ഞു. ബാലേട്ടൻ പറഞ്ഞു: എന്നോടു പറഞ്ഞതുകൊണ്ടു വിരോധമില്ല. ഇനി എന്തെങ്കിലുമുണ്ടായാൽ എന്നോടും വേറെയാരോടും പറയരുതെന്നു പറഞ്ഞു. ഇങ്ങിനെയൊരു സംഗതികൂടി ഇതിൻെറ ഇടയിൽ നടത്തി. അമ്മക്കു് വയസ്സു് 34 കഴിയുവാൻപോകുന്നു. സ്വാമിജിയെ മനസ്സിൽ മുറുകെ പിടിച്ചിട്ടുണ്ടു.

## ഗുരുവിനെ കണ്ടെത്തുന്നു

അമ്മയുടെ രോഗകാലം മുതൽക്കുതന്നെ തൃപ്രയാറിലുള്ള ഒരു സ്വാമി കേ്തൻ രാമൻനായർ തെക്കട്ട വീട്ടിൽ വലിയ തൃപ്തിപ്പെട്ട ഭക്തനാണു്. കുറച്ചു പ്രായംകൂടിയിട്ടുള്ള അദ്ദേഹം ഗൃഹസ്ഥനും കൂടിയായിരുന്നു. ഒടുവിൽ അദ്ദേഹം സംന്യസിച്ചു. കണ്ണാത്തു് രാമൻനായർ എന്നു പറയുന്ന ഭക്തൻ അമ്മയുടെ രോഗകാലം മുതൽക്കുതന്നെ ഭക്തിരസങ്ങളെപററി അമ്മയോടു് വളരെ കാര്യമായി പറയും. അമ്മയുടെ 34വയസ്സു് കഴിയുവാൻ 4മാസം കൂടിയേയുള്ളു. ഈ കാലത്തു് അദ്ദേഹം വീണുപരററി കിടപ്പിലായി. തുച്ഛദിവസങ്ങൾക്കുള്ളിൽ മരിക്കുകയും ചെയ്തു. ഇദ്ദേഹം മരിക്കുന്ന ദിവസം, അന്നു് ആദ്യമായിട്ടു്, അമ്മ അദ്ദേഹത്തിൻെറ വീട്ടിൽ പോകുന്നു! ഇദ്ദേഹത്തെ കണ്ടു അമ്മ കരഞ്ഞുപോയി. ഇനി രക്ഷയില്ലെന്നു പൂർണ്ണമായും മനസ്സിലായി. അദ്ദേഹം ആശ്വസിപ്പിച്ചു. എനിക്കൊന്നും വരില്ല. അഥവാ എന്തെങ്കിലും വന്നാൽതന്നെ ജാനകിക്കു് എന്തു സംശയങ്ങളും തീർത്തു തരുവാൻ ഒരാളുണ്ടു. ഞാൻ അടുത്ത ദിവസം വന്നപ്പോൾ

ഒരു ചെറിയ പുസ്തകം തന്നില്ലേ. അതിന്റെ പുറം ചട്ടയിൽ ഇരിക്കുന്ന ആളെ ശ്രദ്ധിച്ചോ എന്നു അമ്മയോട് ചോദിച്ചു. ഇല്ലെന്നു പറഞ്ഞു. അദ്ദേഹം പഴനിയിലാണ്. അദ്ദേഹത്തിന്റെ പടവും അഡ്രസ്സും പുറം ചട്ടയിലുണ്ട്. അദ്ദേഹത്തിനോട് എഴുതിച്ചോദിച്ചാൽ എല്ലാം അറിയാൻ സാധിക്കും എന്നു പറഞ്ഞു. അമ്മ പോന്നു. അന്നു സന്ധ്യക്ക് രാമൻനായർ മരിച്ചു. അമ്മ രണ്ടു ദിവസം മുഴുവനും കരഞ്ഞു. ഇനി ഭക്തിരസങ്ങൾ പറയുന്നതിനു ആരുണ്ട് തൃപ്രയാറിൽ എന്നായിരുന്നു അമ്മക്കുണ്ടായ വ്യസനം. മരിക്കുമ്പോൾ ചിരിക്കണമെന്നു പറഞ്ഞു തരാതെപോയതെന്തേ രാമൻനായർ എന്ന് പറഞ്ഞ് അമ്മയുടെ അച്ഛൻ കളിയാക്കി.

## ഗുരുസാന്നിധ്യം

രണ്ടുദിവസം കഴിഞ്ഞപ്പോൾ പഴനിക്ക് അമ്മ കത്തയച്ചു. അതിന്റെ മറുപടി വന്നു. 15-ാമത്തെ ദിവസം ഗുരുനാഥൻ തൃപ്രയാറിലെത്തി. രാത്രി 8മണിക്ക് വീട്ടിലേക്ക് കൊണ്ടുവന്നു ഗുരുനാഥനെ എല്ലാവരും സ്വീകരിച്ചു. അമ്മയുടെ രോഗകാലം മുതൽക്കുള്ള വിശേഷങ്ങൾ കിട്ടേട്ടനും ബാലേട്ടനും ഗുരുനാഥനെ കേൾപ്പിച്ചു. "നല്ല വഴിക്കല്ലേ തിരിഞ്ഞിരിക്കുന്നതു്, ആ വഴിക്കുതന്നെ തെളിച്ചുവിടണ"മെന്നു ഗുരുനാഥൻ സഹോദരന്മാരോട് പറഞ്ഞു. "അപ്രകാരം തന്നെയാണ് തീരുമാനിച്ചിരിക്കുന്നതെന്നു" സഹോദരന്മാരും പറഞ്ഞു. "എന്താണ് ജപിക്കുന്നതു്, എന്താണ് സങ്കല്പം" എന്നൊക്കെ ഗുരുനാഥൻ ചോദിച്ചു. ഗുരുനാഥനെ കണ്ടതോടുകൂടി അമ്മ ഭയന്നുവിറച്ചു ഒളിച്ചു.

ഗുരുനാഥന്റെ ചോദ്യത്തിനെല്ലാം ബാലേട്ടൻ ഉത്തരം കൊടുത്തു. ദീപസങ്കല്പമാണ് അമ്മക്ക് എന്നു ബാലേട്ടൻ പറഞ്ഞു.

ഗുരുനാഥൻ പറഞ്ഞു: "പഞ്ചാക്ഷരജപം ഒട്ടും പോരായ്കയല്ല. അതുതന്നെ മതി. പക്ഷെ പഞ്ചാക്ഷരത്തിന്റെ മൂലമന്ത്രം കൂടിയായാൽ വളരെ നന്നായിരിക്കും".

ഗുരുനാഥൻ മൂലമന്ത്രം സിദ്ധി വരുത്തി ശൂലത്തിൽ സ്ഥാപിച്ചിട്ടുണ്ട്. അതു് ഉപദേശിക്കാം. ഇവിടെവെച്ച്, ആയതു് തെക്കേട്ടുവീട്ടിൽവെച്ചു നടത്തണമെങ്കിൽ നടത്താം. അല്ല പഴനിയിൽവെച്ചാണെങ്കിൽ അപ്രകാരം ചെയ്യാം എന്നു ഗുരുനാഥൻ പറഞ്ഞപ്പോൾ അമ്മയുടെ സഹോദരന്മാർ പറഞ്ഞു. "ഇവിടെവെച്ചു വേണ്ട. ഗുരുസന്നിധാനത്തിലേക്ക് ഞങ്ങൾ വരാം. അതല്ലേ നന്നായിരിക്കുക" എന്നു പറഞ്ഞു. അന്നുരാത്രി ഗുരുനാഥൻ സത്രത്തിലേക്ക് മടങ്ങി. പിറേറദിവസം രാവിലെ 9 മണിക്കാണ് ഗുരുനാഥൻ പഴനിക്ക്പുറപ്പെടുന്നതെന്നു പറഞ്ഞു. രാവിലെ ഞങ്ങൾ സത്രത്തിൽ എത്തിക്കൊള്ളാം എന്നു സഹോദരന്മാർ പറഞ്ഞു.

അമ്മയും സഹോദരന്മാരും രാവിലെ സത്രത്തിൽ എത്തി. അമ്മ ഒരു വിധത്തിൽ നമസ്ക്കാരം കഴിഞ്ഞ് തുണിന്റെ മറയിലേക്ക് നീങ്ങി. അത്രയും ഭയം; ഗുരുനാഥനെ കാണുമ്പോൾ. ഗുരുനാഥൻ അനവധി കാര്യങ്ങൾ സഹോദരന്മാരുമായി പറഞ്ഞു. ഒടുവിൽ ''ഉപദേശത്തിനുവരുമ്പോൾ രണ്ടു പാദുകം ഗുരുദക്ഷിണയായി കൊണ്ടുവരണം. എനിക്ക് ഉപയോഗിക്കുവാനാണ് എന്നു പറയുവാൻ നിവൃത്തിയില്ല'' എന്ന് പറഞ്ഞു. ഗുരുനാഥൻ പോകുകയും ചെയ്തു. ഗുരുനാഥൻ പഴനിയിൽ ചെന്നു ഗുരുനാഥന്റെ രണ്ടു ഫോട്ടോ അയച്ചു. ഇതു് ധ്യാനമുറിയിൽ വെച്ച് ഗുരുമുഖംതന്നെ കണ്ടു ദൃഷ്ടി ഉറപ്പിക്കുവാൻ എഴുതി. അമ്മ കുറച്ചു ദിവസം ശ്രമിച്ചുനോക്കിയിട്ടും പററുന്നില്ല. അട്ടയെ കട്ടിലിന്മേൽ കിടത്തിയാലും അതു പൊട്ടക്കുളം തേടിയേ പോകൂ എന്നു പറഞ്ഞതുപോലെയാണ് ആ കാര്യമുണ്ടായതു് ഒന്നാമതു് അമ്മക്ക് ദൃഷ്ടി ഉറപ്പിക്കുവാനൊന്നുമില്ല. അത്രയും മനസ്സ് ഉറച്ചുകഴിഞ്ഞിട്ടാണ് അവസാനമായി ശയ്യയിൽനിന്നു എണീററിട്ടുള്ളതു്. മനസ്സിന്റെ ഏകാഗ്രതക്കാണ് കണ്ണിനെ നിശ്ചലമാക്കി ഓരോ ഭാഗങ്ങളിലായി സങ്കല്പിച്ചുനോക്കുന്നതു്. ചിലർ ഭ്രൂമദ്ധ്യത്തിൽ, ചിലർ നാസികാഗ്രത്തിൽ, ചിലർ മനസ്സിൽ തന്നെ. ഇപ്രകാരം പല വിധത്തിലുമായി മനുഷ്യൻ പ്രയത്നിക്കുന്നു. അമ്മക്ക് ദീപസങ്കല്പം മാത്രമാണ് വരുന്നതു്. പടത്തിലേക്ക് നോക്കുവാൻ ശ്രമിക്കുമ്പോൾ ഒരു വീർപ്പുമുട്ടൽ.

## പഴനിയാത്ര

ഗുരു ഉപദേശദിവസവും നിശ്ചയിച്ച് ഗുരുനാഥനെഴുതി. പാദുകം സഹോദരന്മാർ ചന്ദനംകൊണ്ടാണ് ഉണ്ടാക്കിയതു്. അമ്മയുടെ മാതാവും പിതാവും ഒഴികെ കുടുംബസഹിതം പഴനിക്ക് പുറപ്പെട്ടു. തെക്കേട്ടുവീട്ടിന്റെ ശാഖയിൽപെട്ട എല്ലാവരേയും ക്ഷണിച്ചുവരുത്തിയിരുന്നു. പുലർച്ച നാലുമണ ക്ക് അമ്മ എല്ലാവരോടും യാത്രാമൊഴി ചൊല്ലിതുടങ്ങി. ആകെ കൂട്ടനിലവിളി. അമ്മയുടെ പിതാവും മാതാവും അമ്മയെ കെട്ടിപ്പിടിച്ചു പൊള്ളമുള പൊളിക്കുമ്പോൾ എന്താണ് ശബ്ദം അതുപോലെ അലറിക്കൊണ്ടാണ് അവരുടെ പൊള്ളയായ തൊണ്ട ചൊട്ടി തള്ളുന്നതു്. അമ്മ പകച്ചുപോയി. ഗുരൂപദേശം എങ്ങിനെയാണെന്നും എന്തൊക്കെയാണെന്നും അമ്മക്കറിഞ്ഞുകൂടാ. ജ്ഞാനാനന്ദസ്വാമിജിയെ അതിന്ന് മുൻപ് മനസാ ഗുരുവാക്കി സങ്കല്പിച്ചു. അതും ഒന്നും മനസ്സിലായിട്ടല്ല. ''കാഷായം ധരിക്കുന്നതിന്നാണ് സംന്യാസമെന്ന് പറയുന്നതു്, ആ തരം ആൾക്കാർക്കേ ഈശ്വരനെ കാണാൻ സാധിച്ചിട്ടുള്ളൂ, അവരോടു കൂടി സഹകരിച്ചാൽ എല്ലാം ആയി'' ഇതാണ് അമ്മയുടെ ധാരണ. കാഷായം ധരിച്ച ഒരു ഭിക്ഷക്കാരൻപോലും ഈശ്വരനെ കാണുവാൻ സാധിച്ച ആളാണദ്ദേഹം എന്നാണ് അമ്മയുടെ ധാരണ. തന്റെ വയറിനു് വേണ്ടിയുള്ള ഒരു വേഷംകെട്ടാണ് ഭിക്ഷക്കാരുടേതു് എന്നു അമ്മക്കറിയില്ല.

## എങ്ങും ശിവരൂപം!

ജ്ഞാനാനന്ദ സ്വാമിജിയുടെ ജ്ഞാനയജ്ഞത്തിൽ അംശയോഗം സ്കൂളിൽ അമ്മ പങ്കെടുത്തു. അദ്ദേഹം വായിച്ച തത്വമാണ് വിവരിക്കുന്നതെന്ന അമ്മക്കറിഞ്ഞുകൂടാ. ശ്രീകൃഷ്ണദേവനെക്കുറിച്ചുള്ള വർണ്ണനങ്ങൾ, ശ്രീകൃഷ്ണന്റെ രൂപം യജ്ഞസ്ഥലത്തു് പ്രതിഷ്ഠിച്ചിരിക്കുന്നതു് കാണുമ്പോൾ, തന്നെ എന്തെന്നില്ലാത്ത ഒരു പുളകം കൊള്ളൽ, ദീപം - ചന്ദനത്തിരി കത്തിപ്പുകയുന്നതിൽ ആൾക്കാരെ തിരിച്ചറിയുവാൻ പററുന്നില്ല. പൂജ, കർപ്പൂരാരാധന, പ്രസാദം കൊടുക്കൽ ഒന്നും അനുഭവിച്ചറിഞ്ഞിട്ടില്ലാത്ത പ്രാകൃത ഭക്തയായ അമ്മക്ക് തത്വമാണ് അദ്ദേഹം വിളമ്പുന്നതെന്ന എങ്ങിനെ മനസ്സിലാകും. സത്യം പറയുന്നതിൽ വലുതത്തം കണക്കാക്കുവാനൊന്നുമില്ലല്ലോ. ഒന്നും അറിഞ്ഞിട്ടില്ലാത്ത അമ്മ അന്നും വലിയ ആളായിരുന്നു എന്നു് ലോകത്തിന്റെ മുമ്പിൽ കള്ളം പറയുവാൻ ഉദ്ദേശിക്കുന്നില്ല. അമ്മക്കു് ശിവസങ്കല്പത്തിൽ ഉണ്ടായിട്ടുള്ള രൂപദർശനംപോലെ അമ്മ യജ്ഞശാലയിലും കാണുന്നു. സ്വാമിജി യജ്ഞശാലയിൽ കൃഷ്ണനെ പ്രതിഷ്ഠിച്ചിരിക്കുന്നു. അമ്മ മനസ്സിൽ ശിവനെ പ്രതിഷ്ഠിച്ചിരിക്കുന്നു! എല്ലാം ഒന്നാണു്, ഈശ്വരൻ ഒന്നേ ഉള്ളൂ എന്നു രോഗത്തിൽ കിടക്കുമ്പോൾതന്നെ അമ്മ പഠിച്ചുകഴിഞ്ഞിരിക്കുന്നു. ഇത്രമാത്രമറിയാം. സ്വാമിജി പ്രസംഗിക്കുന്ന തത്വങ്ങൾ അനുഭവിച്ചറിയണമെങ്കിൽ ബാഹ്യമായി ഈ വിധത്തിലുള്ള പൂജ—രൂപ സങ്കല്പത്തിൽ കൂടിയെ സാധിക്കൂ എന്നാണല്ലോ സ്വാമിജി കാണിച്ചുതരുന്നതു്. ഏററവും താഴ്ന്ന നിലയിലാണു് വിഗ്രഹാരാധനാ സമ്പ്രദായം. ഒരു ഈശ്വരഭക്തനായിത്തീരണമെങ്കിൽ വിഗ്രഹം, ആരാധന, പ്രാത്ഥന, ജപധ്യാനങ്ങൾ—ഇതിൽക്കൂടിയേ പററൂ. ഇതാണു് സ്വാമിജി ഭക്തന്മാരാകുവാൻ, ഈശ്വരനോടടുക്കുവാൻ ആഗ്രഹിക്കുന്ന ഭക്തന്മാർക്കു് കാണിച്ചുതരുന്ന മാതൃക. സ്വാമിജി തത്വങ്ങൾ മാത്രേം പ്രസംഗിക്കുന്നു; ആ സമ്പ്രദായംമാത്രം വച്ചുനോക്കുമ്പോൾ പ്രതിഷ്ഠ, പൂജ, ആരാധനകൾ ഇതൊന്നും ആവശ്യമില്ല. അദ്ദേഹം തത്വം മനസ്സിലാക്കിയിട്ടും വിഗ്രഹാരാധനയെ അവഗണിക്കാതിരിക്കുന്നതു് ചോട്ടിൽനിന്നു ഉയരാനുള്ളവക്കു് ഒരു മാതൃക കാണിക്കലാണു്. അതല്ലാതെ തന്നിൽ പ്രശോഭിച്ചുകൊണ്ടിരിക്കുന്ന പരമാത്മാവിനെ അറിഞ്ഞുകഴിഞ്ഞ ഒരാൾക്കു് വിഗ്രഹാരാധനയൊന്നും ആവശ്യമില്ല. ഇതിന്റെ എത്രയോ ദൂരത്താണു് ഈശ്വരസാക്ഷാത്ക്കാരം' ഇതു മനസ്സിലാക്കിയിട്ടും ഭക്തന്മാർ നല്ലവരായിത്തീരണം എന്നുള്ള വാൽസല്യം കൊണ്ടല്ലേ ഒന്നു മറിയാത്തവരെ ചുവട്ടിൽനിന്നു പിടിച്ചു കയററുവാൻ സ്വാമിജി മാതൃക കാണിച്ചുതന്നുകൊണ്ടിരിക്കുന്നതു്.

## ഉപദേശത്തിന്റെ പൊരുൾ!

മക്കളേ! അമ്മ പറയട്ടെ. കുററം പറയുകയല്ല. മഹാത്മാക്കളെ കുററം പറയുന്നതു് എത്രയോ പാപമാണു്. അമ്മ ആരേയും പറയുകയില്ല.

മഹാത്മാക്കൾ എന്നല്ല നമ്മളിൽതന്നെ എത്രയോ കുററങ്ങൾ തീരാനുള്ള പ്പോൾ അതു തീർക്കവാൻ നമ്മൾ ശ്രമിക്കാതെ മററുള്ളവരുടെ കുററങ്ങൾ കാണുവാൻ ശ്രമിച്ചാൽ കുറേക്കൂടി ഭാരം ചുമക്കാം എന്നല്ലാതെ ഇതു്കൊണ്ടു് ഒരു ശുദ്ധിയും ഉണ്ടായിത്തീരുകയില്ല എന്നാണ് അമ്മക്കു് തോന്നുന്നതു്. അമ്മ എഴുതുവാൻ പോകുന്നതു് കുററമല്ല; അനുഭവമാണു്.

ആലത്തൂരു് ''ശിവയോഗി'' താൻ എത്തേണ്ടതായ സ്ഥാനത്തു് കയറിക്കഴിഞ്ഞപ്പോൾ, ചുവട്ടിൽനിന്നുള്ള ഏണിവലിച്ചെടുത്തു കയറാനു ള്ളവരോടു്താൻ എത്തിയ അവസ്ഥയിൽനിന്നു മനസ്സിലാക്കിയ അനുഭവ മാണ് ഉപദേശിച്ചതു്. താൻ കയറിയ ഏണി വലിച്ചെടുത്തു, മററുള്ളവ രിൽനിന്നും ഒളിച്ചുവെച്ചു. വിഗ്രഹാരാധനയെ ഖണ്ഡിച്ചു. എത്ര പാവ ങ്ങളാണു് മരപ്പട്ടിയുമല്ല കോക്കാനുമല്ലാത്തവണ്ണം കഴിഞ്ഞു കൂടുന്നതു്. ശിവയോഗി ഒഴികെ ആരാണു് ശിഷ്യന്മാരിൽ ഒരു അനുഭവത്തിൽ എ ത്തിയിട്ടുള്ളവർ? വിഗ്രഹാരാധന മാത്രം ആശ്രയിച്ചു നീങ്ങുന്നവർക്ക് പോലുമുണ്ടു് അതിൽ അവർക്കൊരു ഉറപ്പു്. ശിവയോഗിയുടെ ശിഷ്യ ന്മാരിൽ അമ്മക്കു് പരിചയമുള്ള ചിലരുടെ അനുഭവം; അവർ വിവാഹ്യ കഴിച്ചു സന്താനങ്ങളുണ്ടായി കഴിഞ്ഞാൽ കുട്ടികൾക്കു് എന്തെങ്കിലും അസു ഖം കാണും. അപ്പോൾ ഭാര്യമാർക്കു് കുററംവെച്ചു് ദേവാലയങ്ങളിൽ കുട്ടികളെ കൊണ്ടുപോയി വഴിപാടുകൾ നടത്തുകയായി. ''കുട്ടികളുടെ അമ്മക്കു് അതാണു് തൃപ്തി എന്നുണ്ടെങ്കിൽ അതുതന്നെ ചെയ്യണം. എനി ക്കിഷ്ടമില്ല'' എന്നു അമ്മയോടു് രസം പറഞ്ഞിട്ടുള്ളവരുണ്ടു്. തനിക്കു ഉറപ്പുണ്ടെങ്കിൽ ഭാര്യമാർ എന്തു പറഞ്ഞാലെന്താ? തൻെറ ഉറപ്പുകുറവല്ലേ ഭാര്യമാർക്കു് അടിമപ്പെടേണ്ടതായി വന്നതു്. അപ്പോൾ ഗുരുവാക്യം വിസ്മരിച്ചു് തൻെറ ഭാര്യയിലും കുട്ടികളിലും പ്രാധാന്യം കല്പിച്ചു എന്നു ല്ലേ കരുതേണ്ടതു്.

## മന്ത്രോപദേശ സ്വീകരണം

മക്കളേ! അമ്മയും കുടുംബവും വേറെയും ചിലരുമൊന്നിച്ചു് അമ്മ പഴനിയിൽ ഗുരു സന്നിധാനത്തിൽ എത്തി. താമസത്തിനു മലമുകളിൽ അടുത്തുതന്നെ സ്ഥലം തയ്യാർ ചെയ്തിരുന്നു. അന്നുരാത്രി അവിടെ താമ സിച്ചു. പുലർച്ചെ ആറുമണിക്കാണു് ഉപദേശത്തിനു സമയം. പഴനി ക്കു് പോകുന്നവർ വസ്ത്രം മാറുന്ന സമ്പ്രദായം ഉണ്ടെങ്കിലും ഞങ്ങൾ ആരും വസ്ത്രം മാറിയിരുന്നില്ല. പുലർച്ചെ കുളിയെല്ലാം കഴിഞ്ഞു് ഉപദേശ ത്തിനു യാത്ര പുറപ്പെടുന്ന സമയത്തു് ഇളവള്ളി ശങ്കരക്കുട്ടിഏട്ടൻ എന്നു പറയുന്ന ആൾ—അമ്മയുടെ അച്ഛൻെറ ശിഷ്യനാണു് സഹോദരിയെ വി വാഹം കഴിച്ച ആളുമാണു്അദ്ദേഹം-അമ്മക്കു്രണ്ടു കാവിവസ്ത്രം സമർപ്പിച്ചു. ഇതു് അദ്ദേഹത്തിൻെറ കൈവശമുണ്ടായിരുന്നതു് ആരും അറിഞ്ഞിരുന്നി ല്ല. നിമിത്തം ഏതായാലും നന്നായെന്നു ചിലർ പറഞ്ഞു. ആ വസ്ത്രവും മാറിക്കൊണ്ടാണു് ഗുരുസന്നിധിയിൽ എത്തിയതു്. അവിടെ ചെന്ന

പ്പോഠം ഗുരുനാഥൻ പൂജചെയ്തു് അവിടെതന്നെ കാത്തിരിക്കുന്നു. പാദുകവും ദക്ഷിണയും താമ്പാളത്തിൽ വെക്കാൻ ഗുരുനാഥൻ ആജ്ഞാപിച്ചു. അപ്രകാരം പ്രവർത്തിച്ചു അതിനുശേഷം എല്ലാവരോടും സമ്മതം ചോദിച്ചു. നമസ്ക്കാരങ്ങ‍ഠം കഴിഞ്ഞു. അമ്മ ഗുരുവിൻെറ അടുത്തു് ഭയഭക്തിയോടുകൂടി കുനിഞ്ഞു്. മന്ത്രവും സ്വീകരിച്ചു. അന്നു് രാത്രി വണ്ടിക്കാണു് അമ്മയും മററും പഴനി വിട്ടതു്.

## 'കാവിവസ്ത്രവും മാൻതോലും'

അമ്മ പിതൃഗൃഹത്തിൽ തിരിച്ചെത്തിയപ്പോഠം മൂത്ത സഹോദരി —പപ്പിച്ചേട്ടൻ എന്നു പറയുന്ന നിങ്ങളുടെ സഹോദരൻെറ അമ്മ—പടിക്കലേക്കു് ഓടിവന്നു. "പത്മനാഭൻ അൻഡമാനിൽ നിന്നും വന്നു, ജാനകിക്കു് ഒരു മാൻതോൽ കൊണ്ടുവന്നിട്ടുണ്ടു എന്നു പറഞ്ഞാണു് ആനന്ദിച്ചു്" ഓടിവന്നതു്. ഗുരൂപദേശത്തിനു പുറപ്പെട്ടപ്പോഠം കിട്ടിയ കാവിവസ്ത്രത്തിൻെറ നിമിത്തവും അതുകഴിഞ്ഞു തിരിച്ചെത്തിയപ്പോഠം കേഠംക്കുവാൻ കഴിഞ്ഞ നിമിത്തവും ഓർത്തു് അമ്മ അപ്പോഠംതന്നെ ഹിമാലയത്തിലേക്കു് എത്തിയപോലെ തോന്നി. രോഗത്തിൽ കിടക്കുമ്പോഠംതന്നെ ശ്രമങ്ങ‍ഠം നടത്തിക്കൊണ്ടിരുന്ന അമ്മക്കു് പ്രത്യേകിച്ചൊരു ശ്രമത്തിൻെറ ആവശ്യം, അതായതു് കൂടുതൽ ശ്രദ്ധ, ഗുരൂപദേശത്തിനുശേഷം വേണ്ടിവന്നില്ല. പഞ്ചാക്ഷരം മാത്രം ജപിച്ചിരുന്നതാണു്. ഇപ്പോഠം ഉപദേശിച്ച മന്ത്രം ജപിക്കുന്നു.

ഗുരൂപദേശത്തിനു്മുൻപു് കാര്യാട്ടുകര അമ്മ പോയി. ഗുരൂപദേശം നിശ്ചയിച്ചപ്പോഠം അവിടെചെന്നു അറിഞ്ഞിട്ടായിരിക്കും നല്ലതെന്നു ചിലർ നിർബ്ബന്ധമായി അഭിപ്രായം പറഞ്ഞു. അതനുസരിച്ചാണു് കാര്യാട്ടുകരെ ദർശനത്തിനു ചെന്നതു്. ഭക്തൻ "ദർശനത്തി"ലുണ്ടു. അപ്പോഠം ഇങ്ങോട്ടു പറഞ്ഞു: "മന്ത്രം ജപിക്കുന്നതു തന്നെ മതി. ഒട്ടും പോരായ്കയില്ല. കുട്ടി മുനിയാകും. മലമൂത്ര വിസർജ്ജനങ്ങളെല്ലാം ഇല്ലാതാവും. പേടിക്കാനൊന്നുമില്ല. ഗുരൂപദേശം തരക്കേടൊന്നുമില്ല. കുട്ടി പോകുന്ന വഴി നല്ല വഴിതന്നെയാണു്. അപ്പോഠം ഈ ഗുരുവിനെ സ്വീകരിക്കാം". എന്നിങ്ങനെ പലതും ഉപദേശിച്ചു. അതിനുശേഷമാണു് ഗുരൂപദേശം നടത്തുവാൻ ചിലർ സമ്മതിച്ചതു്.

## ക്ഷമ പ്രധാനം

മക്കളേ! അമ്മ ആരാധനയെക്കറിച്ചെഴുതി. അമ്മ എന്താണു് ആരാധനകളൊന്നും നടത്താത്തതു് എന്നു ചോദിക്കുമായിരിക്കാം. അതൊരു ചോദ്യംതന്നെയാണു്. അമ്മയുടെ രോഗകാലത്തുതന്നെ അമ്മ വിഗ്രഹപൂജ നടത്തിക്കഴിഞ്ഞിരിക്കുന്നു. ഈശ്വരൻെറ മുമ്പിൽ പ്രധാനമെന്നു കരുതുന്ന നെഞ്ചു്, കൈകാലുക‍ഠം, ഇവയുടെ മാംസമൂർന്നൊടുക്കുകേക്കൂടിയില്ല,

ഈയ്യം ഉരുകുന്നപോലെ ശരീരമെന്നഭിമാനിച്ചിരുന്ന അവയവങ്ങളിലെ മാംസം ഉരുക്കിയെടുത്താണ്, അമ്മ ഈശ്വരനെ നിവേദ്യംവെച്ച് ആരാധിച്ചിരുന്നത്. ഇതിലും വലിയ ഒരു നൈവേദ്യപൂജ എത്രതരം സാധനങ്ങളൊരുക്കി പാൽപ്പായസത്തോടുകൂടി നിവേദിച്ചാലും ഈശ്വരൻ പ്രീതിപ്പെടുമോ എന്നു തോന്നുന്നില്ല. അമ്മയുടെ ശരീരംതന്നെ ഈശ്വരപൂജക്ക് നിവേദിക്കുവാൻ സാധിച്ചതിലും വലിയൊരു പരമഭാഗ്യം മററുണ്ട് പൂജയിൽനിന്നാണ് കിട്ടുക എന്ന് അനുഭവിച്ചറിയുവാൻ ഭാഗ്യം ലഭിച്ചതുകൊണ്ടാണ് അമ്മ വിഗ്രഹപൂജകൾ ഒന്നും ബാഹ്യമായി ചെയ്യാതിരുന്നത്. ഒരു നിലയിൽ എത്തിയവർക്ക് ബാഹ്യം, ആന്തരീയം എന്നൊന്നുമില്ല. ഒന്നും അനുഭവിച്ചറിയാത്തവരോട് ബാഹ്യം, ആന്തരീയം എന്നൊന്നും ഇല്ലെന്നു പറഞ്ഞാൽ ബ്രഹ്മാനന്ദ ശിവയോഗി കാണിച്ചതുപോലെയായിരിക്കും എന്നാണ് അമ്മക്ക് തോന്നുന്നത്, അനുഭവിച്ചറിഞ്ഞവർക്ക് ആ അനുഭവം തന്നിൽതന്നെ സൂക്ഷിക്കുക എന്നല്ലാതെ അനുഭവിച്ചറിയാത്തവരോട് ഇതൊന്നുമില്ലെന്നു മാത്രം ഉപദേശിച്ചാൽ പാവപ്പെട്ടവർക്ക് ഒരു എത്തും പിടിയും കിട്ടുകയില്ല. ചുവട്ടിൽനിന്നു പഠനങ്ങൾ കൊടുത്തുകൊണ്ടുവേണം പാവപ്പെട്ടവരെ ഉയർത്തി എടുക്കുവാൻ. അതോടുകൂടി അവസാനത്തെ അനുഭവങ്ങളും അവർക്കു പകർത്തിയാൽ ബുദ്ധിമുട്ടിയാലും പോകേണ്ടതായവഴി എത്ര എളുപ്പത്തിൽ ഭക്തന്മാർക്ക് മനസ്സിലാക്കുവാൻ സാധിക്കും എന്നാണ് അമ്മക്ക് തോന്നുന്നത്.

മക്കളേ! അമ്മയുടെ 22വയസ്സിനുശേഷം അന്തർ വിദ്രധി എന്ന രോഗത്തിനോട് സ്വാഗതം പറയുവാൻ ഒരുങ്ങിയ അവസരം മുതൽ അമ്മ കുട്ടി പ്രായത്തിലേക്കുപോന്നു. ശിശുപ്രായത്തിൽ കുട്ടികൾ നിഷ്കളങ്കരാണ്. ലോകം എന്തെന്നുപോലും അവർക്കറിയില്ല, മലർന്നു കിടന്നു കൈകാലുകൾ കുടഞ്ഞ് ആനന്ദിച്ചുകളിച്ചുകിടക്കുവാൻ മാത്രം അവർക്കറിയാം. എന്നതുപോലെ അമ്മ ആദ്യംതന്നെ നെഞ്ചിൽ ഈയ്യം ഉരുകുവാൻ ശ്രമിച്ചു. അതിന്റെ ഫലമായി മലർന്നുകിടക്കുന്ന കിടപ്പിൽനിന്ന് അങ്ങോട്ടുമിങ്ങോട്ടും അനങ്ങുവാൻ പററാതെ ഇടതും വലതും തലയണവെച്ച് കുട്ടികളെ ഉറക്കികിടത്തിയതുപോലെയാണ് അമ്മ ശയ്യയിൽ കിടന്നിരുന്നത്. കുട്ടികളെപ്പോലെ ലോകം എന്താണെന്ന് അറിഞ്ഞിരുന്നില്ല. അമ്മയുടെ നിഷ്കളങ്കത രോഗമായിരുന്നു. അവിടുന്ന് എണീററപ്പോൾ ആദ്ധ്യാത്മിക യാത്രയിലേക്കുള്ള എല്ലാ ട്രെയിനിങ്ങും കഴിഞ്ഞിരിക്കുന്നു. ക്ഷമയാണ് അതിൽ പ്രധാനവിഷയം. ബാക്കി കാര്യങ്ങൾ അതിന്റെ പിന്നാലെ വന്നുകൊള്ളും.

## മസൂരിയും പിടികൂടി

മക്കളേ! ഇതിലിടക്ക് രോഗത്തിന്റെ ലിസ്റ്റിൽ ചിലരെ പെടുത്തുവാൻ വിട്ടുപോയി. വസൂരി രോഗം വീട്ടിൽ ഒമ്പതാളെ ബാധിച്ചു. അതിൽ അമ്മയും പെട്ടു. അമ്മ മരിക്കുമെന്നുതന്നെയാണ് മസൂരി നോക്കു

വാൻ പരിചയമുള്ളവരിൽനിന്നും വന്നതായ അഭിപ്രായം. ചരിഞ്ഞ 5 വയസ്സു മുതൽ 6വയസ്സ്വരെ വ്രണംപോലെയും. തലവേദന ചെവിട വേദന: ചെവിടവേദന, പല്ലുവേദന എന്നിവയും മററു രോഗത്തോടുകൂടി തന്നെ അമ്മയുടെ ശരീരത്തിൽ യാത്രചെയ്തിരുന്നു. ചെകിടവേദന വരു മ്പോൾ തോന്നും ഭേദം പല്ലുവേദനയാണെന്ന്. അയാൾ വന്നു പല്ലി ൻെറ കട ഇടിച്ചു തകർക്കുമ്പോൾ തോന്നും തലവേദനയാണ് ഭേദം, ഇ ങ്ങിനെ ഏതു രോഗം വന്നാലും ഒരു രോഗിക്കുണ്ടായിത്തീരാവുന്ന ബുദ്ധി മുട്ടുകൾ ഏതും പഠിച്ചു. ബുദ്ധിമുട്ടെന്നു തോന്നുന്ന പല്ലുവേദന വരുമ്പോൾ അതു സഹിക്കുന്നത്കൊണ്ട് വിറയലാണ് ഉണ്ടാകുന്നത്. പല്ലൊന്നു ഇളക്കിയെടുക്കുവാൻ ഡോക്ടറെ സമീപിച്ചപ്പോൾ "തൃശൂർ പോകണം. ഇളക്കമില്ലാത്ത പല്ലാണ് സൂക്ഷിക്കണം" എന്നു പറഞ്ഞു. ആരും അറി യാതെ മാലകെട്ടുന്ന ചവണ എടുത്ത് രണ്ടു വലി! ഇളകാത്ത പല്ലിൻെറ കട തകർന്നു വീണു—ഇതൊക്കെയായിരുന്നു അമ്മയുടെ അനുഭവങ്ങൾ.

മക്കളേ! ഗുരൂപദേശത്തിനുശേഷം ഉപദേശിച്ച മന്ത്രം സിദ്ധി വരു ത്തുവാൻ ഗുരുകൽപനയുണ്ടായി. കുറച്ചധിക ദിവസം അതിന്നു ഗുരുനാ ഥൻ അനുവദിച്ചതന്നെങ്കിലും 7 ദിവസമായപ്പോൾ അമ്മക്ക് അനുഭവങ്ങ ളുണ്ടായി. മക്കളേ! അമ്മ എഴുതി പോയിട്ടുള്ളത് ഓർക്കുന്നുണ്ടോ? ഇനി എന്നെ കാണുവാൻ ആവശ്യപ്പെടരുത്. 12കൊല്ലത്തിനുശേഷം 35ാമത്തെ വയസ്സിൽ ഞാൻ വന്നു രക്ഷിച്ചിരിക്കാം അതുവരെ എന്നെ ധ്യാനിച്ചിരി ക്കുക എന്നു അരുളിയ ആ 35ാമത്തെ വയസ്സിലാണ് സത്യവാചക് പ്രത്യക്ഷപ്പെട്ടിരിക്കുന്നത്.

## ലൗകികബന്ധങ്ങളിൽനിന്നും മോചനം

മറെറാരനുഭവമുണ്ടായത്—മന്ത്രസിദ്ധി 7 ദിവസമായപ്പോൾ, 7ദി വസം 108 വിൽപത്രംകൊണ്ട് ഒരു ശിവലിംഗമുണ്ടാക്കി അതിൻെറ നേരെയിരുന്നു മന്ത്രജപം നടത്തുവാനായിരുന്നു. പുലർച്ചെ മൂന്നു മണിക്ക് അതുണ്ടാക്കിക്കഴിഞ്ഞാൽ പിറേറദിവസം 3മണിക്ക് കുളിക്കുവാൻ പോകു മ്പോൾ വസ്ത്രത്തിൽ വ ാരി തീർത്ഥത്തിൽ മുക്കികളയണം. ഇതായിരു ന്നു "വിവരം." ബാലേട്ടനെ അറിയിച്ചു. ബാലേട്ടൻ, കേട്ടവഴി 'അയ്യ യ്യോ' അതു ചെയ്താൽ പിന്നീട് എന്തായിട്ടാണ് കലാശിക്കുക എന്ന റിഞ്ഞുകൂടാ. അതു് വലിയ ദുർഘടമായിതീരും. എന്നു പറഞ്ഞു. ബാലേ ട്ടൻെറ അഭിപ്രായങ്ങൾ ഒന്നും തള്ളിയിട്ടില്ലാത്ത അമ്മ ഈ അഭിപ്രായം എങ്ങിനെ തള്ളും. അതു് സ്വീകരിച്ചാൽ ഈശ്വരീയമായ അനുഭവങ്ങൾ തള്ളുകയല്ലേ ചെയ്യുന്നത്. എൻെറ അനുഭവം ഈശ്വരനെ അറിയലല്ലേ എന്നു തോന്നി. ഏതു കാര്യവും ബാലേട്ടൻെറ അറിവോടും അനുമതിയോ

ട്ടം ചെയ്യുന്ന അമ്മ ഈ കാര്യം ബാലേട്ടനെ അറിയിക്കാതെതന്നെ പ്രവർത്തിച്ചു. ഏഴു ദിവസം പ്രത്യേകമായ അനുഭവങ്ങളോടുകൂടി ആ കാര്യവും ഭംഗിയായി.

## സാക്ഷാൽ ഗുരുവിൽനിന്നും ശിക്ഷണം

അമ്മ വില്വപത്രം കൊണ്ട് ശിവലിംഗം ഉണ്ടാക്കി അനുഷ്ഠാനം തുടങ്ങിയതിന്റെ 7-ാമത്തെ ദിവസം രാവിലെ 8 മണിയായിക്കാണും. ഒരു തേരട്ട അമ്മയേയും ദീപം, ശിവലിംഗം ഇതിനെ മൂന്നിനെയും പ്രദക്ഷിണം വെച്ചു; വളരെനേരം. ഒടുവിൽ അതു് ശാരദച്ചേച്ചിയെ വിളിച്ചു കാണിച്ചു. ഉടനെ പ്രദക്ഷിണം അവസാനിപ്പിച്ചു്, തേരട്ട വിളക്കിന്റെ മുമ്പിൽ അതാ മലർന്നു ശരീരമുപേക്ഷിച്ചു. അതിനെ ശാരദയെക്കൊണ്ടു കൂവളത്തിലയിൽ വെച്ചിട്ടാണ് സംസ്കരിപ്പിച്ചതു്. കൂവളത്തിലകൊണ്ട് ശിവലിംഗമുണ്ടാക്കിയ ചരിത്രം ബാലേട്ടനെ തീരെ അറിയിച്ചില്ല. ഇങ്ങിനെ ഇരിക്കുമ്പോഴാണ് ഗുരുനാഥൻ വേലു് സ്ഥാപിക്കണമെന്നറിയിച്ചതു്. ബാലേട്ടനു് തോന്നി അമ്മക്ക് ഇങ്ങിനെ ഒരു പ്രതിഷ്ഠ തൃപ്തിയില്ലെങ്കിലും ഗുരുനാഥന്റെ അഭിപ്രായമല്ലെ, അതെങ്ങിനെ ചെയ്യാതിരിക്കും എന്നു തോന്നിയിട്ടുണ്ടെന്നു് ബാലേട്ടൻ പറഞ്ഞു. അമ്മ ഗുരുനാഥനു് എഴുതി: "ഇങ്ങിനെ വില്വപത്രംകൊണ്ട് ഒരു ശിവലിംഗമുണ്ടാക്കുവാൻ അനുഭവമുണ്ടായതനുസരിച്ച് പ്രവർത്തിച്ചുപോയിട്ടുള്ള സ്ഥിതിക്ക് വീണ്ടും മടങ്ങി ശൂലം പ്രതിഷ്ഠിക്കുന്ന കാര്യം അമ്മക്ക് തൃപ്തിയില്ല. ഗുരുവിനോട് കാര്യങ്ങൾ തുറന്നു പറയാതെ ഗുരുകല്പന പാലിക്കുവാൻ വേണ്ടി മാത്രം അവരവർക്ക് തൃപ്തിയില്ലാതെ ചെയ്യുന്നതിനേക്കാൾ ശ്രേഷ്ഠം അഭിപ്രായങ്ങൾ തുറന്നു ഗുരുപാദങ്ങളിൽ സമർപ്പിക്കുന്നതല്ലേ ഉത്തമം എന്നു കരുതി ഗുരുപാദങ്ങളിൽ സമർപ്പിക്കുന്നതാണെന്നു എഴുതി. പിന്നെ ശൂലം പ്രതിഷ്ഠിക്കേണ്ട കാര്യം ഗുരുനാഥൻ പറഞ്ഞിട്ടില്ല. ഈ രഹസ്യം അറിഞ്ഞിട്ടില്ലാത്ത ബാലേട്ടൻ അമ്മയെ കളിയാക്കാറുണ്ടു.

മക്കളേ! എന്തൊക്കെയോ കുറെ അമ്മ എഴുതിപ്പോയി. ഇതിലും ഇരട്ടി ചരിത്രങ്ങൾ വിട്ടുകളഞ്ഞിട്ടാണ് ഇത്രയും ചുരുക്കി എഴുതിയതു്. നിങ്ങളുടെ ഓരോരുത്തരുടെ തിരക്കുകൾകൊണ്ടു കാര്യം ശരിപ്പെടുകയില്ല. അതു ബോദ്ധ്യപ്പെടുവാൻവേണ്ടി മാത്രമാണ് അമ്മയുടെ രോഗകാര്യം മാത്രം എടുത്തു കാണിച്ചെഴുതിയതു്.

## ചിട്ടയും നിയമവും പാലിക്കണം

മക്കളെ! എന്തെല്ലാം ത്യാഗങ്ങൾ അനുഭവിച്ചുകൊണ്ടാണ് അമ്മ ഈ സ്ഥിതിയിൽ എത്തിയിരിക്കുന്നതു്. രോഗത്തിൽ കിടന്നു ചാകപ്പെട്ടുപോയ അമ്മക്ക് രോഗത്തിൽനിന്ന് എണീററപ്പോൾ ആരുടെ അടുത്തും ചെല്ലാം. മായാപ്രപഞ്ചത്തിലുള്ള പദാർത്ഥങ്ങളോടൊന്നിനോടും ബന്ധം

തോന്നുന്നില്ല. പക്ഷെ, അമ്മ പുരുഷന്മാരുടെ നേരെ ചെല്ലുകയില്ല. അത്യാവശ്യം വേണ്ടിവന്നാൽ വാതിൽ മറ പററി നിന്നിട്ടാണ് എന്തെങ്കിലും പറയുക. രോഗത്തിൽനിന്ന് എണീററിട്ടും അത്രയും അച്ചടക്കത്തോടുകൂടിയാണ് അനുഭവത്തിൽ എത്തുന്നതുവരെ അമ്മ ജീവിച്ചിരുന്നത്. ആദ്ധ്യാത്മികമായി നീങ്ങാനാഗ്രഹിക്കുന്ന സ്ത്രീപുരുഷന്മാർ പ്രത്യേകിച്ചും അന്യോന്യം മുഖത്തുനോക്കി സംസാരിക്കുകയോ അച്ചടക്കമില്ലാതെ പുരുഷന്മാരുടെ നേരെ വരുകയോ ചെയ്യരുത്. അവർസ്ഥലത്തുണ്ടെന്നുപോലും അറിയരുത്. സ്ത്രീകളുടെ ശബ്ദം അത്രയും അച്ചടക്കമായിട്ടായിരിക്കണം. സ്ത്രീകൾ നടക്കുമ്പോൾ, മുററത്തുള്ള നടക്കുന്ന വഴിയിൽ പുല്ലിന്റെ തലവരെ അനങ്ങരുത്. ഇപ്രകാരം ശീലിക്കാതെ അടക്കവും ഒതുക്കവുമില്ലാതെ പോയാൽ എവിടെയും എത്തുവാൻ പോകുന്നില്ല. ചത്തുപോയ പ്രാണികളെ ഉറുമ്പിൻകൂട്ടങ്ങൾ താങ്ങി വലിച്ച് കൊണ്ടുവരുന്നപോലെ വാസനകൾ പ്രാപഞ്ചികത്തിലേക്ക് പിടിച്ച് വലിച്ചുകൊണ്ട് പോരുന്നു. ഉണലുമുട്ടി, വ്രണമാക്കിത്തീർക്കുന്നപോലെ മനസ്സിനെ സദാ വ്രണപ്പെടുത്തിക്കൊണ്ടിരിക്കും. ആ മനസ്സിൽ എവിടെയാണ് ഈശ്വരൻ വന്നു ചാഞ്ചാടുക? അമ്മയുടെ തലയിൽ ജടവന്നതിനുശേഷമാണ് അമ്മ ഒരു തികഞ്ഞ ഭക്തയാണെന്നു ലോകം അറിയുന്നത്. അതുവരെ ഒരു രോഗി കളിയും ജപവുമായിങ്ങിനെ നടക്കുന്നു എന്നു മാത്രമറിയാം. ജനങ്ങൾ ശേഖരിക്കുവാൻ തുടങ്ങിയപ്പോഴേക്കും സ്ത്രീപുരുഷഭേദം അമ്മക്കില്ലാതെയായി. മക്കളേ! അതുവരെ, ആ ഭാവത്തിലെത്തുന്നതുവരെ, സ്ത്രീപുരുഷന്മാർ അച്ചടക്കം പാലിക്കണം.

അമ്മ ചെറുപ്പം മുതൽക്കുതന്നെ ആഹാരം കഴിക്കുവാനും മററും ഇട്ടിരിക്കുന്ന പലകയിന്മേൽ ഇരുന്നു ആഹാരം കഴിച്ചുകൊണ്ടിരിക്കുന്ന സമയത്ത് വയസ്സിനു മൂത്തവർ വന്നാൽ ആ പലക ഇടതുകൈകൊണ്ടു മാററിവെക്കും. സ്റ്റൂള്, ബെഞ്ച്, കസേര, കട്ടിൽ ഇതിന്മേൽ ഇരിക്കുകയില്ല; ആരു് നിർബ്ബന്ധിച്ചാലും. ആ അമ്മയെ രോഗകാലത്ത് ബോധക്ഷയമായാൽ കട്ടിൽ, കസേര ഇതിലേയ്ക്കെല്ലാം എടുത്തുകിടത്തും. അല്പം സുഖം വന്നാൽതന്നെ താഴെ കിടത്തുവാൻ നിർബ്ബന്ധിക്കും. ബാലേട്ടൻ ഒട്ടും സമ്മതിക്കില്ല. "ശരീരം ഇളക്കുവാൻ നിവൃത്തിയില്ല. സുഖമായാൽ ഞാൻ പറയാം" എന്നേ ബാലേട്ടൻ പറയൂ. ആ കല്പനക്ക് വിട്ടുവീഴ്ചയില്ലെന്നു മനസ്സിലാക്കി കാത്തുകിടക്കും.

## അഹങ്കാരം നിയന്ത്രിക്കണം

ചെറിയ കുട്ടികളെ ഉറക്കികിടത്തിയ പായയിൽ അമ്മ ചവിട്ടി നില്ക്കുകയില്ല. അവരുടെ മേൽ അമ്മയുടെ കാൽ യാദൃച്ഛികമായികൊണ്ടാൽ അപ്പോൾതന്നെ അമ്മ അവരെ തൊട്ടു ശിരസ്സിൽവെക്കും. കാരണം, അവർ നമ്മളേക്കാൾ മൂപ്പ് ഉള്ളവരാണോ എന്ന് അറിഞ്ഞുകൂടല്ലോ! അത്രയും കൊച്ചുകുട്ടികളോടുവരെ അമ്മ ഭക്ത്യാദരവോടു കൂടിയാ

ണ് പെരുമാറിയിട്ടുള്ളത്. അമ്മ എത്രയോ വിനയത്തോടുകൂടി ചിരിച്ചു കൊണ്ടാണ് ആരിലും കൂപ്പുകൈ അർപ്പിച്ചിരുന്നത്. കറവ്വനാപം മുതൽ കളള അനുഭവം നിങ്ങൾക്കുണ്ടല്ലോ. അതു് തന്നെയാണ് എന്നും ജാതി ഭേദമില്ലാതെ അമ്മ പാലിച്ചിരുന്നതു്. ഇതു് മററുള്ളവർ പറഞ്ഞുതന്നു പ്രവൃത്തിയിൽ വരുത്തേണ്ടതല്ല. സ്വയം ചിന്തിച്ചു നമ്മളിൽതന്നെ ആ പാഠം നമ്മൾ വരുത്തേണ്ടതാണ്. നമ്മൾ ജപിക്കുന്നു. ധ്യാനിക്കുന്നു.

## അന്തരീക്ഷശുദ്ധി

ജപത്തിനുള്ള പ്രാധാന്യം അമ്മ പഠിച്ച പാഠം എഴുതാം, ഓരോരുത്തർക്ക് കർമ്മംചെയ്തു് അവസാനിപ്പിക്കാതെ നിവൃത്തിയില്ല. കർമ്മം ചെയ്യു മ്പോൾ ധ്യാനിക്കുവാൻ പററുമോ? ഇല്ല. അതേ സമയത്തു് നമ്മൾ എന്തു കർമ്മം ചെയ്താലും ജപിക്കുവാൻ പററും; ഈശ്വരനോട് അടുക്കുവാൻ വാസ നയുള്ളവർക്ക്. ജപം ഉറക്കെ നടന്നാൽ അന്തരീക്ഷശുദ്ധിയും മനശ്ശുദ്ധി യും ഉണ്ടായിത്തീരും. ജപം മനസ്സിൽ നടന്നുകൊണ്ടിരുന്നാൽ ഈശ്വര മന്ത്രം ഉച്ചരിക്കുന്ന ആ ശ്വാസംപുറത്തുതള്ളി പോകാതെ തന്റെ വായുവി ലേക്ക് തന്നെ ലയിച്ചു സർവ്വ നാഡിഞരമ്പുകളിൽക്കൂടി ആ വായു വ്യാ പിച്ച് ശരീരത്തിലെ മലിനങ്ങളായ എല്ലാററിനേയും ആട്ടിയോടിക്കു വാൻ ഒരു കഴിവു് ആ മന്ത്രവായുവിനു് കിട്ടുന്നു. നേരെമറിച്ച് നാം പ്ര വർത്തിചെയ്യുമ്പോഴും ചെയ്യാത്തപ്പോഴും ഏതേതു ദുർവിഷയങ്ങളുമായി ട്ടാണ് നമ്മളുടെ മനസ്സ് അടുക്കുന്നതെങ്കിൽ ആ ദുർവ്വിചാരങ്ങൾ നമ്മളുടെ വായുവിൽ കൂടിച്ചേർന്നു മലിനങ്ങളായി, ആ മലിനമായ വായു ശ്വസി ച്ച് നമ്മളുടെ മനസ്സ്, ബുദ്ധി, ശരീരം ആകെ മലിനപ്പെടുന്നു. ശുദ്ധവായു ശ്വസിക്കുവാൻ ഇടവന്നാലും അശുദ്ധവായു ശ്വസിക്കുവാൻ ഇടവന്നാലു ണ്ടാകുന്ന മാററമാണ് അമ്മ എഴുതിയതു്. ശരീരത്തിലെവിടെയെങ്കിലും ഒരു ഉണലുണ്ടായി എന്നിരിക്കട്ടെ. അതിനെ കുത്തിപ്പൊട്ടിച്ചാൽ വ്രണ മായി തീരാറും ഉണ്ട്. അമ്മക്ക് അപ്രകാരം സംഭവിച്ചിട്ടുണ്ട്. കാലി ന്റെ മുട്ടിലും മററും ചെറിയ ഉണലുണ്ടാകും. അതിനെ അമ്മ വെറുതെ വിടില്ല. പിന്നെ അതു് വട്ടംവീശി നടക്കാൻ പററാതെ ആയിട്ടുണ്ട്. എന്നതുപോലെ ദുർവ്വിചാരങ്ങൾ വായുവിൽ കലർന്നു മനസ്സിനെ ദുർവാ സനകളെക്കൊണ്ട് വികസിപ്പിച്ച് മനുഷ്യൻ കേടുവന്നു പോകുന്നു. ഒരു സാധകനു കിടക്കുന്നതിനും ധ്യാനിക്കുന്നതിനും ഒരു മുറി പ്രത്യേകംവേ ണം. അതിൽ എത്ര പ്രിയമുള്ള ആളായിരുന്നാലും ഒന്നിച്ചു കിടക്കുന്ന തിന്നോ ധ്യാനിക്കുന്നതിന്നോ അനുവദിക്കുവാൻ പാടില്ല. കാരണം അ തിൽ പ്രവേശിക്കുന്ന രണ്ടു പേരുടെയും ശ്വാസങ്ങൾ തമ്മിൽ ഒരു ബന്ധം വരും. ആ മുറിയിൽ നിറയുന്ന വായു ഇരുകൂട്ടരും ശ്വസിക്കും. ആരുടെ ചിന്താഗതിക്കാണ് ശുദ്ധി എന്നു ഇരുകൂട്ടർക്കും അറിഞ്ഞുകൂടാ. ഇരുകൂട്ട രും ഈശ്വരാന്വേഷികൾ, ഇത്രമാത്രം അറിയാം. ഇരുകൂട്ടരുടെയും വായു ഈ മുറിയിൽ വ്യാപിച്ചിരിക്കുന്നതു് രണ്ടുപേരും ശ്വസിച്ചാൽ കർമ്മ

ശ്രദ്ധി കൂടുതൽ വന്നിട്ടുള്ളവർ ഈ വായു ശ്വസിച്ച് മലിനപ്പെടുകയാണു് ചെയ്യുന്നതു്. ദുർവാസനകൾ പ്രാരാബ്ധമായിതന്നെ വിടാതെതന്നെ കൂടും. ഇതു് എല്ലാവരും പ്രത്യേകം ശ്രദ്ധിക്കേണ്ട കാര്യമാണു്. അന്തരീക്ഷശുദ്ധി ഈശ്വരാന്വേഷികൾക്കു് സദാ അത്യാവശ്യമാണു്. അമ്മയുടെ അനുഷ്ഠാനമുറിയിൽ ഒരു പ്രാണിയെപ്പോലും കടത്തിയിരുന്നില്ല. അമ്മയും ധ്യാനമുറിയുമായിട്ടുള്ള ആവശ്യങ്ങൾ അവസാനിച്ചു. തന്നിൽനിന്നു അന്യമായിട്ടൊന്നുമില്ല എന്നു അനുഭവത്തിലെത്തിയപ്പോഴാണു് ശ്രീധരൻ കുട്ടിക്കും ഗോപാലകൃഷ്ണനും അമ്മ ധ്യാനമുറി ഒഴിഞ്ഞുതന്നിരിക്കുന്നതു്.

## സദാജപത്തിലൂടെ മനോലയം

മക്കളേ! എന്തു ജോലി ചെയ്യുമ്പോഴും ജപിച്ചാൽ വേറെ ഒരാളും സംസാരിക്കുവാൻ അടുത്താൽപോലും ആ ജപത്തിന്റെ ഇടയിൽക്കൂടി അത്യാവശ്യം കാര്യങ്ങൾ മാത്രം പറയുന്നതിനു് സാധിക്കും. ഇപ്രകാരം ജപശബ്ദം പുറംതള്ളി പോകാതെ സദാജപം തന്നിൽതന്നെ മുഴങ്ങി കൊണ്ടിരുന്നാൽ കാററും വായുവും കടക്കാൻ പററാത്തതായ മുറിയിൽ മണി കെട്ടിത്തൂക്കി വാതിലടച്ചു് മണിയടിക്കുമ്പോൾ ആ മുറിയിൽ എപ്രകാരം അതിന്റെ നാദം മുഴങ്ങുന്നുവോ അതേ വിധത്തിലായിരിക്കും തന്റെ ഉള്ളിൽ ജപം മുഴങ്ങിയാലുണ്ടാകുന്ന അനുഭവം. ആ ജപം സദാ തന്നിൽ മുഴങ്ങിക്കൊണ്ടിരുന്നാൽ സർവ്വ രോമകൂപത്തിൽവരെ വ്യാപിച്ചു് ശരീരത്തിൽ ഉണ്ടാകുന്ന വിയർപ്പുതുള്ളികൾക്കുപോലും ഒരു പ്രത്യേകതയുണ്ടായിരിക്കും. ഇപ്രകാരം ജപിച്ചു് ജപിച്ചു് മനോലയം കിട്ടുന്നതു് താൻ അറിയുകയില്ല. ഈശ്വരസാക്ഷാൽക്കാരത്തിന്റെ അനുഭവങ്ങൾ പലർക്കും പല വിധത്തിലായിരിക്കും. പക്ഷെ, സാക്ഷാൽക്കാരത്തിലെത്തുന്നവർ വിരലിലെണ്ണാൻ ഒന്നോ രണ്ടോ എന്നു പറയുവാൻപോലും കഷ്ടിയായിരിക്കും. കുറച്ചധികം പറയാൻ പഠിച്ചാൽ എല്ലാം ആയി എന്നാണു് മനുഷ്യൻ ലോകത്തിന്റെ മുമ്പിൽ അഹങ്കരിക്കുന്നതു്. 'പ്രാപഞ്ചിക'ത്തിൽ കിടന്നു കഷ്ടപ്പെട്ടു് നരകയാതനകൾ അനുഭവിക്കുന്ന മനുഷ്യർക്കു് 'ഇത്രമാത്രം പോരാ; ഈശ്വരനെ അറിയണം'—എന്നൊരു ബോധമുണ്ടാക്കി കൊടുക്കൽ മാത്രമാണു് അവർക്കു് സാധിക്കുന്നതു്. അതും ലോകത്തിൽ വലിയ ഒരു ഉപകാരമാണു്. എല്ലാവരും അമ്മയെപ്പോലെ തന്റെ കാര്യംനോക്കി മാത്രം പോയാൽ ലോകത്തിലെ ജനങ്ങൾ അന്ധന്മാരായി തീരുകയില്ലേ?

മക്കളേ! തെററിദ്ധരിക്കരുതു്. അമ്മയെപ്പോലെ തന്റെ കാര്യം നോക്കിപ്പോയാൽ എന്നെഴുതിയതു് അമ്മക്കു് എല്ലാം ആയി എന്ന അർത്ഥത്തിൽ അഭിമാനിച്ചെഴുതിയതല്ല. അമ്മ പാവപ്പെട്ടവളാണു്. അമ്മക്കൊന്നും അറിഞ്ഞുകൂടാ. 'ഈശ്വരാ' എന്നുച്ചരിക്കുവാൻ മാത്രം അമ്മക്കറിയാം. അമ്മക്കൊന്നും പറയാനില്ല. അറിയാൻ മാത്രമേ ഉള്ളൂ.

## ധ്യാനമുറിയും അനുഷ്ഠാനക്രമവും

ധ്യാനമുറിയിൽ പാർവ്വതി ശിവലിംഗംവച്ച പൂജിക്കമ്പോഠം ഭഗവാൻ പ്രത്യക്ഷപ്പെട്ട് അനുഗ്രഹിച്ചനില്ക്കുന്ന ഒരു പടം. ഗുരുനാഥൻെറ രണ്ടുപടം. ഇതു് മൂന്നും വെക്കുന്നതിനുമുമ്പ് താണ്ഡവപടവും 'ഓം' എന്നു് ഒരക്ഷരവും ചുമരിൽ അമ്മ ഇരിക്കുന്നതിൻെറ നേർക്ക പതിച്ചു് അതിൻെറ ചുവട്ടിൽ ഒരു നിലവിളക്കമാത്രം വെക്കും. മൂന്നു മണിയാകുന്നതറിയുവാൻ അമ്മക്ക് വാച്ചുവേണ്ട. അമ്മ എണീററ് കഴിഞ്ഞാൽ പല്ലുതേപ്പും മുഖം കഴുകലുമെല്ലാം കഴിഞ്ഞാൽ ധ്യാനമുറിയും അങ്ങോട്ട പോകുവാനുള്ള വഴിയും തുടച്ചുവൃത്തിയാക്കി വിളക്കം തീർത്ഥം. എടുക്കുന്ന പാത്രവും തേച്ചു കഴുകിവെച്ചു കുളിക്കുവാൻ പോകും. കുളി കഴിഞ്ഞെത്തിയാൽ തീർത്ഥപാത്രത്തിൽ വെള്ളവും തുളസിയിലയും ഇട്ട് ധ്യാനമുറിയിൽ പ്രവേശിക്കും. ധ്യാനമുറി വൃത്തിയാക്കി കഴിഞ്ഞാൽ ദീപം വെച്ചാണ് കുളിക്കുവാൻ പോകുക. തീർത്ഥപാത്രം ദീപത്തിൻെറ മുമ്പിൽവെച്ചു് തുളസിയില ദീപത്തിൽ അർച്ചനചെയ്തു ദീപവും തീർത്ഥപാത്രവുംകൂടി ഒരു പ്രദക്ഷിണം. പഞ്ചാക്ഷര ജപത്തോടുകൂടി നമസ്ക്കരിച്ചിരിക്കും. രാവിലെ എട്ടുമണി വരെ ജപിക്കും. അതിനുശേഷം ശിവപുരാണവും രാമായണവും പാരായണം നടത്തിയിരുന്ന കാര്യം ആദ്യം എഴുതിയിട്ടുണ്ട്. അതിനുശേഷം ശ്രുതിപ്പെട്ടിവെച്ചു് ഒരു പരമാത്മസ്തുതി പാടും. അതിനുശേഷം കുറെ പഞ്ചാക്ഷരം ശ്രുതിപ്പെട്ടിയുടെ ഗാനത്തോടുകൂടി മുഴക്കും. രാവിലെ 9 മണി കഴിയുന്നതോടുകൂടി തുളസീതീർത്ഥം. വീണ്ടും പ്രദക്ഷിണം നടത്തി നമസ്ക്കരിച്ചു് തീർത്ഥം കഴിച്ചു പുറത്തുവരും. കുറച്ചുസമയം മുററത്തു നടക്കും; ആരും കാണാത്തതായ ഒഴിഞ്ഞ സ്ഥലത്തു്. അപ്പോഠം അമ്മയുടെ ശിരസ്സിനുമുകളിൽ കുറെ ദൂരത്തായി 11ഉം 12ഉം കൃഷ്ണപ്പരുന്തുകഠം വന്നു പാറിക്കളിച്ചുകൊണ്ടു നില്ക്കും. അമ്മ അവരെ കണ്ട് കൂപ്പുകരങ്ങഠം കാണിച്ചു്കൊണ്ട് ആനന്ദിച്ചുകൊണ്ടു് കുറച്ചു സമയം നടക്കും. വീണ്ടും കോലായിലിരുന്നു ഹരിനാമകീർത്തനം പാടും. അതുകഴിഞ്ഞാൽ കാപ്പിവെക്കുവാൻ ശ്രമിക്കും. പാലൊഴിച്ച കാപ്പിയും ചായയും അമ്മ കഴിക്കുകയില്ല. കുറെ ചായയില വാരിയിട്ട് രക്തവർണ്ണത്തിൽ ചായയുണ്ടാക്കും. പഞ്ചസാര ഉപയോഗിക്കുകയില്ല; ശർക്കരെ. ചായക്കുള്ള പലഹാരം "കയ്യിൻെറ അടിഘലനത്തിലായാൽ" അത്രയും തൃപ്തിയായി. പപ്പടം എണ്ണയിൽ വറുത്തു് എത്ര വളരെയുണ്ടായാലും അതു കഴിക്കും. ഒരു കെട്ടു പപ്പടം കഴിച്ചാലും വെള്ളം കുടിക്കില്ല. ഉപ്പുതിന്നവൻ വെള്ളംകുടിക്കും എന്നൊരു പഴമൊഴിയുണ്ട്. അമ്മക്ക് ബാധകമല്ല. ഇങ്ങിനെ സാധകന്മാർ വർജ്ജിക്കുന്ന സാധനമാണ് അമ്മക്കുള്ള പലഹാരം. അതു കഴിഞ്ഞാൽ ഉച്ചക്ക് ആഹാരത്തിനു് ശ്രമിക്കും. നെല്ലിൻെറ ഉമി മാത്രം കളഞ്ഞ അരി വേവിച്ചു് വററിച്ചതാണ് ആഹാരം. എന്തെങ്കിലും കറിയും ഉണ്ടാകും. അതു കഴിഞ്ഞ് പാത്രങ്ങഠം മോറി വൃത്തിയിൽ വെച്ചു് കഴിഞ്ഞാൽ വിശ്രമം. ഉറങ്ങുകയില്ല. പരമഹംസരുടെ ജീവചരിത്രം തുടങ്ങിയ

എല്ലാ ഭാഗങ്ങളും അമ്മ കൊല്ലത്തുനിന്നു വരുത്തിയിട്ടുള്ളതു് പാരായണം ചെയ്തു് 4മണിക്കു് എണീക്കും. വീണ്ടും ധ്യാനമുറി വൃത്തിയാക്കി എല്ലാ കാര്യങ്ങളും കഴിഞ്ഞാൽ കുളിക്കുവാൻ പോകും. കുളി കഴിഞ്ഞു വന്നാൽ രാവിലത്തെ നിയമംപോലെ സന്ധ്യക്കു പാലിക്കും, രാത്രി എട്ടുമണിക്കു് ജപം കഴിഞ്ഞു് പാരായണം, പഞ്ചാക്ഷരഗാനം ഇതെല്ലാം കഴിഞ്ഞു് തീർത്ഥം കഴിച്ചുകഴിഞ്ഞാൽ കാപ്പിവെക്കുന്ന പ്രവൃത്തിയിൽ പ്രവേശിക്കും. പാലൊഴിക്കാത്തതായ ആ ചുക്കിൻ വെള്ളവും പപ്പടപലഹാരവും ഉണ്ടാക്കി കഴിക്കും. അമ്മക്കു് പിത്തം പിടിക്കുവാൻ പററിയ ആഹാരമാണെന്നു എല്ലാവരും കളിയാക്കും.

## ഗുരുവായൂരപ്പന്റെ ക്ഷിപ്രപ്രസാദം!

അമ്മ അന്തർ വിദ്രധി എന്ന രോഗത്തിൽ കിടക്കുമ്പോഴും ഒരു കാര്യമുണ്ടായതു് എഴുതുവാൻ മറന്നുപോയി. അമ്മയുടെ മാതാവു് അമ്മയുടെ പരവശത കണ്ടു സഹിക്കുവാൻ വയ്യാതായപ്പോഴും അമ്മയെ തൊട്ടു പ്രാർത്ഥിച്ചു. എന്റെ മകളുടെ രോഗത്തിനു ശാന്തികിട്ടിയാൽ ഗുരുവായൂർ 7 ദിവസം ഭജനം നടത്തിക്കൊള്ളാം എന്നു പൊട്ടിക്കരഞ്ഞുകൊണ്ടു പ്രാർത്ഥിച്ചു. അമ്മക്കാണെങ്കിൽ രോഗം മാററിത്തരണേ, ഭഗവാനേ! എന്നൊരു പ്രാർത്ഥനയില്ല. അൽപം ശാന്തികിട്ടിയാൽ ഈശ്വരകാര്യത്തിനുവേണ്ടി മാത്രം പ്രയത്നിക്കാം ഇതൊന്നു് ആദ്യത്തിൽ ഉണ്ടായിരുന്നു. ഈ അവസരത്തിലാണു് മാതാവിന്റെ ഈ പ്രാർത്ഥന. അന്നു രാത്രി സമയം എത്രയായിക്കാണും എന്നറിഞ്ഞുകൂടാ. വളരെ തടിച്ച കൈകാലുകളോടുകൂടി ഏററവും ചെറിയൊരു കുട്ടി അമ്മയുടെ കട്ടിലിന്മേലേക്കു് ചാടി. തന്നെയുമല്ല, ആ വികൃതിക്കുട്ടക്ക അമ്മയുടെ നെഞ്ചിലേക്കു് ഒരു ചാട്ടം. പെട്ടെന്നമ്മ ഞെട്ടിപ്പോയി. രണ്ടു ദിവസം കഴിഞ്ഞപ്പോഴും അമ്മ "കന്യകാഭക്തി വിലാപം" എന്നൊരു കീർത്തനം ഓരോ അക്ഷരം കയ്യിന്റെ തണ്ടയിൽ എഴുതിക്കാണിച്ചു പകർത്തിച്ചു. ഇതു് കൂടാതെ എഴുതിയിട്ടുള്ളതു് അമ്മയുടെ ശബ്ദം ഉയരാതെ കഴിഞ്ഞുകൂടുന്ന ഘട്ടത്തിലാണു്. മാതാവു് താഴെയുള്ള മകളുടെ അടുക്കൽപോയി ഗുരുവായൂർകൂടി മടങ്ങുമ്പോഴും ആ സന്നിധാനത്തിൽ ചെന്നു പൊട്ടിക്കരഞ്ഞു പ്രാർത്ഥിച്ചു—എന്റെ മകളുടെ ശബ്ദപൊന്തിക്കിട്ടിയാൽ ഒരു ഓടക്കുഴൽ അവളുടെ കൈകൊണ്ടു ഈ തിരുനടയിൽ വെപ്പിക്കാമെന്നായിരുന്നു. ഈ പ്രാർത്ഥനയുടെ സംഭവം ആരും അറിഞ്ഞിട്ടില്ല.

അന്നു് ഉച്ചതിരിഞ്ഞു നാലു് മണിയായപ്പോഴും പെട്ടെന്നൊരു ചുമ. എന്തോ തൊണ്ടയിൽക്കൂടി തെറിച്ചതായി തോന്നി. പത്തുകൊട്ടക്കുന്ന അവസരമായിരുന്നു. ഉടനെ ബോധക്ഷയമുണ്ടായി. ഉണർവ്വു് കിട്ടിയപ്പോഴും വെള്ളം കുടിക്കുവാൻ ചോദിക്കുന്നതു് ശബ്ദരൂപത്തിലാണു്. എല്ലാവരും ആശ്ചര്യപ്പെട്ടു. അല്പം കഴിഞ്ഞപ്പോഴും മാതാവു് വരുന്നു. കുട്ടികളും ഓടിച്ചെന്നു "ജാനേച്ചിയുടെ ശബ്ദം പൊന്തി എന്നു വിളിച്ചു"

പറയുകയാണ്; മാതാവിനോട്. ഉടനെ മാതാവ് ഓടിവന്നു അമ്മയെ കരം തൊട്ടുതടവി കരഞ്ഞു :'അമ്മ ഇന്നു പ്രാർത്ഥിച്ചു പൊട്ടിക്കരഞ്ഞു. അനവധി ആൾക്കാരുണ്ടായിരുന്നു.'' താഴെയുള്ള മകളെ കൂട്ടിക്കൊണ്ടു വരാൻ പോയതായിരുന്നു. അവൾ, ''അമ്മ ഇങ്ങിനെ നിലവിളിക്കുന്നതു് കണ്ടാൽ ആൾക്കാർക്കു് എന്തുതോന്നും.'' എന്നു ഗുരുവായൂർ നടയിൽ വെച്ചു പറഞ്ഞപ്പോൾ ''ഞാൻ എന്റെ വേദനയാണ് ഇവിടെ സമർപ്പിക്കുന്നതു്. ഞാൻ ചെല്ലുമ്പോഴേക്കും എന്റെ മകൾ സംസാരിച്ചു എന്നെ നീക്കു് കേൾക്കണം'' എന്നു വീണ്ടും പറഞ്ഞു് നിലവിളിച്ചപ്പോൾ സഹോദരി മാതാവിന്റെ കൈ പിടിച്ചുകൊണ്ടുപോന്നു. അപ്രകാരം കയറി വരുമ്പോഴാണ് ഈ വാർത്ത കുട്ടികൾ പറയുന്നതു്. പിന്നത്തെ കഥ പറയണോ? വീണ്ടും നീരുവെച്ചു പൊട്ടിയാലത്തെ കഥ ഇതു്തന്നെ, പക്ഷെ, തൽക്കാല പ്രാർത്ഥനക്കു് ഫലം കിട്ടി. 3കൊല്ലമായി ശബ്ദം ഉയർന്നിട്ടു്. അന്നു തന്നെ വലിയൊരു ഓടക്കുഴലുണ്ടാക്കുവാൻ മൂന്നു രൂപാ ഉറുപ്പികം വെള്ളി നീക്കിവെച്ചു. അതു്കൊണ്ടുപോകുന്ന സമയത്തു് അമ്മ ഒരു കീർത്തനമെഴുതി. ''കൃഷ്ണനു് ഓടക്കുഴൽ നൽകുന്നു'' എന്നൊരു കീർത്തനം എഴുതിയതു് ചൊല്ലിയിട്ടാണ് ഓടക്കുഴൽ തൃപ്പടിയിന്മേൽ സമർപ്പിച്ചതു്. രോഗത്തിന്റെ തുടക്കത്തിൽ കുറച്ചൊരു സുഖം കിട്ടിയാൽ പ്രയത്നിക്കാമായിരുന്നു എന്നൊരു ചിന്തയുണ്ടായിരുന്നു. എന്നല്ലാതെ ക്ഷമിക്കുവാനൊരു കഴിവുണ്ടായി തീർന്നപ്പോൾ അപ്രകാരമൊരു ചിന്ത പോലും അമ്മയെ സ്പർശിക്കാതെയായി. ഒരു രസംകൂടി എഴുതാം. അമ്മക്ക് ശ്രുതിപ്പെട്ടി ഉണ്ടാക്കുവാൻ കൊടുത്തു. തരാമെന്നു പറഞ്ഞു ദിവസങ്ങൾ വളരെ കഴിഞ്ഞു. ആ പെട്ടി അമ്മയുടെ പാദങ്ങളിലേക്ക് എത്തിയ ഉടനെ ശ്രുതി തുറക്കലും. ബാലേട്ടന്റെ ഭാര്യ മാദേച്ചി ഒരു പെൺകുഞ്ഞിനെ പ്രസവിച്ചു. കുഞ്ഞിന്റെ നിലവിളിയും ഒപ്പം നടന്നു. ആ കുട്ടിക്കു് അമ്മ സരസ്വതി എന്നു് പേരു് വിളിച്ചു.

മക്കളേ! അമ്മക്കു് ജടവരുന്നതിന്നുമുമ്പു് ഒരു ഭ്രാന്തത്തിയെപോലെയാണ് അമ്മ നടന്നിരുന്നതു്. അനുഷ്ഠാനകാലങ്ങളിൽ എണ്ണതേപ്പില്ല. മുടി പാറി പറന്നുകൊണ്ടേയിരിക്കും. വസ്ത്രത്തിൽ കാരം, സോപ്പു ഉപയോഗിക്കില്ല. കുളത്തിൽ വെള്ളത്തിൽനിന്നു വാരിയെടുത്ത മണ്ണു് മേല് തേയ്ക്കും, ബ്ലൗസ് കീറി കയ്യിന്റെ ഒരു ഭാഗം വിട്ടാലും വസ്ത്രം ചീന്തി പൊളിഞ്ഞാലും ആ ചിന്തപോലുമില്ല. ആരെങ്കിലും എന്താ ഈ വേഷം എന്നു ചോദിച്ചാൽ 'ഭിക്ഷാപാള' എടുക്കേണ്ടതായ ഒരു കാലം വരും. അന്നേക്കുള്ള പരിശീലനമാണെന്നേ പറയൂ:

## കാഷായവേഷത്തോട് ആരാധന

തൃപ്രയാർ ക്ഷേത്രത്തിൽ അന്നൊക്കെ മഹാത്മക്കളായ സംന്യാസിമാർ ദർശനത്തിന്നായി എത്തിയിരുന്നു. അവരെ കാണാനും വന്ദിക്കാനും അമ്മ പോകും. അതൊക്കെ എന്തൊരാനന്ദമായിരുന്നു. സ്വാമി ചിന്മയാ

നന്ദൻ ഗീതായജ്ഞം കഴിഞ്ഞു് അറന്നൂററ ഭക്തജനങ്ങളോടുകൂടി തൃപ്രയാറിൽ എത്തുന്നതായി കേട്ടു. ക്ഷേത്രത്തിലെ കോലാഹലങ്ങൾ എഴുതുക വയ്യ. അന്നു സന്ധ്യക്കു് 6 മണിക്കു് തൃപ്രയാറിലെത്തും എന്നായിരുന്നു പ്രതീക്ഷ. വീട്ടിൽ അച്ഛനമ്മമാർ; കിട്ടേട്ടൻ ബാലേട്ടൻ എന്നിവരുടെ അനുമതി വാങ്ങി അമ്മയും പുറപ്പെട്ടു, അദ്ദേഹത്തെ കണ്ടു കഴിഞ്ഞാൽ ഇരുട്ടു് മയങ്ങുമ്പോഴേക്കും വീട്ടിൽ എത്തണം, അദ്ദേഹം വരാൻ വൈകിയാൽ വേഗംതന്നെ മടങ്ങണം എന്നായിരുന്നു മാതാവിന്റെ കല്പന. ശാരദമാത്രം തുണയുണ്ടു, ഷാരത്തു ഹെഡ്മിസ്ട്രസ്സിന്റെ വീട്ടിലെത്തി. 30 ബാലികമാരെ ഞങ്ങൾക്കു് മിസ്സ്ട്രസ് ഏർപ്പാടു ചെയ്തിരുന്നു. ക്ഷേത്രത്തിന്റെ അക്കരെനിന്നു താലമെടുപ്പിച്ചു് ക്ഷേത്രത്തിലേക്കു് കൊണ്ടുവരാൻ. ടീച്ചർ അടക്കം അതിന്നുപോയി. രാത്രി എട്ടുമണിയായിട്ടും അദ്ദേഹമില്ല. ഇനിവരില്ലെന്നും മററും പറഞ്ഞു എല്ലാ ജനങ്ങളും നിരാശപ്പെട്ടു നിൽക്കുമ്പോൾ രാമനാമം മുഴക്കിക്കൊണ്ടു ബസ്സുകൾ അടുക്കുന്നു. തൃപ്രയാറിലെ സ്വീകരണങ്ങൾ എന്തൊക്കെയാണു്. വഴിയിൽവരെയാണു് പറനിറച്ചിരിക്കുന്നതു്. അമ്മയുടെ അടുക്കൽ തന്നെ താലക്കാരോടൊപ്പം ചിരിച്ചുകൊണ്ടാണു് അദ്ദേഹം നടക്കുന്നതു്. വഞ്ചികൾ തമ്മിൽ കൂട്ടിയോജിപ്പിച്ചു് വിതാനങ്ങൾ കഴിച്ചു ആ വാഹനം ഒരു മനോഹരമായ കെട്ടിടം വെള്ളത്തിൽക്കൂടി ഒലിച്ചുവരുന്നതുപോലെയുണ്ടു. അതിന്റെ അടുക്കലേക്കു് അടുത്ത അദ്ദേഹത്തേയും അദ്ദേഹത്തിന്റെ സെററുകാരെയും അതിൽ കയററി തൃപ്രയാർ ദേശക്കാർ. അതുവരെയും സ്വീകരിച്ച താലക്കാരെയാരെയും പരിചയമില്ലാതായി, തൃപ്രയാർ നാട്ടുകാർക്കു, സ്വാമിജിയുടെ വാഹനം നീങ്ങുന്നതോടുകൂടി അമ്മ അമ്മയുടെ ആശാരി ജാതിയെ ശപിച്ചു. അമ്മ ഒരു നികൃഷ്ടകുലത്തിൽ ജനിച്ചതിന്റെ പേരിലല്ലേ ആ മഹാത്മാവിനോടൊപ്പം അമ്മക്കു് പോകാൻ സാധിക്കാതിരുന്നതു്. അദ്ദേഹത്തിന്റെ കൂടെ ജാതി ഭേദമില്ലാത്ത ജനക്കൂട്ടം! അമ്മ വേഗം കടത്തുവഞ്ചിയിൽക്കൂടി ക്ഷേത്രത്തിലെത്തി. രാത്രി 9മണിയായി. വീടിന്റെ ചിന്തപോലും അമ്മക്കില്ല. ചിന്മയാനന്ദൻ കിഴക്കെ നടയിൽ നടപ്പുരയിൽ എത്തി. ആന അദ്ദേഹത്തിന്റെ നേരെ തുമ്പിക്കൈ ഉയർത്തി. ആ മൃഗംപോലും അമ്മയെ തള്ളി. അവരെപ്പോലുള്ള വസ്ത്രാലങ്കാരങ്ങളും പദവിയും അമ്മക്കില്ലെന്നു ആ മൃഗംപോലും മനസ്സിലാക്കി. അവസാനമായി അദ്ദേഹത്തിന്റെ രണ്ടു വാക്കു ജനങ്ങൾക്കു് കേൾക്കണമെന്നായി, ക്ഷേത്രത്തിന്റെ നടപ്പുരയിൽ അതിന്നു ഏർപ്പാടു ചെയ്തു. രണ്ടേ രണ്ടു വാക്കു്. ഇംഗ്ലീഷ്! തർജ്ജമചെയ്തു വേറൊരാൾ. സമയം 10 മണിയായി. അമ്മ, ഇതിന്നിടക്കു് പുലർച്ചേ സ്നാനത്തിനു വരുമ്പോൾ അദ്ദേഹത്തിനു ഒരു ദക്ഷിണ സമർപ്പിച്ചു നമസ്ക്കരിക്കുവാൻ സൗകര്യം കിട്ടുമോ എന്നന്വേഷിച്ചു. അദ്ദേഹത്തെ ആരും നമസ്ക്കരിക്കുവാൻ പാടില്ലെന്നു പറഞ്ഞു. വീണ്ടും അമ്മ അന്വേഷിപ്പിച്ചു. ജനങ്ങളെ അമ്മയെ തള്ളുന്നുള്ളു. ശ്രീരാമചന്ദ്രൻ അമ്മയെ തലോടി ആശ്വസിപ്പിച്ചു. അദ്ദേഹത്തെ നമസ്ക്കരിക്കാം എന്നൊരാളെക്കൊണ്ടു ഉച്ചരി

പ്പിച്ചു. ഈ സന്തോഷവാർത്തയുംകൊണ്ട് വീട്ടിൽ ചെല്ലുമ്പോൾ മാതാവ് അമ്മയെ കാണാതെ ഇടിയും നിലവിളിയും. അമ്മയെ കണ്ടപ്പോൾ പലതും പറഞ്ഞു. അതൊന്നും ഇതിൽ എഴുതുന്നില്ല. അന്നുരാത്രി ഉറങ്ങിയില്ല. ആനന്ദം! 3 മണിക്ക് എണീററ് കളിയെല്ലാം കഴിഞ്ഞു. 5മണിക്കാണ് സ്നാനം. ഈ സംഭവം, അമ്മക്ക് പോകണം എന്നു വീട്ടിൽ അറിയിച്ചിട്ടില്ല. രാത്രി സമയം വൈകിയതുകൊണ്ടുണ്ടായ വിഷമം. 5 മണിയാകുവാൻ പോകുന്നു. ആദ്യം ബാലേട്ടനെ സമീപിച്ചാൽ മാതാവ് ബാലേട്ടനോട് കോപിക്കും. ഇവനാണ് 'കൊട്ടുന്ന താളത്തിനൊക്കെ തുള്ളാൻ' നിന്നു എളുപ്പം കൊടുക്കുന്നതെന്നു പറയും. അച്ഛനോട് ചോദിച്ചാൽ, മാതാവിനെ സമ്മതിപ്പിക്കാൻ പറയും. ആദ്യം അമ്മയുടെ അടുത്തുചെന്നു ചിരിച്ചു കൊണ്ടു മാതാവിന്റെ പുറത്തു തലോടി. ഇത്രയും വാത്സല്യമുള്ള മകളുടെ കൈ തട്ടിക്കളഞ്ഞു. "നീ ചിരിച്ചുകൊണ്ട് കാര്യങ്ങളൊക്കെ നടത്തും. നീ ഒരു ചെറുപ്പം പെൺകുട്ടിയാണ്. വേഷമാണെങ്കിൽ ഭ്രാന്തത്തിയെപോലെ ആയിട്ടുണ്ട്. എത്ര ആൾക്കാരുടെ ഇടയിലേക്കാണ് നീ ഈ വേഷത്തിൽ പോകുന്നത്. നിനക്ക് എന്താണ്ടെ കുറവാണ്. ഈ രാത്രി ഇനിയും നിനക്ക് പോകണം. ഇതിനല്ലേ നിന്റെ ഒരുക്കം. പാടില്ല". വീണ്ടും അമ്മ ചിരിച്ചു. കയ്യിന്മേൽ പിടിച്ചു പല രസങ്ങളും പറഞ്ഞു, മാതാവിനെ ചിരിപ്പിക്കാൻ നോക്കുന്നുണ്ടെന്നു മാത്രം 5മണി കഴിയുവാൻ പോകുന്ന വിഷമം അലട്ടുകയാണ്. ശ്രീരാമചന്ദ്രൻതന്നെ എഴുന്നെള്ളിവന്നു മാതാവിനെ സമ്മതിപ്പിച്ചു. "രാത്രിയല്ല, നേരം പുലർന്നു അമ്മേ" എന്നൊക്കെ പറഞ്ഞു. അച്ഛൻ ഇതെല്ലാം കേട്ടു കട്ടിലിൽ ഇരിക്കുകയാണ്. അച്ഛനോട് ചോദിച്ചു ഒന്നു മൂളി. എന്നിട്ടു പറഞ്ഞു. "അദ്ദേഹം പോകുന്നതിന്നു മുൻപ് പോരണം. അല്ലെങ്കിൽ അദ്ദേഹത്തിന്റെകൂടെ ഓർമ്മയില്ലാതെ നീ പോകും" എന്നു പറഞ്ഞു ചിരിച്ചു. ബാലേട്ടനെ സമീപിച്ചു വിവരങ്ങൾ പറഞ്ഞു. അച്ഛനും അമ്മയും സമ്മതിച്ചെന്നു പറഞ്ഞു. "അദ്ദേഹത്തിനൊരു ദക്ഷിണ കൊടുക്കണം". അതും സമ്മതിച്ചു. 5ക തന്നു. ക്ഷണം പോയി. അവിടെ എത്തുമ്പോൾ എല്ലാവരും സ്നാനത്തിനിറങ്ങുന്നു. അമ്മക്കും ഒരു പൊതിതന്നു. അത് തീർത്ഥത്തിൽ മുക്കിക്കളയുവാനാണ്. അതെല്ലാം കഴിഞ്ഞു. എല്ലാവരും കയറി. രാവിലെ 6മണി കഴിഞ്ഞുകാണും. സ്വാമിജിയും പുരുഷന്മാരും തെക്കെ കടവിൽനിന്നു കയറി വെടിവെക്കുന്ന സ്ഥലത്തിന്റെ കിഴക്കുവശത്തായി തടിച്ചുകൂടി. എല്ലാവരുംകൂടി പ്രദക്ഷിണം നടത്തുവാൻ. ആഡംബരാദികളെക്കൊണ്ടു അലംകൃതമായ ആ ഭക്തസംഘത്തിന്റെ ഇടയിൽനിന്നു ഒരു ജന്തു സ്വാമിജിയുടെ നേർക്കു പാഞ്ഞടുത്തു. സ്വാമിജിയുടെ പാദത്തിൽ ദക്ഷിണ സമർപ്പിച്ചതു് എനിക്ക് ഓർമ്മയില്ല. ആ പാദങ്ങളിൽ വീണു. സ്വാമിജി രണ്ടു കൈകളും ഉയർത്തി അമ്മയെ അനുഗ്രഹിച്ചു. ആ സമയത്ത് അവരുടെ സെററിൽനിന്നൊരാൾ ആ വേഷത്തിലുള്ള രണ്ടു ഫോട്ടോ അമ്മയുടെയും സ്വാമിജിസംഘങ്ങളുടെയും എടുത്തിട്ടുണ്ട്. ദക്ഷിണ പുത്തേഴത്ത് രാമൻമേനോൻ എടുത്തു ബാഗിൽവെച്ചു.

## ശ്രീരാമചന്ദ്രന്റെ അനുഗ്രഹം

അമ്മയുടെ തലയിൽ ജടയുള്ള സമയത്താണ് രമാദേവി നൂറ് ഭക്ത സംഘാംഗങ്ങളുമായി തൃപ്രയാർക്ഷേത്രത്തിൽ എത്തിയത്. അമ്മയ്ക്കൊന്നു നമസ്ക്കരിക്കാൻപോലും അവരുടെ ശിഷ്യകളായ സ്ത്രീകൾ സമ്മതിച്ചില്ല. അമ്മക്ക് കരയുവാനാണ് തോന്നുന്നത്. അവരെ ഒന്നു തൊടാൻ പററിയില്ലല്ലോ. അതാ അവർ പോകാനൊരുങ്ങുന്നു. ശ്രീരാമചന്ദ്രന്റെ പടിഞ്ഞാറെ നടപ്പുരയിൽനിന്നു കിഴക്കോട്ടുതിരിഞ്ഞ രമാദേവി പെട്ടെന്നുവന്ന് അമ്മയുടെ വലതുകയ്യിന്റെ തണ്ടയിന്മേൽ ആഞ്ഞൊരുമുട്ട. ശ്രീരാമചന്ദ്രന്റെ ഭക്തവാത്സല്യത്തിൽ അമ്മ തൃപ്തയായി.

ജടയുള്ളപ്പോൾതന്നെ ശ്രീശങ്കര പരമ്പരയിൽ ശ്രീശങ്കരന്റെ സ്ഥാനത്തിൽ ശ്രീ ശങ്കരാചാര്യ സ്വാമികൾ എന്ന സ്ഥാനപ്പേരിൽ വാണരുളുന്ന ആചാര്യസ്വാമികൾ ശൃംഗേരി മഠത്തിൽനിന്നു വരുന്നുണ്ടെന്നു കേട്ടു. അമ്മ പോയിരുന്നു. അദ്ദേഹത്തിന്റെ വസ്ത്രഭൂഷണങ്ങൾ പ്രത്യേകവിധമാണ്. കുറച്ചു വയസ്സായ ആളാണ്. അദ്ദേഹം വഞ്ചിയിലിരിക്കുമ്പോൾ ഒരു വിഗ്രഹം വാർത്തുവെച്ചപോലെയുണ്ട്, ചമയങ്ങൾ. അദ്ദേഹം മടങ്ങിപ്പോകുമ്പോൾ അമ്മയുടെ തലയിലേക്ക് ശ്രദ്ധിക്കുന്നതായി കണ്ടു.

മക്കളേ! അമ്മക്ക് ആദ്യമൊക്കെ സംന്യാസിമാരെ കണ്ടാൽ നമസ്ക്കരിക്കുക, ദക്ഷിണ സമർപ്പിക്കുക ഇതിലൊക്കെ വലിയ ആനന്ദമായിരുന്നു. തലയിലെ ജട കൊഴിയുവാൻ ദിവസമടുത്ത അവസരത്തിലായിരുന്നു സ്വാമി ജ്ഞാനാനന്ദസരസ്വതി തായംകോട്ടു മാധവൻകുട്ടി മേനോന്റെ വീട്ടിൽ 7 ദിവസത്തെ സപ്താഹത്തിന് വീണ്ടും എത്തിയത്. 7ദിവസവും അമ്മ പോയിരുന്നു. അദ്ദേഹത്തോട് അമ്മ അറിയിച്ചു: ''അവിടത്തെ അടുക്കലാണ് ശിഷ്യപ്പെടുവാൻ തീരുമാനിച്ചിരുന്നത്. പെട്ടെന്നാണ് ഗുരുനാഥനുമായി ശിഷ്യപ്പെടേണ്ടതായി വന്നത്''. എന്നു പറഞ്ഞു. അവിചാരിതമായിട്ടാണ് സംഭവിക്കേണ്ടതെന്നു സ്വാമിജിയും പറഞ്ഞു. പലേ തത്വങ്ങളും സ്വാമിജി അമ്മയോട് ഉപദേശിച്ചു. — മക്കളേ! ആദ്ധ്യാത്മികയാത്രയിൽ എത്ര ക്ലേശങ്ങളും ബന്ധനങ്ങളുമാണ് ഉണ്ടായിത്തീരുക എന്ന് ഒരുതരത്തിലും വർണ്ണിക്കവയ്യ. അമ്മയുടെ അനുഭവങ്ങൾ എഴുതുകയാണെങ്കിൽ ജീവിതാവസാനംവരെ എഴുതിയാലും തീരില്ല.

## നാസ്തികതയുടെ എതിർപ്പ്

ഒരു രസം അല്പം വിവരിക്കാം. വിദ്വേഷം എഴുതുന്നതല്ല. അങ്ങിനെയുള്ള ഒരു പോരു് ഈ മാഗ്ഗത്തിലില്ല. വീട്ടിൽ രണ്ടുപാർട്ടിയാണ്. കിട്ടേട്ടന്റെ മക്കൾ ഈശ്വരൻ ഇല്ലെന്നും മററുള്ളവർ ഉണ്ടെന്നും—കുട്ടികൾക്കാണെങ്കിൽ അമ്മയെ വലിയ ആത്മാർത്ഥതയാണ്. ജാനേച്ചി എന്നു

പറഞ്ഞാൽ ''തേനൊലിക്കും.'' ''എന്തുവേണം. അതൊക്കെ ചെയ്തുതരും'' പക്ഷെ''അമ്മ മനുഷ്യനായിത്തീരണം. ഈ പോക്ക് മനുഷ്യന്മാർക്ക പററിയതല്ല. ഇതു് ഞങ്ങൾ സമ്മതിക്കില്ല. മത്സ്യമാംസങ്ങൾ കൂട്ടി ആഹാരം കഴിക്കണം കള്ളത്തരം കാട്ടിനില്ക്കുന്ന പടം മുറിനിൽനിന്ന എടുത്തു കളയണം ഒരു കുട്ടിയുടെ പുറത്തു ദയവില്ലാതെ ചവുട്ടിക്കയറി നില്ക്കുന്ന കള്ളനെയാണ് പൂജിക്കുന്നതു്. (ശിവതാണ്ഡവം) അതു് ആദ്യം വലിച്ചെറിയൂ. കണ്ണടച്ചിരിക്കുവാൻ പാടില്ല. ഇത്രയും കാലം ജാനേച്ചി കണ്ണടച്ചിരുന്നിട്ടും പോരെ. നോവലുകൾ കൊണ്ടുത്തരാം. അതു വായിക്കണം. ഞങ്ങൾ എപ്പോൾ കാണുമ്പോഴും ജാനേച്ചി വയേിക്കണം. മനുഷ്യനായിത്തീരുവാനാണ്. ഞങ്ങൾ വിടില്ല.''

കിട്ടേട്ടനും ബാലേട്ടനും ജോലിക്കുപോയാൽ ഈ ഗ്രൂസ്തീയായി അവർ അമ്മയോടു്. അമ്മയുടെ മാതാവ് നിലവിളിക്കും. 'അതെങ്ങിനെ കിടന്നിരുന്ന കുട്ടിയാണ്. ഈ നിലയിൽ ഇരുന്ന കാണുമ്പോൾ സന്തോഷിക്കയല്ലേ ചെയ്യേണ്ടതു്. ഇങ്ങിനെ പൊറുതി കൊടുക്കാതെ നിന്നാൽ കിട്ടനും ബാലനും വരട്ടെ'' ഇതു പറയുമ്പോൾ അവർ പറയും ''ജാനേച്ചിയോടുള്ള സന്തോഷംകൊണ്ടു് പറയുന്നതാണ്. ജാനേച്ചി നശിച്ചുകാണുവാനല്ല ഞങ്ങൾക്ക് മോഹം. മനുഷ്യനായി കാണുവാനാണ്. അച്ഛനോടും പാപ്പനോടും പറഞ്ഞോളൂ. ഞങ്ങളും പറയാം.''

അമ്മ മാതാവിൻെറ കൈപിടിച്ച് അവർ രണ്ടുപേരും വരുമ്പോൾ പറയുകയില്ലെന്നു സത്യം പറയിപ്പിക്കും. സംസാരം കഴിഞ്ഞാൽ അവർ വളരെ സ്നേഹത്തിൽ അമ്മയോടു് മററുകാര്യങ്ങൾ പറയു,. വേഗം തന്നെ ഭാവം മാറും. ''കണ്ണടച്ച വെറുതെയിരിക്കുമ്പോൾ എന്തിനാണ് വിളക്ക് കത്തിച്ച് എണ്ണ കളയുന്നതു്. ആ എണ്ണ വാങ്ങുന്ന പൈസ എടുത്തു മത്സ്യം വാങ്ങി വറുത്തുകഴിക്കണം. അതിന്നു് ഒരു ദിവസം എത്ര എണ്ണവേണം ജാനേച്ചിക്ക് വാങ്ങിത്തരാം. അല്ലാതെ, ഈ കള്ളവേഷക്കാരൻെറ മുമ്പിൽ ഇനി എണ്ണ കത്തിച്ചാൽ കുപ്പി തല്ലി ഉടയ്ക്കും.

## ഈശ്വരാന്വേഷണത്തിൽ ഏകാന്തപഥിക!

ഇങ്ങിനെയുള്ള വിഷമങ്ങൾ സഹോദരന്മാരെ അറിയിക്കാതെ എല്ലാം സഹിച്ചു കഴിച്ചുകൂട്ടുന്ന അവസരത്തിൽ അതിലൊരാൾ പറഞ്ഞു. ''ജാനേച്ചി മൽസ്യം കഴിക്കുവാൻ ഉദ്ദേശിക്കുന്നില്ലെങ്കിൽ ഈ അടുക്കളയിൽവെച്ചതു് കഴിക്കാൻ പാടില്ല.'' അന്നു വളരെ സംസാരിച്ചു. അമ്മക്കാണെങ്കിൽ ഒരു നേരം പൊടിയരിച്ചോറു് കഴിക്കുവാനേ ആയിട്ടുള്ളു. ആരോഗ്യനില ഒട്ടും മെച്ചപ്പെട്ടിട്ടില്ല. ഇനി എന്തു ചെയ്യണം. സഹോദരന്മാരെ അറിയിക്കുവാനും പാടില്ല. അവർ കുട്ടികളോടു് കോപിക്കും. അതു് അമ്മയുടെ പോക്കിനു് ഒരു വിലങ്ങായിതീരും. ഈ സന്ദർഭത്തിൽ അമ്മ പതുക്കെ രണ്ടു ദിവസം കരഞ്ഞുപോയി. പിന്നെ സ്വയം ഒരു ഉറ

പ്പിലെത്തി. ആർക്കും സംശയം ഉണ്ടായിത്തീരാത്ത വിധത്തിലുള്ള ഒരു മാർഗ്ഗം കണ്ടെത്തി. സ്വയം പാകംചെയ്ത് കഴിക്കുക. കഴിവ്, (ആരോഗ്യം) ആ ശക്തി തന്നനുഗ്രഹിക്കും. ഈയൊരു ഉറപ്പിൽ തൊഴുത്തിന്റെ ഒരു ഭാഗം കുറെ ഒഴിഞ്ഞു കിടക്കുന്നുണ്ട്. നായമാന്തി ഗുഹയായി കിടക്കുന്ന സ്ഥലത്തു് അമ്മയും ചെന്നുകൂടി. ഒരു ലോട്ട വെള്ളം പൊക്കിയെടുക്കുവാൻ കഴിവില്ലാത്ത അമ്മ ആഹാരം പാകം ചെയ്യുവാൻ എങ്ങിനെ വെള്ളം കോരും. ''ഒഴക്കീസ്സ'' വെള്ളം വീതം വാളിയിൽ പണ്ടൊക്കെ പത്തുകെ പൊക്കി കയററി നൂറ് ചാല് നടക്കും. അതുകൊണ്ട് പാത്രം നിറക്കുവാൻ മാതാവും മററുള്ളവരും കോരിത്തരാം എന്നുപറഞ്ഞു നിലവിളിക്ക, അമ്മ സമ്മതിക്കില്ല. ഇതു് ഈശ്വരൻതന്നെ തരുന്ന പാഠമാണ്. ഇതു് മററാർക്കും കൈകാര്യം ചെയ്യുവാനില്ലെന്നു പറയും. ബാലേട്ടനോട് പറഞ്ഞു: 'ഇനി എനിക്ക് സ്വയം പാകം ചെയ്യുവാനാണ് തൃപ്തി''. ''അതു് ചെയ്യാം. ഇപ്പോഴാം ആയിട്ടില്ല. കുറച്ചുകൂടി ആരോഗ്യമുണ്ടാകട്ടെ. അല്ലെങ്കിൽ ഇനിയും നീരു് വീഴും''.' ബാലേട്ടന്റെ സംസാരത്തിൽ വലിയ രസമുണ്ട്. ആദ്യത്തെ സംസാരം കേട്ടാൽ സമ്മതിച്ചപോലെയുണ്ട്. ബാലേട്ടൻ സമ്മതിക്കാവുന്ന തരത്തിൽ അമ്മ രസങ്ങളാം പറഞ്ഞു ചിരിച്ച് സമ്മതിപ്പിച്ചു. കുട്ടികളുടെ രഹസ്യമൊന്നും അറിയിച്ചില്ല. പിറേറ ദിവസം അമ്മക്ക് കൂടുതൽ ആരോഗ്യം വീണ്ടുകിട്ടിയതുപോലെയായി. പിറേറദിവസം അമ്മ വെള്ളം കോരാൻ നില്ക്കുമ്പോഴാം അമ്മക്ക് പോകാനുള്ള വഴി തെളിയിച്ചതന്നതായ ആ കുട്ടി രാവിലെ മത്സ്യം കൂട്ടി ഊൺ കഴിച്ച് വന്നിട്ട് ''ജാനേച്ചി കുറച്ചു വെള്ളം കയ്യിൽ ഒഴിച്ചു തരുവാൻ'' പറഞ്ഞു. അമ്മ ചിരിച്ചുകൊണ്ട്, വെള്ളം കയ്യിലൊഴിച്ചുകൊടുത്തു. ''ജാനേച്ചി നന്നായില്ലേ'' എന്നു ചോദിച്ചു പൊട്ടിച്ചിരിക്കുകയാണ്. അമ്മ പറഞ്ഞു: മോൻ ജാനേച്ചിക്ക് രണ്ടാമത്തെ ഈശ്വരനാണ്. ഇനി നിങ്ങളെ എല്ലാവരേയും ഒരു ഈശ്വരനായി കാണാൻ ജാനേച്ചി ശ്രമിച്ചു നോക്കട്ടെ എന്നു് പറഞ്ഞു വീണ്ടും ചിരിച്ചു.

ഇതുകൊണ്ടും ആയില്ലെന്നു അമ്മക്ക്തോന്നി. വീട്ടിൽ ജോലിക്കു കൊണ്ടുപോകുവാൻ പലരും വരുന്നുണ്ട്. അമ്മ വേറെ വെക്കുന്നതുകണ്ടാൽ അവർക്കെന്തുതോന്നും — പരിചയമില്ലാത്തവർക്ക്—, എന്നാലോചിച്ചു. അതിനും ഒരു പോംവഴി കണ്ടെത്തി. അമ്മ ആഭരണങ്ങളെല്ലാം ഉപേക്ഷിച്ചെങ്കിലും രുദ്രാക്ഷം കെട്ടിയ ഒരു മണിമാല കഴുത്തിൽ കിടക്കുന്നുണ്ട്. രുദ്രാക്ഷത്തിലുള്ള തൃപ്തികൊണ്ട് അതു് വൃദ്ധമാതാക്കളെപ്പോലെ കഴുത്തിൽ ധരിച്ചിട്ടുണ്ട്. അതിനെ ഉപേക്ഷിച്ചു. ജപമാല കഴുത്തിൽ ധരിക്കുവാൻ നിശ്ചയിച്ചു. ആ ർ ക്കും സം ശ യി ക്കു വാ നി ല്ല. എന്തെങ്കിലും വ്രതമായിരിക്കും എന്നേ ആർക്കും തോന്നൂ. മക്കളെ! ബുദ്ധിമുട്ടുകളാം തീർച്ചയായും ഉയർച്ചയിലെത്തിക്കും. അതിനെ തരണം ചെയ്യുവാൻ കഴിവെട്ടക്കണം. നമ്മളും ഒപ്പം എതിർത്താൽ പോയി. ക്ഷമ....ക്ഷമ....ഈ രണ്ടക്ഷരം കൂട്ടുകാരായി ഒപ്പം ഉണ്ടാകണം.

# ആത്മാനന്ദയോഗിനി

മക്കളേ! അമ്മയുടെ ജട കൊഴിഞ്ഞ അവസരത്തിൽതന്നെ ബദര്യശ്രമത്തിൽനിന്നു ഒരു പ്രായാധിക്യമുള്ള സ്വാമി അമ്മയുടെ സന്നിധിയിൽവന്നു. മഞ്ഞവസ്ത്രം, തലമുടി കഴുത്തു് ഇറങ്ങിയിരിക്കുന്നു. ഒരു മുളവടി കയ്യിൽ, ഒരു പാള വെട്ടിയ വിശാംപാളയും കയ്യിലുണ്ടു്. വീടു് ശിവാലയമെന്നു പേരാകുവാൻ പോകുന്നു. അമ്മക്കു് ഇരിക്കുവാനുള്ള മുറി പണികഴിഞ്ഞു ഒരു കൃഷ്ണന്റെ പടം വാതിലിന്റെ നേരെ വെച്ചിട്ടുണ്ടു. ഈ സ്വാമി 'കണ്ണാ' എന്നു ഉറക്കെ വിളിച്ചു പൊട്ടിച്ചിരിക്കും. വീണ്ടും ഇതുതന്നെ. കൂടെ ഒരു സ്വാമിയുമുണ്ടു്. അദ്ദേഹം വഴിയിൽനിന്നു കൂടിയതാണു്. അദ്ദേഹം ഗീതാപാരായണം ചെയ്യുവാൻ തുടങ്ങി. ഇദ്ദേഹം അതൊന്നും ശ്രദ്ധിക്കുന്നില്ല. കണ്ണനെ വിളിക്കലും ആനന്ദവും ചിരിയും.

അമ്മയോടു് അദ്ദേഹം പറഞ്ഞു: അമ്മേ! ബദര്യാശ്രമത്തിൽ ഗുഹയിൽനിന്നും അനുഭവമുണ്ടായി. കാൽനടയായി ചെന്നു കണ്ണനെ ദർശനം നടത്തിവരാൻ. അതിന്നു പുറപ്പെട്ടിരിക്കുകയാണു്. കൂട്ടുകാരനായി കണ്ണൻ മാത്രമേ ഉള്ളു. ഈ വഴി വന്നു ഇവിടെ എത്തിയപ്പോൾ എന്റെ അമ്മയെ ഒന്നു ദർശനം നടത്തി പോകണമെന്നു തോന്നി. മകന്റെ കാലു് കണ്ടോ അമ്മേ എന്നു പറഞ്ഞു് ചിരിച്ചു് കാലിന്റെ അടി കാണിച്ചുതന്നപ്പോൾ അമ്മ ഇരുന്നേടത്തിരുന്നു എത്തിനോക്കി. ഉടനെ കാലു് പൊത്തിപ്പിടിച്ചു. ''വേണ്ട. നടന്നുനടന്നു ചോര ഒലിക്കുന്ന മകന്റെ കാലു് അമ്മ കാണണ്ട''. എന്നു പറഞ്ഞു് വീണ്ടും പൊത്തിപ്പിടിച്ചുകൊണ്ടു് ചോദിച്ചു: ''എന്റെ അമ്മയെ വിളിക്കുന്ന പേരെന്താ''.

''ജാനകി'' എന്നു പറഞ്ഞപ്പോൾ വസ്ത്രത്തിന്റെ തല അഴിച്ചു: അമ്മയുടെ പഴയപേരു് ഈ മകൻ കെട്ടിക്കൊണ്ടു പോകുകയാണു്'' ഏതോ ഒരു സ്ഥലത്തിന്റെ പേരു് പറഞ്ഞു: അവിടെ മടക്കം കയറി ഈ പേരു് കെട്ടഴിച്ചു അവിടെ ഇടും. എന്റെ അമ്മക്കു് ''ആത്മാനന്ദയോഗിനി'' എന്നു ഈ മകൻ പേരു് വിളിച്ചു പോകുന്നു. ഇനി ഒരവസരത്തിൽ ഈ മകൻ അമ്മയെ കാണുവാൻ എത്തും. അന്നു അമ്മ ഈ മകനെ അറിയും എന്നും പറഞ്ഞുപോയതു് 1958ൽ ആണു്. അദ്ദേഹത്തിനു് പഴം കൊടുത്തിട്ടു് കഴിച്ചില്ല. കുരുടൻ ഭാഗവതരു് എന്നു പറയുന്ന അദ്ദേഹം കഴിച്ചു പഴത്തിന്റെ തൊലിയാണു് തട്ടിപ്പറിച്ചു ചിരിച്ചുകൊണ്ടു വാരി കഴിച്ചിരുന്നതു്. അമ്മയുടെ ജടയുള്ള ഫോട്ടോ കണ്ടു: ഇനി എന്റെ അമ്മയുടെ ഫോട്ടോ എടുക്കരുതു് അമ്മേ. ആ ശക്തി ഫോട്ടോവിലേക്കല്ലേ കേന്ദ്രീകരിക്കുക. ഇനി ചെയ്യരുതമ്മേ'' എന്നു പറഞ്ഞു് ചിരിയും ആനന്ദവുമായി പോയി.

---

## രണ്ടാം ഭാഗം

# യോഗമായാദേവി

ഭക്തജനാനുഗ്രഹത്തിനും ധർമ്മ സംസ്ഥാപനാർത്ഥവും. ഓരോ കാലങ്ങളിൽ അവതാരങ്ങളുണ്ടാവും. തൃപ്രയാറിൽ യോഗമായാദേവി ജന്മംകൊള്ളുകയുംദേവകാര്യ നിർവ്വഹണം നടത്തി അവതാരലീലകൾ സംഹരിക്കുകയും ചെയ്തു. ആ യോഗമായാരഹസ്യത്തിലേക്ക് ഒരു കൈത്തിരി കൊളുത്തുന്നതാണ് ഹരിദേവൻ എഴുതിയ ഈ കുറിപ്പുകൾ.

# പരമശിവന്റെ വരപ്രസാദം

തൃക്കേട്ടയാണ് അമ്മയുടെ ജന്മനക്ഷത്രം, തൃപ്രയാറിലാണ് ജന്മഗേഹം. തൃക്കണ്ണനെ സാക്ഷാത്ക്കരിക്കുന്നതിനു് പഞ്ചാക്ഷരമായിരുന്നു ജപമന്ത്രം. തൃക്കിടീരിയിൽ 'ശിവാത്മാനന്ദ കൈലാസം' എന്നു നാമകരണം ചെയ്യപ്പെട്ട 'മഹാമല'യിലാണ് മഹാസമാധിസ്ഥാനമായ ചൈതന്യക്ഷേത്രം. ത്രിമൂർത്തികൾക്കുപോലും അഭിവന്ദ്യയാംവിധം ''ശ്രീശിവയോഗിനി''പദത്തിലേക്കുയർന്നു, ദേവകാര്യനിർവ്വഹണത്തിന്നു് നിയുക്തയായ അമ്മയുടെ ജാതകനാമം 'ജാനകി' എന്നായിരുന്നു.

''കലികാലത്തു് ഭക്തി ഒന്നുമാത്രം ബ്രഹ്മസായൂജ്യപ്രദമായി ഭവിക്കുന്നു''വെന്ന ആർഷപ്രോക്തം സത്യമാക്കുന്നതിനു് അവതാരം ചെയ്തതായിരുന്നു യോഗമായാദേവി. ''ഈ ഘോരമായ കലികാലത്തു് പ്രായേണ ജീവൻ ആസുരഭാവം പ്രാപിക്കും. ക്ലേശാക്രാന്തനായ ആ ജീവന്റെ ശുദ്ധീകരണത്തിൽ എന്താണു് പ്രധാന ''സാധനം''?. എന്നതിന് ''യാതൊരു

ഫലം തപസ്സ്കൊണ്ടോ യോഗംകൊണ്ടോ സിദ്ധിക്കുകയില്ലയോ, ആ ഫലംകൂടി തന്തിരുവടിയുടെ തിരുനാമോച്ചാരണം ഹേതുവായി വേണ്ട വിധം ഭവിക്കുന്നു''വെന്നാണ് ശ്രീമൽ ഭാഗവത മാഹാത്മ്യത്തിൽ ഋഷിവചനം. വ്രതങ്ങൾ, തീർത്ഥങ്ങൾ ഇവകൊണ്ട് മതിമതി. ജ്ഞാനകഥാലാപങ്ങൾ മതി മതി. ഭക്തി ഒന്നുമാത്രമേ മുക്തിപ്രദമായുള്ളു'' എന്ന അസന്ദിഗ്ദ്ധമായി പ്രഖ്യാപനം ചെയ്യപ്പെടുന്നുമുണ്ട്. തിരുനാമോച്ചാരണത്തിലൂടെ മനസ്സിലുള്ള മാലിന്യവും പാപങ്ങളും മാത്രമല്ല ശാരീരികമായുള്ള രോഗങ്ങൾപോലും ഉന്മൂലനം സാധിക്കാമെന്നാണ് 'രോഗകാലചരിത്രം' നൽകുന്ന പാഠം. ആധുനിക വൈദ്യശാസ്ത്രം മനുഷ്യലോകത്തിന്റെ മുന്നുശാപങ്ങളിലൊന്നായി ഗണിക്കുന്ന ക്യാൻസർബാധയെ നമപ്പതിയിലൂടെ അതിജീവിക്കുകയും ചെയ്യുന്നു. അതുല്യവും അനിർവ്വചനീയവുമായ തിരുനാമോച്ചാരണത്തിന്റെ മാഹാത്മ്യവും മനുഷ്യാതീത ശക്തിയുടെ തത്ത്വപ്രകാശനത്തിലൂടെ 'മുക്തിസാധന'ക്ക് പ്രചോദനമേകുകയുമാണ് അമ്മയുടെ ജീവിതകഥ. പ്രപഞ്ചതത്വം മനുഷ്യശരീരത്തിൽ വിളങ്ങുന്നുവെന്നും അമ്മ വെളിപ്പെടുത്തി. അമ്മയുടെ ശിരസ്സിൽനിന്നു, ഗംഗപ്രവഹിച്ചു. തിരുനെററിയിൽ ഭഗവൽചിഹ്നങ്ങളായ ഗോപിക്കുറിയും ചന്ദ്രക്കലയും ദൃശ്യങ്ങളായി യോഗശക്തിയുടെ കാന്തിവലയം അമ്മയിൽ പ്രശോഭിച്ചു. വായുമാത്ര ഭക്ഷണംകൊണ്ട് യോഗികൾക്ക് ശരീരം നിലനിർത്താനാവുമെന്ന പുരാണവാക്യം സത്യമാക്കിക്കാണിച്ചു. ആഹാരനീഹാരാദികളെന്നേമില്ലാതെ കഴിഞ്ഞിരുന്ന സന്ദർഭത്തിൽ അമ്മ ശില്പിയായി കറിനാദ്ധ്യാനംചെയ്തു. തന്ത്രിയായി, ഗുരുവായി, ഭക്തവാത്സല്യത്തിന്റെ അമ്മയായി. ത്രികാലജ്ഞാനം എങ്ങിനെ നേടാമെന്നു കാണിച്ചു. ''ആറിന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ ജയിക്കാനാഗ്രഹിക്കുന്ന സാധകൻ ആദ്യം സ്വഗൃഹത്തിലിരുന്നു വലിയ ബലാത്ക്കാരം ചെയ്യാതെ അനിഷിദ്ധഭോഗങ്ങൾ അനുഭവിച്ചുകൊണ്ട്, അവയെ ജയിക്കണമെന്നും'' ''ആ ശത്രുക്കൾ ദുർബ്ബലരായിക്കഴിഞ്ഞാൽ പിന്നെ വിവേകിക്ക് യഥേഷ്ടം ഗൃഹത്തിലോ വനത്തിലോ വസിക്കാം ''എന്നും ലോകത്തിൽ കോട്ടയിലിരുന്നുകൊണ്ട് രാജാവ് പ്രബലരായ ശത്രുക്കളെ അനായാസേന ജയിച്ചതിനുശേഷം കോട്ടയിലോ പുറത്തോ എവിടെ വേണമെങ്കിലും വസിക്കുന്നതുപോലെയാണ് ''ഇന്ദ്രിജയം''എന്നാണ് ബ്രഹ്മാവ് അരുളിച്ചെയ്തതു്, രോഗശയ്യയിൽ കിടന്നു, യജുർവ്വേദ സമ്മിതമായ പഞ്ചാക്ഷരത്തിലൂടെ മനസ്സിനു് വിമലീകരണം സാധിച്ചിരുന്നുവെങ്കിലും, കുറെക്കാലം കഴിഞ്ഞാണ് ഭക്തന്മാരെ സ്വീകരിക്കാൻ തുടങ്ങിയതു്. 'ശിവ, എന്ന രണ്ടക്ഷരമുള്ള നാമം പ്രാസംഗികമായിട്ടെങ്കിലും ഒരിക്കൽ ഉച്ചരിക്കപ്പെടുന്നവന്റെ സർവ്വ പാപങ്ങളും ഉടൻ നശിക്കുമെന്നു് പുരാണ കഥകളിൽ പ്രതിപാദിക്കുന്നുണ്ട് മാർക്കണ്ഡേയനും അജാമിളനും ഭഗവൽ നാമോച്ചാരണത്തിലൂടെ യമ കിങ്കരന്മാരിൽനിന്നു രക്ഷിക്കപ്പെട്ടവരാണ്. അമ്മയുടെ 'മൃത്യുഞ്ജയ'വും നാമമാഹാത്മ്യത്തിന്റെ അതുല്യതയെ വെളിപ്പെടുത്തുന്നു. പ്രണവവും അമ്മയുടെ നാവിലുണ്ടായിരുന്നു. ഉമാമഹേശ്വരന്മാർ അതുകൊണ്ട്തന്നെ അമ്മക്ക് പ്രത്യക്ഷരായി.

(പരബ്രഹ്മത്തെക്കുറിക്കുന്ന 'ഓം' എന്ന ശബ്ദം അകാരം, ഉകാരം മകാരം ഇവ മൂന്നു ചേർന്നുണ്ടായതാണ്. അനുഗ്രഹകാലത്ത് ആ 'ഓം' തന്നെയാണ് ഉമയാകുന്നത്. 'ഉമ' എന്ന പദം ഉകാരം മകാരം അകാരം എന്നിവ ചേർന്നതാണ്). പൂർവ്വോക്തികൾ അമ്മ സ്വജീവിതത്തിൽ സത്യമായി സാക്ഷാത്ക്കരിച്ചു. ബ്രഹ്മജ്ഞാനത്തിന് ഗ്രന്ഥപരിചയമോ വിദ്യാഭ്യാസമോ അല്ല നിരന്തരമായ ഈശ്വരഭജനത്തിലൂടെ മനസ്സിന്റെ പവിത്രീകരണമാണ് വേണ്ടത്. ഈശ്വരാർപ്പണമായി കർമ്മാനുഷ്ഠാനം ചെയ്താൽ, അവരുടെ എല്ലാകാര്യങ്ങളും ഭഗവാൻ നടത്തിക്കൊള്ളും. അതായിരുന്നു അമ്മയുടെ പ്രവർത്തനരംഗത്താകെ ദൃശ്യമായ 'യാദൃച്ഛികത്വ'വും വിജയവും അദൃഷ്ടശക്തിപ്രസാദവും.

തൃപ്രയാറിലെ ശ്രീരാമസ്വാമി ക്ഷേത്രത്തിലെ വഴിപാടായ വെടിയൊച്ചയുടെ പ്രതിദ്ധ്വനിയുണർത്തുന്ന തെക്കട്ട വീട്ടിൽ 1098കുംഭം 26 ശനിയാഴ്ച ഉദയാൽ പരം 12നാഴിക 29 വിനാഴികക്കാണ് അമ്മ ഭൂജാതയാവുന്നത്. രാവണവധാനന്തരം പട്ടാഭിഷിക്തനാവുന്ന വീരരാഘവനാണ് തൃപ്രയാറിലെ പ്രതിഷ്ഠ. രാമായണകാവ്യത്തിലെ നായികയായ ജാനകിയെ ജനകരാജർഷി ഉഴവുചാലിൽനിന്നും ലഭിച്ചുവെന്നത് പ്രഖ്യാതമാണല്ലോ. തെക്കട്ടവീട്ടിലെ പ്രസൂതികാ ഗൃഹത്തിൽ ജഡശരീരം മാത്രമായി പിറന്ന ശിശുവിനെ ചാണകവെള്ളത്തിൽ ചുഴററിയെടുത്തെറിഞ്ഞപ്പോഴാണ് ജീവശ്വാസം ലഭിച്ചത്. ശ്രീരാമന്റെ പട്ടമഹിഷി കൊട്ടാരം വിട്ട് വാല്മീകിയുടെ ആശ്രമത്തിലാണ് മാതൃഭാവമാർജിക്കുന്നത്. തൃപ്രയാർ വിട്ട് ഊരകത്തു ചെന്നാണ്, യോഗമായാ ദേവിയായ അമ്മയും അവതാരോദ്ദേശ്യമായ ദേവകാര്യനിർവ്വഹണം നടത്തുന്നതും ശിഷ്യന്മാരെ പരിശീലിപ്പിക്കുന്നതും, വിഷ്ണുവിനെ പൂർണ്ണരൂപത്തിൽ ആരാധിക്കപ്പെടുന്ന തൃപ്രയാർ ക്ഷേത്രത്തിന്നടുത്ത്തന്നെ യോഗമായാദേവിയും ജാതയായി, എന്നതും സവിശേഷതയത്രെ. പൂർണ്ണപുരുഷ സങ്കല്പത്തിലാണ് തൃപ്രയാറപ്പൻ ധ്യാനിക്കപ്പെടുന്നത്. വിഷ്ണു യോഗനിദ്രക്ക് അധീനനാണ്. പ്രളയകാലത്ത് പരാശക്തിയാണ് വിഷ്ണുവിന് ജ്ഞാനമുണ്ടാക്കുന്നതും ❖

ഈ പൂർണ്ണപുരുഷ സങ്കല്പ ധ്യാനരംഗത്താണ് യോഗമായാദേവിയുടെയും അവതാരം. വ്യാസനും വസിഷ്ഠനും വിദുരനും ഭഗവാൻ കൃഷ്ണൻ തന്നെയും അധഃസ്ഥിതവർഗ്ഗത്തിൽ ജാതരായ മഹാത്മക്കളാണ്. മഹാവിഷ്ണുവിന്റെ കലാവതാരമാണല്ലോ വേദവ്യാസൻ, വേദങ്ങളെ നാശത്തിൽനിന്നും രക്ഷിക്കുന്നത് ഈ സത്യവതീപുത്രനാണ്. മഹാത്മാക്കളെ

---

❖ നീലാഭ്രാഭം പുണ്ഡരീകായതാക്ഷം
ചക്രാക്ഷാഭ്യാം ശംഖകൗമോദകാഭ്യാം
ശ്രീഭൂമിഭ്യാമർച്ചിതം യോഗിനിഷ്ഠം
വന്ദേരാമം പൂരുഷം പൂർണ്ണരൂപം,
തൃപ്രയാറപ്പന്റെ ധ്യാനശ്ലോകം.

ടെയും മഹാനദികളുടെയും പ്രഭവസ്ഥാനം പ്രവചനാതീതമാണെന്നാണല്ലോ.

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാനിൽനിന്നും ശില്പശാസ്ത്രത്തിൽ നൈപുണ്യമാർജ്ജിച്ച കുട്ടനാശാരിയുടെ എട്ടാമത്തെ സന്തതിയായിരുന്നു ജാനകി. ഊരകം ദേശത്തെ രാമപ്പണിക്കൻെറ ഇളയമകൾ പാറുവമ്മയായിരുന്നു കുട്ടനാശാരിയുടെ സഹധർമ്മിണി. പാറുവമ്മ ഒമ്പതു് പ്രസവിച്ചതിൽ മൂത്തമകൻ ശങ്കരൻ 18–ാം വയസ്സിലും രണ്ടു പെൺ കുഞ്ഞുങ്ങൾ ശൈശവത്തിലും മരണമടഞ്ഞു. കല്ല്യാണി, കിട്ടൻ, ബാലൻ, മാധവി എന്നിവർക്ക്ശേഷം ജനിച്ച ജാനകി ജീവിച്ചിരുന്നതിൽ അഞ്ചാമത്തെ കുട്ടിയായിരുന്നു. ജ്യേഷ്ഠന്മാരായ കിട്ടനാശാരിയുമായി 22ഉം ബാലനാശാരിയുമായി 18 ഉം വയസ്സിൻെറ വ്യത്യാസത്തിലായിരുന്നു ജനനം (പാറുവമ്മക്ക് ഒമ്പതാമത്തു് പിറന്ന ദേവകിയാണ് എളവള്ളിയിലെ ശങ്കരൻകുട്ടി ജോത്സ്യരുടെ സഹധർമ്മിണി) പിതൃസഹോദരനായ തുണ്ടനാശാരി വാതരോഗോപദ്രവം കാരണം വീട്ടിലിരുന്നു ചില്ലറജോലികൾ ചെയ്യാറായിരുന്നു പതിവ്. അദ്ദേഹത്തിൻെറ ഭാര്യ കാളി ഗൃഹഭരണത്തിൽ പ്രാപ്തയായിരുന്നു. ഈ ദമ്പതികൾക്ക് സന്താനസൗഭാഗ്യമുണ്ടായിരുന്നില്ല. തുണ്ടനാശാരി സുബ്രഹ്മണ്യഭക്തനായിരുന്നു. ജപധ്യാനങ്ങൾ നടത്തുന്നതോടൊപ്പം രാമായണം വായനയും നിത്യേന ചെയ്തുപോന്നു.

നെഞ്ചുരുളയുന്ന അസഹനീയമായ വേദനയുണ്ടാകുമ്പോൾപോലും രാമായണകാവ്യശ്രവണത്തിലൂടെ സമാശ്വാസം സാധിക്കാവുന്നത്ര ആഭിമുഖ്യം അമ്മയിൽ രൂഢമൂലമാവുന്നതു് തുണ്ടനാശാരിയിലൂടെയാണ്. അദ്ദേഹത്തിൻെറ സുബ്രഹ്മണ്യഭക്തിയുടെ പരോക്ഷമായ സ്വാധീനത യാദൃച്ഛികമായി പഴനിയിൽവെച്ച് ഗുരൂപദേശം ❖ സ്വീകരിക്കാനിടയാകുന്നതിലും കാണാം. ഗാർഹികാന്തരീക്ഷത്തിലെ ജപധ്യാനത്തിൻെറ പ്രതിസ്ഫുരണം ദേവൽസാന്നിധ്യത്തിലുമുണ്ട്. ''വ്യാഴം പ്രസാദിച്ചിരിക്കുന്നു. ദുർഗ്ഗക്ക് താലി ചാർത്തണം'' എന്നു ആദ്യത്തെ ശിവദർശനത്തിൽ കല്പനയുണ്ടായി. ഗൃഹത്തിലും ഒരു 'കാളി'യുണ്ടായിരുന്നല്ലോ. അമ്മ ഗൗരീശങ്കരപൂജ നടത്തി സ്വർണ്ണത്താലി ബ്രാഹ്മണദാനം നടത്തി കാളി പ്രീതി വരുത്തുകയും ചെയ്തു.

'സ്ഥലകാല'ങ്ങളുടെ ബീജാക്ഷരവും ഗണിതസൂത്രവും അമ്മയുടെ ജീവിതത്തിലുടനീളം ''പ്രചലന''മാവുന്നുണ്ടു. തൃപ്പൂണിത്തുറയിലാണ് അമ്മയുടെ തൃക്കൈകൊണ്ട് ആദ്യത്തെ ക്ഷേത്രപ്രതിഷ്ഠ. വൃന്ദാവനത്തിൽ 'ത്രി'ശീർഷനായ കാളിയൻ, എളവള്ളിയിൽ തൃക്കയ്യിൽ പഞ്ചചന്ദ്രേശ്വര ക്ഷേത്രം. മഹാസമാധി സ്ഥാനത്തിന്നടുത്ത് അപൂർവ്വതയാറായ മമ്മൂർത്തിക്ഷേത്രം. ആ ക്ഷേത്രത്തിലെ പ്രഭാതഗീതം ചൈതന്യക്ഷേത്രത്തിൽ നിത്യശ്രവ്യമാണ്. തൃക്കണ്ണിൽ സുദർശനചക്രമാണ് കൈലാസതത്വ

❖ 22-4-56നാണ് അമ്മ ഗുരൂപദേശം സ്വീകരിക്കുന്നതു്,

പ്രതിഷ്ഠയുടെ ദൃശ്യാവബോധം. അമ്മ ശയ്യാവലംബിയായി പത്താം വർഷത്തിലാണ് ആദ്യത്തെ ഭഗവൽദർശനം. അടുത്ത പത്താംവർഷത്തിൽ ശിവപാദദർശനം. പിന്നീട് മൂന്നാം വർഷത്തിൽ മായാജയത്തിനുള്ള വരപ്രസാദം. ഗുരുപദേശത്തിൻെറ പത്താം വാർഷികത്തിൽ ആത്മപ്രാലയത്തിലെത്തുന്നു. പത്തുവർഷം കഴിഞ്ഞ് കൈലാസതത്വ സ്ഥാപനം. 20വർഷം രോഗശയ്യയിൽ തപസ്സനുഷ്ഠിച്ചു. തൃക്കിടീരിയിൽ പ്രഥമസന്ദർശനത്തിൻെറ ഇരുപതാംവർഷത്തിൽ മഹാസമാധി. അമ്മയുടെ 44–ാം പിറന്നാളിൻെറ 20 ദിവസങ്ങൾക്ക്മുമ്പ് മഹാസമാധി സ്ഥാനത്തിൻെറ ശിലാസ്ഥാപനം.

അമ്മയുടെ തപശ്ചര്യയിൽ 'ശ്രുതി'യും 'സ്മൃതി'യും അനുസരിക്കപ്പെടുന്നു. 108 ശിവാലയങ്ങളും നൂറെറട്ട ദുർഗ്ഗാലയങ്ങളും പരശുരാമകൃതമായ പുണ്യഭൂമിയായ കേരളത്തിൽ ശ്രീ ശങ്കരാചാര്യരുടെ ആചാര്യപരമ്പരയിലാണ് ശ്രീനാരായണഗുരു നിത്യാനന്ദൻ ശ്രീ രാമാനന്ദസ്വാമികൾ തുടങ്ങിയവർ. ആ പിന്തുടർച്ച അമ്മയിലും വന്നുചേർന്നു. ''ഏററവും മൂഢന്മാരായ ഇടയന്മാർക്കും സ്ത്രീകൾക്കും നിത്യേന ദർശനം നൽകുന്നതിന് ആദിത്യരൂപേണ ഭഗവാൻ പരമശിവൻ ഉത്ഭവിക്കുന്നു''വെന്നാണ് ശതരുദ്രീയം പറയുന്നത്. ആദിത്യരൂപത്തിൽ അവതരിച്ച് അമ്മക്ക് പരമശിവൻ വരമേകുകയും ചെയ്തു.

പരമശിവൻെറ അവതാരമായി ഗണിക്കപ്പെടുന്ന ശങ്കരാചാര്യർ ആചാരലംഘനത്തിൻെറ പേരിൽ കുലത്തിൽനിന്നും ഭ്രഷ്ടനാക്കപ്പെട്ട എന്നാണ് ഐതിഹ്യം. ശ്രീ ശങ്കരാചാര്യരും തപശ്ചര്യക്കാലത്ത് ശൂദ്രൻ തന്നെ. പരമശിവൻ ചണ്ഡാലനായവതരിച്ചാണ് പരമാത്മജ്ഞാനം ആചാര്യരിലുണ്ടാക്കുന്നതും. സ്ത്രീകൾക്കും ശൂദ്രർക്കും മന്ത്രം നിഷേധ്യമാകുന്നുണ്ട് സ്മൃതി. അമ്മ പഞ്ചാക്ഷരമന്ത്രത്തിലൂടെ യോഗശക്തിയാർജ്ജിക്കുകയും ത്രിമൂർത്തികൾക്കുപോലും വന്ദ്യയായിത്തീരുകയും ചെയ്തത് അവൈദിക സമ്പ്രദായത്തിലാണ്. ഇഷ്ടമന്ത്രം ജപിച്ചുകൊണ്ട സർവ്വേശ്വരന്മാരെയും പ്രത്യക്ഷമാക്കാമെന്നും അമ്മ തെളിയിച്ചുകാണിച്ചു. ബ്രഹ്മാവിനാൽ സൃഷ്ടിയിൽ പ്രേരിതനായ അത്രിമഹർഷി ഋക്ഷകുല പർവ്വത്തിൽ വായു മാത്രഭക്ഷണനായി നൂറ്റിസംവത്സരം തപസ്സനുഷ്ഠിച്ചു. അത്രിമഹർഷിക്കു മുന്നിൽ ത്രിമൂർത്തികൾ പ്രത്യക്ഷരായി. സൃഷ്ടിസ്ഥിതിസംഹാരശക്തികൾ ഒന്നിച്ചുവന്നപ്പോൾ അത്ഭുതത്തോടെ ഇതിൻെറ രഹസ്യമെന്തെന്ന് വിനയാന്വിതനായി മഹർഷി ആരാഞ്ഞു. ''ഭവാൻ ആരാധിക്കുന്ന ഒരേ ഒരു സർവ്വേശ്വരൻ തന്നെയാണ് ഞങ്ങൾ മൂന്നുപേരും. ഒരേ ഒരു തത്ത്വം തന്നെയാണ് ത്രിഗുണങ്ങളെ ഉപാധിയാക്കി മൂന്നു ഭാവങ്ങളെടുക്കുന്നത്'' എന്നു പ്രസന്നരായ ത്രിമൂർത്തികൾ തത്ത്വജ്ഞാനം നൽകി. അമ്മ ദീപസങ്കല്പത്തിലാണ് പഞ്ചാക്ഷരം ജപിച്ചത്. അമ്മയുടെ മൗനശയനക്കാലത്ത് ത്രിമൂർത്തികൾ സന്നിഹിതരായി, ആത്മപ്രഭാലയത്തിലെ കടിലിലും 'സർവ്വേശ്വര'ന്മാർ സാന്നിധ്യംകൊണ്ട് പവി

ത്രീകരിച്ചു. ഏകമന്ത്രം ജപിച്ചാൽ സർവ്വേശ്വരന്മാരും പ്രീതരാകുമെന്നതിന്ന് ഇതിൽപരം തെളിവുവേണ്ടല്ലോ. പരമശിവനെ പുരാണങ്ങളിൽ വർണ്ണിക്കുന്നതു് ''സംഹാരമൂർത്തി''യായാണ്. ക്ഷിപ്രകോപിയും അതേപോലെ ക്ഷിപ്രപ്രസാദിയും. ''ഭുക്തിമുക്തി''പ്രദനായ ശിവൻ ''ജടകൾ അഴിച്ചിട്ട് ശ്മശാനത്തിൽ, അവിടെയുള്ള മാലകൾ, ഭസ്മം, തലയോട് എന്നിവ ധരിച്ച് പിശാചുക്കളോടുകൂടി വസിക്കു''ന്നതായിട്ടാണ് ചിത്രീകരിച്ചിട്ടുള്ളതും. ''ബ്രഹ്മാദികൾ അവിടുത്തെ നിർമ്മാല്യത്തെ സഭക്തികം ധരിക്കുന്നു''എന്നും വർണ്ണിക്കപ്പെടുന്നു. ഇത്രയും 'പ്രാകൃതത്വ'മുണ്ടായിട്ടും അത്രയും ഭയഭക്തി ബ്രഹ്മാദികൾപോലും പ്രകടിപ്പിക്കണമെങ്കിൽ പരമശിവനിൽ അടങ്ങിയിരിക്കുന്ന ശക്തി എത്രമാത്രമായിരിക്കണം. ''വിടർന്ന താമരപ്പൂപോലെയുള്ള കണ്ണുകൾ, ഉരുക്കിയെടുത്ത സ്വർണ്ണംപോലെ നിർമ്മലമായ ശരീരം, കഴുത്തിൽ കാർമേഘംപോലെ കറുത്തനിറം എന്നിവയോടുകൂടിയവനും 'ഉത്'' എന്നപേരുള്ളവനും പാർവ്വതിയോടുകൂടിയവനും ചന്ദ്രക്കലധരിച്ചവനും മനുഷ്യരുടെയെല്ലാം അന്തർയ്യാമിയും സൂര്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നവനുമായ പരമശിവനെ ധ്യാനിക്കുന്നു'' എന്ന അർത്ഥബോധത്തിൽ ഗായത്ര്യാവാഹനമുണ്ട്. വേദങ്ങളിൽ പരമേശ്വരൻ ഏറെ പരാമർശിക്കപ്പെടുന്നു. രുദ്രഭാഗമില്ലാത്ത യജ്ഞത്തിൽ ബ്രഹ്മാവും വിഷ്ണുവും സന്നിഹിതരാവുകയുമില്ല. രുദ്രഭാഗമില്ലാതെ ദക്ഷപ്രജാപതി യാഗം നടത്തിയപ്പോൾ ശ്രീ നാരായണനും ബ്രഹ്മാവും പങ്കെടുക്കുകയുണ്ടായില്ലെന്നതു് പ്രസിദ്ധമാണല്ലോ. ആ പരമേശ്വരനാൽ മുജ്ജന്മത്തിൽതന്നെ അനുഗ്രഹിക്കപ്പെട്ട ആത്മാവാണ് അമ്മയിൽ കുടികൊണ്ടിരുന്നതു്. മാതാപിതാക്കൾ നഷ്ടപ്പെട്ട് അനാഥനായി കരയുന്ന കുട്ടിയെ കാശിവിശ്വനാഥൻഎടുത്തുനൃത്തം ചെയ്തു. രാത്രിയിൽ കുട്ടിയുടെ ഭയമകററാൻ പാർവ്വതീദേവി വൃദ്ധമാതാവിന്റെ വേഷത്തിൽ കുട്ടിയുടെ അരികിലെത്തി. പാർവ്വതീ-പരമേശ്വരന്മാരാണ് കുട്ടിയുടെ മാതാപിതാക്കളെന്നും ഭയപ്പെടേണ്ടെന്നും കുട്ടിയെ ബോദ്ധ്യപ്പെടുത്തി. പിറേറന്നു് കാലത്തു് അടുത്തുള്ള ക്ഷേത്രത്തിലെ ശാന്തിക്കാരന്റെ സംരക്ഷണയിൽ കുട്ടിയെ ഏൽപ്പിച്ചു. ക്ഷേത്രത്തിലെ നിവേദ്യം കുട്ടിക്ക് നൽകണമെന്ന് ശാന്തിക്കാരന് സ്വപ്നദർശനം നൽകി. ആ അനുഗ്രഹീത ബാലന്റെ ഈശ്വരപ്രസാദം ശാന്തിക്കാരനു് ബോദ്ധ്യപ്പെടുത്തിക്കൊടുത്തു. പന്ത്രണ്ട് വയസ്സിൽ മഹാമലയിൽചെന്നു് തപസ്സനുഷ്ഠിക്കണമെന്നു് കുട്ടിക്ക് അന്തർദ്ദർശനമുണ്ടായി. ശാന്തിക്കാരൻ കുട്ടിയെ പറഞ്ഞയക്കാൻ ഭയന്നു. ശിവാനുജ്ഞയാൽ കുട്ടിയെ തപസ്സനുഷ്ഠിക്കുന്നതിന്നു് സമ്മതം നൽകി അയക്കയാണുണ്ടായതു്. ഈശ്വരാനുഗ്രഹംകൊണ്ട് ആ കുട്ടി മഹാമലയിൽ തേടിപ്പിടിച്ചെത്തുകയും അവിടെ ഏകാന്തവാസം നടത്തുകയും ചെയ്യുന്നതിന്നിടയിൽ ഒരു തീർത്ഥാടകൻ ബാലയോഗിയെ ദർശിച്ചു. മഹാരോഗിയും ഭക്തനുമായ തീർത്ഥാടകൻ യോഗിയെ വിട്ടുപോകാൻ കൂട്ടാക്കിയില്ല. ഭക്തന്റെ സങ്കടത്തിൽ മനസ്സലിഞ്ഞ യോഗി രോഗം ഏറെറടുത്തു് തീർത്ഥാടകനെ ഗൃഹത്തിലേക്ക്

തിരിച്ചയച്ചു. ഭക്തനിൽ മാതൃതുല്യമായ വാത്സല്യം പ്രകടിപ്പിച്ച യോഗിയുടെ ആത്മാവ് പുനർജന്മം സാധിച്ചതായിരുന്നു തൃപ്രയാറിലെ ശ്രീ ശിവയോഗിനിമാതാവ്.

മനുഷ്യജന്മമെടുത്താൽ ദുഃഖവും സന്തതസഹചാരിയായുണ്ടാവും. 'മനുഷ്യോത്തമനായ ശ്രീരാമചന്ദ്രൻ എന്തുകൊണ്ട് ഇത്രയേറെ ദുഃഖത്തിന്നിരയായി' എന്ന ചോദ്യത്തിനു് അഗസ്ത്യമഹർഷി നൽകുന്ന ഉത്തരം കാലത്തിന്റെ പ്രവർത്തനരഹസ്യം ആരാലും അറിയപ്പെടാനും നിർവ്വചിക്കാനുമാവാത്തതാണു് എന്നാണ്.

അമ്മ 35 വയസ്സ്വരെ അനുഭവിച്ച വേദനകളുടെ കാഠിന്യം എങ്ങിനെ ഒരു മനുഷ്യജീവനു് താങ്ങാനായി എന്നതിനുത്തരവും അഗസ്ത്യമഹർഷി പറഞ്ഞതുതന്നെയാണ്. ഇന്ദ്രിയജയം മുൻജന്മത്തിൽ സാധിച്ച യോഗിക്ക്, വൈഷയിക പ്രപഞ്ചത്തിന്റെ സ്പർശമേൽപ്പിക്കാതിരിക്കാനായി അദൃഷ്ടശക്തി നടത്തുന്ന സൂക്ഷ്മപ്രവർത്തനം അമ്മയുടെ ജീവിതത്തിൽ കാണാം. കൊള്ളിക്കിഴങ്ങു തിന്നാൻ കൊതിക്കുന്ന അമ്മയുടെ കണ്ണിൽ തിളച്ചവെള്ളം വീഴുന്നതും കണ്ണുകാണാതാവുന്ന അവസ്ഥയുണ്ടാവുന്നതും രോഗകാലചരിത്രത്തിൽ പ്രതിപാദിക്കപ്പെടുന്നുണ്ട്.

ഹൃദയത്തിൽ ദൃശ്യശ്രവണേന്ദ്രിയങ്ങൾ ശേഖരിച്ച എല്ലാ പ്രതിബിംബങ്ങളെയും കഴുകി വൃത്തിയാക്കുന്നുമുണ്ട്, രോഗശയ്യയിൽവെച്ചുതന്നെ. ചിത്രങ്ങൾ തുണിയിൽ തുന്നി ഭൗതികസാഹചര്യങ്ങളിൽ നിന്നെത്തിയ രൂപങ്ങളെയെല്ലാം ''ആത്മാവിഷ്ക്കാരം''ചെയ്തു പുറംതള്ളുന്നു. അശോക മേത്ത, ജവഹർലാൽ നെഹറു എന്നിവരുടെ രൂപങ്ങൾ ഇക്കാലത്തു് അമ്മ തുന്നിയിരുന്നു. (നെഹറുവിന്റെ രണ്ടു് ബ്ലോക്കുകൾ തുന്നിയതു് 30 വർഷത്തിനു് ശേഷം ഡോ: പി. കെ. ഗോപാലകൃഷ്ണനും, ശ്രീ. രാമദാസും 1980-ൽ ഇന്ദിരാഗാന്ധിക്കു് ദൽഹിയിൽവെച്ചു് സമ്മാനിക്കുകയുണ്ടായി. അമ്മയുടെ സന്ദേശത്തോടെ നൽകിയ അതിശയകരമായ ചിത്രത്തയ്യൽ പെയ്ന്റിംഗാണെന്നാണു് ഇന്ദിരാഗാന്ധി ധരിച്ചതത്രെ!) അമ്മയുടെ മനസ്സിൽ പഞ്ചാക്ഷരമഹാമന്ത്രമായിരുന്നു. മന്ത്രത്തിന്റെ അംഗകരന്യാസങ്ങൾ പോലെയായിരുന്നു അമ്മയുടെ തയ്യൽവേല.

അമ്മ ഗുരൂപദേശം സ്വീകരിച്ചശേഷം, ഗുരുനാഥൻ വേൽ സ്ഥാപിക്കണമെന്നറിയിച്ചു. അപ്പോഴേക്കും കൂവളത്തിലകൊണ്ടു് ശിവലിംഗമുണ്ടാക്കി അമ്മ തീർത്ഥത്തിൽ സമർപ്പണം നടത്തിക്കഴിഞ്ഞിരുന്നു. ശിവലിംഗമുണ്ടാക്കി സമർപ്പിക്കാനുള്ള ആന്തരികപ്രേരണ ബാലേട്ടനെ അമ്മ അറിയിച്ചു. അദ്ദേഹം അതിനെ വിലക്കി. രോഗകാല ശുശ്രൂഷകനും അമ്മയുടെ മുഖ്യോപദേശകനുമായിരുന്ന ബാലേട്ടന്റെ നിർദ്ദേശം നിരാകരിക്കാൻ അമ്മ നിർബ്ബന്ധിതയായി. ആദ്ധ്യാത്മിക ജീവിതത്തിൽ സഹോദരീ—സഹോദരബന്ധത്തിനു് പ്രസക്തിയില്ലാതാവണം. ''വേലു

മായി ഒരു സംന്യാസിവന്ന്, കുട്ടിക്ക് ശാപമോക്ഷംവന്നിരിക്കുന്നു. ഇനി ശിവനെകാണാൻ ശ്രമിക്കുക'' എന്ന് നിർദ്ദേശിച്ച് അന്തർദ്ധാനംചെയ്തു. ഗുരുവിനാൽ സൃഷ്ടിക്കപ്പെട്ട പ്രതീകവും പ്രത്യക്ഷമമായി, സംകല്പനാശം വരുത്തിപോകുന്നു. ശിവനെ പ്രത്യക്ഷമാക്കുകയെന്നതിന്നായിരുന്നു കഠിനതപസ്സ് ധ്യാനമുറിയിൽ മണികിലുക്കവും കാലടിയൊച്ചകളും കേൾക്കാൻ തുടങ്ങി. പിന്നീട് അസാധാരണ പുച്ച. പത്തിവിടർത്തി നിൽക്കുന്ന സർപ്പം. കുറെ ദിവസം രൂപം കാണാൻ തുടങ്ങുമ്പോൾ ഭയമില്ലാതാവും. അതോടെ രൂപം കാണാതാവും. ജപത്തിന്നിരുന്നാൽ പരിസരബോധംതന്നെ നഷ്ടപ്പെട്ടുതുടങ്ങി. ഒരു ദിവസം പുലർച്ചെ ജപിക്കാനിരുന്നിട്ട ഉണർന്നത് രാത്രിയിലായിരുന്നു.

അമ്മ ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേററ് വിളക്ക്കൊളുത്തി ജപിക്കാനിരിക്കുമ്പോൾ ഗൃഹത്തിലെല്ലാവരും നിദ്രയിലായിരിക്കും. പുറത്ത് കട്ടപിടിച്ച ഇരുട്ടും. ധ്യാനമുറിയടച്ചാൽ പുറത്ത്നിന്നു യാതൊരു ഒച്ചയും അനക്കവും കേൾക്കുകയുമില്ല. നിലവിളക്കിൻെറ തിരിനാളത്തിൽനിന്നുള്ള വെളിച്ചം മാത്രം.

ധ്യാനനിമഗ്നയായി ഇരിക്കെ അടഞ്ഞ കണ്ണിമകളിൽ വെളിച്ചം നിറഞ്ഞുതുളമ്പി. നേരം പുലർന്നെന്നു കരുതി പെട്ടെന്ന് കണ്ണുതുറന്നു. മുന്നിൽ ആയിരം ധ്രുവനക്ഷത്രങ്ങൾ ഉദിച്ചുയർന്നു നിൽക്കുന്നു. ആ പ്രകാശത്തിലേക്ക് നോക്കിയപ്പോൾ, കണ്ണടഞ്ഞുപോയി. വീണ്ടും ഇമകൾ തുറന്നുനോക്കി. ആ തേജോഗോളത്തിൽ മന്ദഹാസം പൊഴിച്ചുനിൽക്കുന്ന ദിവ്യ കോമളരൂപം. എത്ര കണ്ടിട്ടും മതിവരാത്തത്ര, ചേതോഹരമായ ആ രൂപത്തിലേക്ക് കണ്ണിമവെട്ടാതെ നോക്കിയിരുന്നു.

കുങ്കമഛവി പൂണ്ട ജടകളിൽ വൈവിദ്ധ്യവർണ്ണത്തിലുള്ള മുത്തുകളായി ജലകണികകൾ തിളങ്ങുന്നു. ചന്ദ്രക്കലയുടെ പ്രഭയുടെ അർദ്ധവൃത്തിലേക്ക് ജലധാര വന്നു പതിക്കുന്നു. നെററിത്തടത്തിൽ ഒരഗ്നികുണ്ഡം. ജ്വലിച്ചുനിൽക്കുന്നുണ്ട്. സ്വർണ്ണവർണ്ണത്തിലുള്ള നാഗം ചുററിപ്പിണഞ്ഞുകിടക്കുന്ന കണ്ഠത്തിൽ നീലനിറത്തിലുള്ള നാളം വിളങ്ങുന്നു. പകുതിയടഞ്ഞ നീലനിറത്തിലുള്ള കണ്ണുകൾ. ത്രിശൂലത്തിന് ചുററും തലപ്പൊരികൾ പാറിക്കളിക്കുന്നു. ചുരൽ മടഞ്ഞ് കയറാക്കി വരിഞ്ഞ ഡമരു. വലതുകൈയിൽ കുമ്പാളപോലെ ഒരു പാത്രം. തലക്ക് ചുററും ഒരു സ്ഫടികക്കുഴലിൽ നിന്നെന്നവണ്ണം വൃത്താകൃതിയിൽ പ്രഭ ചൊരിയുന്ന പ്രസന്നഭാവത്തിൽആ ദിവ്യരൂപത്തിൽ നിന്നുംചോദ്യം അഭീഷ്ടമെന്തെന്ന സുമധുരമായ മൊഴികേൾക്കെ അത്ഭുതസ്തബ്ധയായിരിക്കുന്നഅമ്മ ബോധവതിയായി. തൃപ്പാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. നമസ്ക്കരിക്കാൻപോലും വിസ്മരിച്ചുപോയിരുന്നുവെന്നോർത്തപ്പോൾ അമ്മക്ക് സംഭ്രാന്തി. വീണ്ടും അഭീഷ്ടമെന്തെന്നാരായുന്നു.

''മായയെ ജയിക്കണം''

അമ്മ പെട്ടെന്ന്‌തന്നെ പറഞ്ഞു. ആ വദനത്തിൽ ഗാംഭീര്യഭാവം, അഹിതകരമായതെന്തോ ആവശ്യപ്പെട്ടതുപോലെ. "മറെറന്തു് വരവും തരാം. മായയെ ജയിക്കാനാവില്ല" വാക്കുകളിൽ ഘനഗാംഭീര്യമായിരുന്നു. അമ്മക്ക് മറെറാരു വരത്തിന്റേയും ആവശ്യമുണ്ടായിരുന്നില്ല. അമ്മ ഇളകുന്നില്ലെന്നു കണ്ടപ്പോൾ മന്ദസ്മിതത്തോടെ അരുളപ്പാടുണ്ടായി.

"പൂർണ്ണമായും ചൈതന്യത്തിൽ വന്നുകഴിഞ്ഞാൽ വീണ്ടും മായയിൽ പ്രവേശിച്ചു പ്രവർത്തിക്കണം. തപഃശക്തിയിൽ ഒരു ഭാഗം രണ്ടു അവതാര പുരുഷന്മാർക്കായി നൽകണം. സത്യം ചെയ്യണം". സോപാധികമായിരുന്നു വരദാനം. അഭീഷ്ടം സാധിപ്പിച്ചാൽ അങ്ങിനെ ചെയ്യാമെന്നു അമ്മ സത്യപ്രതിജ്ഞ ചെയ്തു. ആ തേജോരൂപം തൃക്കൈയ്യുയർത്തി അമ്മയെ ആശീർവ്വദിച്ചു. നൊടിയിടയിൽ ആ ദിവ്യപ്രകാശം അപ്രത്യക്ഷമാവുകയും ചെയ്തു.

അമ്മതന്നെ പറയുകയാണ്. "എന്താണ് 'മായ' എന്നൊന്നും അറിയുമായിരുന്നില്ല. ശ്രീരാമലക്ഷ്മണന്മാർ മായയെ ജയിച്ചില്ലേ. എന്തുകൊണ്ട് തനിക്കും മായയെ ജയിച്ചുകൂടാ. ഇതായിരുന്നു വിചാരം ദൃഢനിശ്ചയത്തോടെ. തീവ്രസാധന നടത്തി. അന്യചിന്തകളെല്ലാം വെടിഞ്ഞ് ശിവരൂപം മാത്രം മനസ്സിലുറപ്പിച്ചു വാക്കുകളിലോ പ്രവൃത്തികളിലോ പോലും ഐഹിക ജീവിതത്തോട് അനാഭിമുഖ്യം ശീലിച്ചുകൊണ്ട് നിർവ്വികല്പ സമാധിയിലെത്തി. ആഹാരനീഹാരാദികളുപേക്ഷിച്ച് മൗനശയനത്തിലൂടെയും അമ്മ ചിത്തദാർഢ്യം പ്രകടമാക്കി.

---

# നിർവ്വികൽപസമാധി

അമ്മയുടെ മുപ്പത്തഞ്ചാം വയസ്സിലാണ് പൂർണ്ണാരോഗ്യലബ്ധിയും പരമശിവനിൽനിന്നും വരലബ്ധിയും. 23-ാം വയസ്സിൽ ആദ്യദർശനത്തിൽ തന്നെ ഭഗവാൻ പന്ത്രണ്ട് വർഷങ്ങൾക്ക് ശേഷം വന്നു രക്ഷിച്ചുകൊള്ളാമെന്നു വാഗ്ദത്തം ചെയ്തിരുന്നു. ഒരു മാറാരോഗിയായി മാത്രം കരുതിയ അമ്മയുടെ തലയിൽ പൊടുന്നനെ ഒരു ദിവസം ജടയുണ്ടായിത്തീർന്നു. അതേപോലെ കുറെക്കാലത്തിനു ശേഷം ആ ജടാമകുടം ഝടുതിയിൽ❖

❖ കാര്യാട്ടുകര ഭക്തന്റെ ആശ്രമത്തിൽ വെച്ചായിരുന്നു ജട കൊഴിഞ്ഞു വീണതു്. ചലനസമാധി നിർത്തിയില്ലെങ്കിൽ ശരീരം അധികാലം നിലനില്ക്കയില്ലെന്നു് കാര്യാട്ടുകര ഭക്തൻതന്നെ അമ്മയോടു് പറയുകയുണ്ടായി.

കൊഴിയുകയും ചെയ്തു. ഒരു ഭക്തയാണെന്നു ലോകം അംഗീകരിച്ചു തുടങ്ങി. അത്ഭുതസിദ്ധികൾ പ്രകടിപ്പിക്കാൻ തല്പരയായിരുന്നില്ലെങ്കിലും മനസ്സിന്റെ താളലയം താണ്ഡവനൃത്തവും കാളിയമർദ്ദനവുമായി മാറി ചലനസമാധിയാകാറുണ്ടായിരുന്നു "നിത്യനിരുപാധികമായ ചൈതന്യം വിടവില്ലാതെ വിലയിപ്പിച്ച് തന്മയമായി ഭവിക്കുന്ന" താണ് സമാധ്യവസ്ഥ അതുണ്ടാവുക പതിവായി "ജ്ഞാതൃ ജ്ഞാനജ്ഞേയ ഭേദങ്ങളില്ലാത്ത" അദ്വിതീയ ജ്ഞാനംമാത്രമായി നിലക്കൊള്ളുന്ന നിർവ്വിശേഷാവസ്ഥയാണ് 'സമാധി' അറിയാനിച്ഛിക്കുന്നവനും (ജ്ഞാതാ) അറിയാനുള്ള സാധനോപകരണങ്ങളും (ജ്ഞാനം) അറിയപ്പെടേണ്ടും വിഷയവും (ജ്ഞേയം) എല്ലാം ഒന്നായിത്തീരുകയാണ് 'സമാധി'യിൽ. 1959 ജനുവരിയിൽ ഒരു ദിവസം അമ്മ ചലനമററു കിടപ്പായി. മരണസമയം ആഗതമായെന്നു കരുതി ബാലേട്ടൻ നിലവിളക്ക് കൊളുത്തിവെച്ച് രാമായണം വായന തുടങ്ങി ഒരു ദിവസം അങ്ങിനെ കഴിഞ്ഞു പിറേറന്നു മുറിയിൽനിന്നും പുറത്തെടുത്തു കിടത്തി. എട്ട്ദിവസം ആ കിടപ്പിൽകിടന്നു. ഒമ്പതാം ദിവസം ഒന്നും സംഭവിക്കാത്തവിധം ഉറക്കത്തിൽ നിന്നെഴുന്നേററ മട്ടിൽ എഴുന്നേററു. പ്രജ്ഞനഷ്ടപ്പെട്ടസമയത്തു് വായിൽനിന്നും കുറെ ചോര പുറത്തേക്ക് വന്നിരുന്നു. ഇതെന്തു്കഥ? ആളുകൾ വിസ്മയിച്ചു. അകലങ്ങളിൽനിന്നുപോലും അമ്മയുടെ സവിധത്തിൽ ഭക്തന്മാർ വന്നുതുടങ്ങി. തെക്കുട്ടവീട് ശിവാലയമെന്ന പേരിലറിയപ്പെടാൻ തുടങ്ങി. അയൽപക്കത്തെ കുലീനകുടുംബത്തിൽനിന്നും നാല്കന്യകമാർ അമ്മയുടെ ഭക്തകളായി മാറി. അവരെ ആശാരികുടുംബത്തിൽ പോകുന്നതിന് വിലക്കുകയുണ്ടായി. എന്നാൽ അവരതൊന്നും കൂട്ടാക്കാതെ അമ്മയെ ശുശ്രൂഷിക്കാനും ആരാധിക്കാനുംതന്നെ തീരുമാനിച്ചു. അവരാണ് അമ്മയുടെ ശിഷ്യത്വം ആദ്യമായി സ്വീകരിക്കുന്നതും. (1959ൽ മന്ത്രോപദേശം നൽകി.)

അമ്മ ഗുരുവായൂരിലും മമ്മിയൂരും ക്ഷേത്രങ്ങളിൽ ഇടക്കിടെ സന്ദർശിക്കും. അമ്മയുടെ പ്രധാനശിഷ്യനായിത്തീർന്ന ശ്രീധരൻകുട്ടി(ശ്രീമദ് ശിവാത്മാനന്ദസ്വാമികൾ) മമ്മിയൂർ ക്ഷേത്രാങ്കണത്തിൽവെച്ചാണ് 'യോഗിനി'യെ കണ്ടുമുട്ടുന്നതു്. ആദ്യദർശനത്തിൽതന്നെ ശ്രീധരൻകുട്ടിയെ 'മകനെ' എന്നായിരുന്നു അമ്മ സംബോധനം ചെയ്തിരുന്നതു്. ജന്മാന്തരദൃഢതയുള്ള ആ 'മാതൃപുത്രസമാഗമം' ഈ തപോഭൂമിയുടെ ചരിത്രഘട്ടത്തെക്കുറിക്കുകയായിരുന്നു. ഒരു നൈഷ്ഠികബ്രഹ്മചാരിയുടെ ഉത്ഭവവും യുഗപരിവർത്തനത്തിന്നായുള്ള അവതാരശക്തിയുടെ ഉദയവും സമന്വയിച്ചതായിരുന്നു മമ്മിയൂർ ശിവക്ഷേത്രസന്നിധിയിലെ ആ കൂടിക്കാഴ്ച 1960—ൽ തന്റെ ജപമാല പാരിതോഷികമായി നൽകി അമ്മ മാതൃപുത്രബന്ധം പൂർവ്വൽ ദൃഢീകരിച്ചു. എറണാകുളത്തു് ജോലിയുണ്ടായിരുന്ന ജ്ഞാനപുത്രൻ അവധി കിട്ടുമ്പോഴൊക്കെ അമ്മയുടെ സന്നിധിയിലെത്തി. 21—10—1960ന് മന്ത്രോപദേശം സ്വീകരിച്ചു. മന്ത്ര

മെഴുതിയ കടലാസ്സ് ഒരു ലോഹക്കുഴലിലിട്ട്, അത് കയ്യിൽവെച്ചുകൊണ്ടായിരിക്കണം ജപിക്കാനെന്നു ശിഷ്യനോട് കല്പിക്കുകയും ചെയ്തു. അഞ്ചാമത്തേതും പുരുഷനായ ആദ്യത്തേതും ശിഷ്യനായിരുന്നു ശിവാത്മാനന്ദസ്വാമികൾ. അതിന് മുമ്പ്തന്നെ അമ്മയുടെ ശിഷ്യത്വം സ്വീകരിക്കാൻ വടകരയിൽനിന്നും കൃഷ്ണൻ എന്നൊരാൾ വന്നിരുന്നു. അമ്മയുടെ ഗുരുനാഥൻ, അയാൾക്ക് ശിഷ്യത്വം കൊടുക്കാൻ സമയമായിട്ടില്ല എന്നു അഭിപ്രായം പ്രകടിപ്പിച്ചതുകൊണ്ട് ഗുരൂപദേശം നൽകിയിരുന്നില്ല. കുറെക്കാലം കൃഷ്ണൻ അമ്മയുടെ അരികിൽ വരികയും ചെയ്തിരുന്നു. അമ്മയുടെ തലയിൽനിന്നും 'ഗംഗാജലം' ഒഴുകിയ സമയത്ത്❖ അത് ശേഖരിച്ചത് കൃഷ്ണനായിരുന്നു. "നാളെ തലയിൽനിന്നും ജലം പ്രവഹിക്കും. അല്ലെങ്കിൽ രക്തം. രക്തമാണെങ്കിൽ മഹാസമാധിയായിരിക്കും" എന്നു അമ്മ നേരത്തെ അറിയിച്ചിരുന്നു. അമ്മയുടെ ഗൃഹത്തിൽതന്നെ ഒരു വിഭാഗം അമ്മയെ ഭക്തന്മാർ സന്ദർശിക്കുന്നതിലും ആദരിക്കുന്നതിലും ശക്തിയായ എതിർപ്പുള്ളവരായിരുന്നു. തപശ്ശക്തിയെ അപഹസിക്കാൻ അവസരം പാർത്തിരിക്കുന്നവരുടെ മുമ്പിൽവെച്ചാണ് ഗംഗാജലം പ്രവഹിച്ചത്. അമ്മയുടെ ജന്മദിനാഘോഷത്തിൽ പങ്കെടുത്തവർക്ക് തേനിൽ ചേർത്തി ആ നിർമ്മലജലം നൽകി. ശിവാത്മനന്ദജി, ബാലേട്ടൻ തുടങ്ങി ചിലർക്കൊക്കെ ആദ്യം ഗംഗാജലംതന്നെ നൽകിയിരുന്നു. ശിഷ്യത്വം സ്വീകരിക്കാനും അമ്മയുടെ അത്ഭുതസിദ്ധികൾ അംഗീകരിക്കാനും ആളുകൾ വേറെയുണ്ടായിരുന്നെങ്കിലും അമ്മക്ക് ജ്ഞാനപുത്രനെ കണ്ടെത്തുകയും ആ പുത്രന് ശിവാനുജ്ഞപ്രകാരമുള്ള തപഃശക്തി ദാനം ചെയ്യുകയും വേണ്ടിയിരുന്നു. അതായിരുന്നു മമ്മിയൂരിലെ ആ സമാഗമം. അതേപോലെ അമ്മയുടെ ദേവകാര്യനിർവ്വഹണം സാധിക്കുന്നതിന് "കർമ്മഭൂമി" വേണം. ഭൗതികമായ കെട്ടുപാടുകളുടെ നരകത്തിൽനിന്നും 'ത്രാണനം' ചെയ്യേടത്ത്, യോഗമായാ പ്രവർത്തനങ്ങൾക്ക് രംഗമൊരുക്കപ്പെടേണ്ടതും 'പുത്ര'ന്റെ കടമയായിരുന്നു. ഏതോ ആദൃശ്യകരങ്ങൾ ഇതൊക്കെ നിർവ്വഹിക്കുകയും ചെയ്തു. അമ്മയുടെ ദേവകാര്യപ്രവർത്തനത്തിന് മുഖ്യസഹായികളാകേണ്ടുന്ന 'ദാനസമർപ്പണജീവന്മാരും' ഈ കാലഘട്ടത്തിൽതന്നെ സന്നിധിയിലെത്തിത്തുടങ്ങി. തൃപ്രയാർ സ്വദേശിയായ ഒരു കോളേജ് വിദ്യാർത്ഥിഗോപാലകൃഷ്ണൻ ശിഷ്യനായി. 1❖ 1961 മാർച്ച് മൂന്നിന് ഗോപാലകൃഷ്ണന് മന്ത്രോപദേശം നൽകി. തൃപ്രയാറിൽനിന്നും പത്മനാഭൻനായർ( 2❖ ശാന്താനന്ദസ്വാമികൾ)തായും കോട്ട് മാധവൻകുട്ടിനായർ 3❖ (ഇദ്ദേഹത്തിൽനിന്നാണ് മഹാസമാധിസ്ഥാനം വാങ്ങിയത്. ധാർമ്മമലയിൽ 1961ൽതന്നെ അമ്മക്ക് വന്നു താമസിക്കാൻ ഒരു കുടിൽ ഉണ്ടാക്കിയിരുന്നു.) ഊരകത്ത്നിന്നും ശങ്കുണ്ണി

---

❖ 1962ൽ (38—ാം ജന്മദിനത്തിൽ

❖ 4—8—79ന് ശാന്താനന്ദസ്വാമികൾ നിര്യാതനായി

❖ 1978 മെയ് 18നാണ് മാധവൻകുട്ടിനായരുടെ ചരമം

മാസ്റ്റർ, ഷൊർണ്ണൂരിൽനിന്ന എൻ. കെ. കൃഷ്ണൻകുട്ടി, എം. പി. മൂത്തേടം (ശ്രീനാരായണഗുരുവിൻെറ ഭക്തനായിരുന്ന ശ്രീ. മൂത്തേടമാണ് ❖ ശിവഗിരിയിൽ ഗുരുദേവൻെറ സമാധിഘട്ടം നിർമ്മിച്ചതു്) പഴയന്നൂരിൽനിന്നും രാമകൃഷ്ണൻമാസ്റ്റർ എന്നിവർ 1960–61 കാലത്തു തന്നെ അമ്മയുടെ ഭക്തന്മാരായിക്കഴിഞ്ഞിരുന്നു. അമ്മയിൽ ആദ്ധ്യാത്മിക ജീവിതത്തിൻെറ പരമോക്ഷ സ്വാധീനത ചെലുത്തിയ തുണ്ടനാശാരി പഴനിയിൽ മന്ത്രോപദേശം സ്വീകരിക്കുന്നതിന് മുമ്പ് നിര്യാതനായിക്കഴിഞ്ഞിരുന്നു. ബന്ധങ്ങളിൽനിന്നും സങ്കല്പത്തിൽനിന്നുമൊക്കെ വിമോചിതയായ അമ്മ നിർവ്വികല്പസമാധിക്ക പ്രാപ്തയാവുകയായിരുന്നു. ജ്ഞാനാനന്ദസരസ്വതിയെ അമ്മ മനസാ ഗുരുവായി വരിച്ച സങ്കൽപം അവശേഷിച്ചിരുന്നു.

അമ്മയുടെ തപശ്ശക്തിയുടെ ഗാംഭീര്യത്തെ സംബന്ധിച്ച അഭിജ്ഞനായിരുന്ന സരസ്വതി സ്വാമികൾ. അമ്മ ഒരിക്കൽ സ്വാമിജിയുടെ ആശ്രമത്തിൽ ചെന്നു്, മേലെ മുറിയിൽ വിശ്രമിക്കുകയായിരുന്നു. സുഖസൌകര്യങ്ങൾ അന്വേഷിക്കാൻ സ്വാമികൾ വന്നപ്പോൾ അമ്മ നിശ്ചല സമാധിയിലാണ്. കന്യകകൾ അമ്മയുടെ അടുത്തിരിക്കുന്നുണ്ടായിരുന്നു.

"അവരിരിക്കുന്ന പായയിൽപ്പോലും ആരും തൊടാൻ പാടില്ല. അതാണ് അവരുടെ അവസ്ഥ" സ്വാമികൾ അതു പറഞ്ഞാണ് താഴോട്ടിറങ്ങിയതു്, സമാധിയുണർന്നപ്പോൾ സ്വാമിജി പറഞ്ഞ കാര്യം കന്യകമാർ അമ്മയോടുണർത്തിച്ചു. അമ്മ സ്വതസ്സിദ്ധമായ ചിരിയോടെ അരുളിച്ചെയ്തു: "ശിഷ്യർ ഗുരുവിന്നടുത്തു് എങ്ങിനെ പെരുമാറണമെന്നാണ് സ്വാമി പറഞ്ഞതു്. നിങ്ങൾ എൻെറ കുട്ടികളാണ്. അമ്മയുടെ അടുത്തു് കുട്ടികൾക്കിരിക്കാം" 'അജ്ഞാന തിമിരാന്ധ കാരത്തിൽ 'ജ്ഞാനാഞ്ജനശലാക'യാൽ ചക്ഷുരുന്മീലനം ചെയ്യുന്ന ഗുരു 'വിദ്യാഗമരഹസ്യ ത്തിലേക്കാണ് നയിക്കുന്നതു്. അമ്മ ശിക്ഷിച്ച് വളർത്തുന്നതിന് പകരം മാതൃവാത്സല്യത്തോടെ സച്ചിദാനന്ദ പദത്തിലേക്ക് നയിക്കുന്നതിന്നുള്ള അവതാരമായിരുന്നു. "ചിന്താമണി ലോകത്തിലുള്ള സുഖങ്ങളേയും കല്പകവൃക്ഷം സ്വർഗ്ഗസുഖത്തേയും നൽകുന്നു. എന്നാൽ ഗുരുവാകട്ടെ യോഗികൾക്കുപോലും ദുർല്ലഭമായ ശ്രീ വൈകുണ്ഠം തരുന്നു" എന്നാണ് ശൗനകഭാഷിതം. അമ്മയുടെ സന്നിധാനം തന്നെ വൈകുണ്ഠവും കൈലാസവുമായിരുന്നുവല്ലോ.

രോഗമെന്ന ഗുരുവിൽനിന്നാണ് അമ്മ ശിക്ഷണം നേടിയതു്. ലോകഗതിക്കനുസരണമായി ഗുരു സ്വീകരണമായിരുന്നു പഴനിയിലെ നവഗ്രഹപ്രസാദിൽനിന്നുള്ള മന്ത്രോപദേശം, *ഈശ്വരനാണ് പ്രപഞ്ച

---

❖ 26—12—72ന് മൂത്തേടം അന്തരിച്ചു.
❖ 22—4—1956നാണ് അമ്മക്ക് ഗുരൂപദേശം ലഭിച്ചതു്.

ത്തിൻെറ യാകെ ഗുരു ശിവനാണ് ഗുരു എന്നതിന് സംശയമേതുമില്ലെന്നാണ് ഗുരുഗീതയിലെ അസന്ദിഗ്ദ്ധമായ പ്രഖ്യാപനം. അമ്മ സംന്യാസം സ്വീകരിക്കാൻ പോകുമ്പോൾ ബാഹ്യവേഷത്തിൻെറ കാര്യത്തിൽപോലും ശ്രദ്ധിച്ചിരുന്നില്ല. എന്നാൽ കൂടെയുണ്ടായിരുന്ന ശങ്കരൻകുട്ടി ജ്യോത്സ്യൻ അദൃഷ്ടശക്തിയുടെ നിർദ്ദേശാനുസരണമായി കാഷായ വസ്ത്രം ദാനംചെയ്തു. തിരിച്ചുവന്നപ്പോൾ, ഉത്തമാസനമായി മാൻതോൽ മൂത്ത സഹോദരിയുടെ പുത്രൻ കൊണ്ടുവന്നിരിക്കുന്നുവെന്നതാണ് കേട്ടതു്. മാൻതോലിനും പുലിത്തോലിനും ശരീരത്തിലെ ദിവ്യശക്തി നിലനിത്താനും ഉദ്ദീപിപ്പിക്കാനുമുള്ള ശക്തിയുണ്ടു്. ദീക്ഷിതനാകാത്ത ഗൃഹസ്ഥന് മാൻതോൽ നിഷേധിക്കപ്പെട്ടിട്ടുമുണ്ടു്. ബ്രഹ്മചാരിക്കു് മാൻതോൽ വിധിക്കപ്പെട്ടിട്ടുണ്ടു്. വേദത്തിലും ഗീതയിലും മറ്റും താപസർക്കു് മാൻതോൽ ഉത്തമാസനമായി പറഞ്ഞിരിക്കുന്നു. അമ്മക്കു് ആദ്ധ്യാത്മിക സപര്യക്കാവശ്യമായതൊക്കെ അദൃശ്യശക്തി അരികിലെത്തിച്ചുകൊടുത്തുപോന്നു. യോഗദണ്ഡ്കിട്ടിയതും നിർവ്വികല്പസമാധിയിൽ ഗുരുസംകല്പത്തെ നശിപ്പിക്കുന്നതും ഇങ്ങിനെത്തന്നെ. ജ്ഞാനാനന്ദ സരസ്വതി സ്വാമികളുടെ ആശ്രമം തൃപ്രയാറിൽനിന്നും അകലത്തിലാണ്. സ്വാമികൾ മകരമാസത്തിലെ ഉത്രാടത്തിന് ആശ്രമത്തിൽ ഭാഗവതസപ്താഹം നിശ്ചയിച്ചു. തലേന്ന് ആരോടും പറയാതെ സ്വാമികൾ ആശ്രമം വിട്ടുപോയി. ഭക്തന്മാരും ശിഷ്യന്മാരും സ്വാമികളുടെ തിരോധാനത്തിൽ വിഷണ്ണരായിരിക്കെയാണ് രാമേശ്വരത്തു്നിന്നും സാധനങ്ങൾ എത്തിച്ചുകൊടുക്കണമെന്നറിയിച്ചുകൊണ്ടു്കത്തു്വരുന്നതു്. ഭക്തന്മാർ സ്വാമിജിയെ ചെന്നുകണ്ടു. അദ്ദേഹം ഇനി കേരളത്തിലേക്കില്ലെന്നു നിശ്ചയത്തിലായിരുന്നു. തൃപ്രയാറിന്നടുത്തു് നാല്ഭാഗത്തും വെള്ളത്താൽ ചുററപ്പെട്ട മാട്ടുമ്മലേക്കു് വരാമെന്നു ശിഷ്യന്മാരുടെ നിർബ്ബന്ധംകാരണം സമ്മതിച്ചു. സ്വാമിജി അവിടെ വന്നപ്പോൾ അമ്മയെദർശിച്ചു. പിന്നീട്ടു വഞ്ചിയിൽ അദ്ദേഹത്തെകാണാൻ അമ്മയും ചെല്ലാറുണ്ടു്. ഒരിക്കൽ ചെന്നപ്പോൾ സ്വാമികൾപറഞ്ഞു. ഇനി ''അമ്മ'' അധികം ദൂരത്തൊന്നും സഞ്ചരിക്കരുതു്. നിർവ്വികല്പസമാധിക്കു് സമയമായിരിക്കയാണ്. ഭക്ഷണമൊന്നും കഴിക്കരുതു്. ഈ സന്ദർഭത്തിൽ ശിഷ്യന്മാർ നിർബ്ബന്ധിച്ചു ശ്രീരാമകൃഷ്ണപരമഹംസർക്കു് ആഹാരം നൽകിയതിൻെറ ഫലമായി അദ്ദേഹത്തിൻെറ തൊണ്ടപൊട്ടി ചോരവരികയുണ്ടായി എന്നും പറഞ്ഞു.

''ദാഹിക്കുമ്പോൾ ഒരൗൺസ് വെള്ളത്തിൽ നാരങ്ങനീരു് ചേർത്തു കഴിക്കാനാണ് 'അനുഭവ'മുണ്ടായിട്ടുള്ളതു്. ആരു് നിർബ്ബന്ധിച്ചാലും വേറൊന്നും കഴിക്കില്ല'' എന്നു അമ്മ മറുപടിയും പറഞ്ഞു. ആധുനിക ശാസ്ത്രത്തിനു് അവിശ്വസനീയമായ പ്രതിഭാസമാണ് യോഗികളുടെ ശാരീരിക പ്രവർത്തനങ്ങൾ, സമാധ്യവസ്ഥയിലൊരിക്കൽ പ്രശസ്ത ഡോക്ടരായ ആർ. കേശവൻനായർ അമ്മയെ പരിശോധിച്ചു. നാഡി

മിടിപ്പില്ല. നാഡീചലനമില്ലാത്ത ഒരാൾ ജീവിച്ചിരിക്കുന്നുവെന്ന് ഒരു ഡോക്ടർക്ക് വിശ്വസിക്കാനാവുമോ? കുറെക്കഴിഞ്ഞപ്പോൾ അമ്മ സമാധിയുണർന്നു. സമാധിയിൽ അന്യരാരും അമ്മയെ സ്പർശിക്കാൻ പാടില്ല. ഡോക്ടർക്ക് പ്രായശ്ചിത്തത്തിനുവേണ്ട കാര്യങ്ങൾ ചെയ്താണ് ഡോക്ടറെ അമ്മ തിരിച്ചയച്ചത്. കേശവൻ നായർ അമ്മയുടെ ഉത്തമഭക്തനായി മാറുകയും ചെയ്തു.

1931 മാർച്ച് 13ന് അമ്മ മമ്മിയൂരിൽ ദർശനം നടത്തി തിരിച്ചു വന്നപ്പോൾ അടുത്ത വെള്ളിയാഴ്ച നിർവ്വികല്പ സമാധിയുണ്ടാകുമെന്നു പ്രവചിച്ചു. അതറിഞ്ഞ് ജ്ഞാനാനന്ദസരസ്വതികളും ധാരാളം ഭക്തന്മാരും അമ്മയുടെ സന്നിധിയിലെത്തി. എല്ലാവർക്കും പ്രസാദം നൽകിയ ശേഷം അമ്മ, മൂന്നുഭാഗവും അഴിയടിച്ച മണ്ഡപവാതിൽക്കലേക്ക് നടന്നു. അവശയായിരുന്ന അമ്മയെ മണ്ഡപത്തിലേക്ക് കയറാൻ സ്വാമികൾ താങ്ങിക്കൊടുത്തു. സ്വാമിജിയെ ഗുരുവായി വരിച്ചിരുന്ന സങ്കല്പം അവസാനിപ്പിക്കുന്നതിനുവേണ്ടി, തൃപ്രയാറിനടുത്തുള്ള മാട്ടുമ്മൽ സ്വാമിജിയെ അദൃശ്യശക്തി എത്തിച്ചതും ഈ നിമിഷത്തിനുവേണ്ടിയായിരുന്നു

അമ്മ സമാധിമണ്ഡപത്തിലേക്ക് കയറിയപ്പോൾ പിതാവ് കുട്ടനാശാരിയും ഭക്തജനങ്ങളും വാവിട്ടുകരയാൻ തുടങ്ങി. ഇതു് കണ്ട് സ്വാമിജി അവരെയെല്ലാം സ്നേഹപൂർവ്വം ശാസിച്ചു. "അവർ എത്രയോ പ്രയത്നം ചെയ്തെത്തിയതാണ് ഈ അവസ്ഥയിൽ കരയരുത്. അമ്മ ഉണർന്നു വരണേ എന്നു പ്രാർത്ഥിച്ച് അരമണിക്കൂർ മൗനമായി ജപിക്കുക".

സ്വാമിജിയുടെ ഉപദേശം ഭക്തജനങ്ങൾ പാലിച്ചു. സ്വാമിജി ഒരു കാര്യം കൂടി പറഞ്ഞു: "മൂന്നുദിവസം കഴിഞ്ഞാൽ പിന്നെ ഉണരുകയില്ല. മഹാസമാധിയായിരിക്കും".

. ശിവാത്മാനന്ദസ്വാമികളും മററും മണ്ഡപത്തിൻെറ നടപ്പുരയിൽ, ചാരിയ കതകിലേക്കും കണ്ണുനട്ട് എന്തു സംഭവിക്കുമെന്നറിയാതെ നിശ്ചേഷ്ടരായിരുന്നു. പകലും രാത്രിയും പകലും കൊഴിഞ്ഞുവീണു. മൂന്നാം ദിവസം...അതോർക്കാൻ വയ്യ. അമ്മ ഉണർന്നുവരില്ലേ? ആശങ്കയാണ് എല്ലാവരിലും. ആകെ നിഷ്ക്രിയത്വം. "എനിക്ക് ജപിക്കാൻപോലും സാധിക്കുന്നില്ല. മനസ്സാകെ മരവിച്ചിരിക്കുകയായിരുന്നു" ശിവാത്മാനന്ദജി ആ സന്ദർഭത്തെ സംബന്ധിച്ച് പറഞ്ഞതിങ്ങനെയാണ്.

കരയാനും പറയാനും വയ്യാത്ത അവസ്ഥയായിരുന്നു അതു്. വീണ്ടും ഒരു രാത്രി. ഭയാനകമായ, വിങ്ങുന്ന ഹൃദയവുമായി മണ്ഡപത്തിൻെറ വാതിൽക്കലേക്ക്തന്നെ കൺനട്ടിരിക്കുകയായിരുന്നു. അകലെനിന്നെവിടെനിന്നോ ഓംകാരനാദം. അതടുത്തടുത്തുവന്നു. കതകിൻെറ പാളി തുറന്നപ്പോൾ വിദ്യുൽപ്രകാശം മിന്നിമറഞ്ഞപോലെ അമ്മക്ക് ചുററും ഒരു

കാന്തിവലയം. തേജോരൂപിയായി അമ്മ മണ്ഡപത്തിൽ നിന്നിറങ്ങി. കെടാവിളക്കിനു് മുന്നിൽനിന്നും കൈ ചൂടാക്കുന്നു. അടക്കവയ്യാത്ത ആഹ്ളാദത്തോടെ അമ്മയുടെ ചലനങ്ങളിൽ ശ്രദ്ധിച്ചുകൊണ്ടിരിക്കെ അമ്മ മുഖമുയർത്തി ജ്ഞാനപുത്രനെ നോക്കി, കുടിക്കാനെന്തെങ്കിലും വേണമെന്നു ആംഗ്യം കാണിച്ചു. സ്വാമിജി ചാടിയെഴുന്നേററു് ഓടി; ഒരു തൈത്തെങ്ങിൽ പററിപ്പിടിച്ചു കയറി. കരിക്കിൻവെള്ളം അമ്മ കുടിച്ചു. അമ്മ സമാധിയുണർന്നതറിഞ്ഞു് ബാലേട്ടനും മററും എത്തി — മററു ഭക്തന്മാരും. രാവിലെ എട്ടുമണിയായപ്പോഴേക്കും ജ്ഞാനാനന്ദസരസ്വതിയും വന്നു. അദ്ദേഹം സന്തുഷ്ടനായിരുന്നു. സ്വാമികൾ അമ്മക്കു് ഒരു പഴം കൊടുത്തു. "ഇനി അമ്മക്കു് എന്തു് വേണമെങ്കിലും കഴിക്കാം. ഇനി ഒന്നിനോടും ബന്ധമുണ്ടാവുകയില്ല. തൊണ്ണൂറുദിവസം ക്ഷീണത്തിനു് നല്ല ആഹാരം കഴിക്കണം. എന്നാലെ ക്ഷീണം മാറൂ".

സ്വാമിജി സവിനയം പറഞ്ഞു 'ഇനി അമ്മക്കു് അവധൂതാവസ്ഥയോ, ജ്ഞാനാവസ്ഥയോ ആണുണ്ടാവുക. അവധൂതാവസ്ഥക്കാണു് സാദ്ധ്യത. അമ്മ ശ്രമിച്ചാൽ ജ്ഞാനാവസ്ഥയിലേക്കു് വരാൻകഴിയും. അവധൂതാവസ്ഥ വന്നാൽ ആളുകൾപറയും ഭക്തിയിൽ പിഴച്ചു് ഭ്രാന്തായെന്നു്''. അമ്മ സ്വാമിജി പറഞ്ഞതു് ശ്രദ്ധിച്ചു. ആ ചുണ്ടിൽ മായാത്ത ചിരി ഒന്നുവിടർത്തുകമാത്രം ചെയ്തു. അമ്മയുടെ ദേഹത്തിൽനിന്നും ആവി പറക്കുന്നപോലെയുണ്ടായിരുന്നു. അടുത്തുനിൽക്കുന്നവർ'ക്കുപോലും താപം അനുഭവപ്പെട്ടിരുന്നു. രാവിലെ എട്ടുതു്വെച്ചുവെള്ളം വൈകുന്നേരം ധാര ചെയ്തു. ധാരതുടങ്ങിയതിന്റെ പിറേറന്നു്മുതൽ നെററിത്തടത്തിൽ സ്വർണ്ണനിറത്തിൽ ഗോപിക്കുറിയും ചന്ദ്രക്കലയും മിന്നിത്തെളിയുന്നതും മായുന്നതും കാണാൻതുടങ്ങി. ഭക്തന്മാർ ഇതു്കണ്ടു് അതിശയിച്ചു. ധാര നിർത്തിയപ്പോൾ ഈ ദേവൽചിഹ്നങ്ങൾ കാണാതെയായി. 1961 ജൂൺ എട്ടാം തിയ്യതി തനിക്കു് ഒരു ഭാവമാററമുണ്ടാവുമെന്നു നേരത്തെ ശിവാത്മാനന്ദജിയോടു് അമ്മ പറഞ്ഞിരുന്നു. ആ മാററത്തിനു് ചെയ്യേണ്ട പ്രതിവിധികളും നിർദ്ദേശിച്ചു. അവധൂതാവസ്ഥ എതാനും മണിക്കൂറുകൾ കൊണ്ടു് അമ്മ അതിജീവിച്ചു.

---

# ആത്മപ്രഭാലയത്തിലേക്ക്

ഭക്തജനങ്ങളുടെ വരവും അമ്മക്കുള്ള അംഗീകാരവും ഗൃഹത്തിൽ തന്നെ ഒരു വിഭാഗത്തിന്റെ ശക്തിയായ എതിർപ്പിന് വിധേയമായിരുന്നല്ലോ. അമ്മയുടെ തപശ്ചര്യക്ക് എന്നും സഹായമായി വർത്തിച്ചപോന്ന ബാലേട്ടൻ ഒരു പുതിയ വീട്ട് പണിതു. അമ്മ ഭക്തജനാനുഗ്രഹത്തിന്നായി പുതിയ ശിവാലയത്തിലേക്ക് (14—10—1961ന്) താമസം മാററി. വാസസ്ഥാനം മാറുന്നതിന്റെ തലേന്ന് രാമകൃഷ്ണൻമാസ്റ്ററുടെ ശിരസ്സിൽ പദമൂന്നിക്കൊണ്ട് അമ്മ പ്രഖ്യാപിച്ചു. അമ്മ മക്കളുടെകൂടെയുണ്ട്. ക്ഷമയിൽകൂടി സത്യത്തിൽ എത്തുക. അതത്ര എളുപ്പമുള്ള കാര്യമല്ല. 'സത്യം' എന്ന രണ്ടക്ഷരമാണ് അമ്മ''

ഏകദേശം അഞ്ചു വർഷക്കാലം നീണ്ടുനിന്ന മൗനശയനത്തിലേക്കാണ് അമ്മ പിന്നീട് പ്രവേശിച്ചത്. അമ്മ ശിവാലയത്തിലെ ശയനമണ്ഡപത്തിൽ പ്രവേശിച്ച ആദ്യകാലത്ത് കുപ്പുകൈയുമായി പുറത്തിറങ്ങി പ്രദക്ഷിണം വെക്കാറുണ്ടായിരുന്നു. കാപ്പി തിളപ്പിച്ച് അമ്മയുടെ മുറിയുടെ വാതിക്കൽ കൊണ്ടുവെക്കും. ആദ്യമൊക്കെ അതെടുത്ത് കടിച്ചിരുന്നു. പിന്നീട് കാപ്പിപ്പാത്രം എടുക്കാതായി. കട്ടിലിൽ കാൽ കവച്ചു വെച്ചുകൊണ്ട് മേല്പോട്ട് നോക്കിക്കൊണ്ടുള്ള കിടപ്പ്തന്നെ. കുളിയില്ല, മററു പ്രാഥമിക കൃത്യങ്ങളൊന്നുമില്ല. മൗനശയനത്തിലാകുമ്പോൾ ചിലപ്പോൾ ചില കുറിപ്പുകളെഴുതിക്കൊടുക്കും. ഒരു തരം ഗുപ്തഭാഷയിലായിരുന്നു കുറിപ്പുകൾ.

മൗനശയനക്കാലത്ത് പിതാവ് കിട്ടനാശാരി * മരണമടഞ്ഞു. അതിന്റെ പതിനാറാം ദിവസം ശിവാലയത്തിൽ ഒരു സ്വയംഭൂശിവലിംഗം ഭക്തന്മാർക്ക് അമ്മ അനുഭവേദ്യമാക്കിക്കൊടുത്തു. ശിവലിംഗത്തിൽ അഭിഷേകം നടന്ന ദിവസമാണ് അമ്മയുടെ ശിരസ്സിൽനിന്നും 'ദിവ്യജ്യോതിസ്സ്'' പ്രകാശിക്കുന്നത്. അമ്മയുടെ ദേവകാര്യപ്രവർത്തനങ്ങളുടെ മുന്നോടിയായി ശയനമുറിയിലെ പട്ടുതുണിയിലും മററും ദിവ്യരൂപങ്ങളും ചിഹ്നങ്ങളും പ്രത്യക്ഷമാകാൻ തുടങ്ങുന്നതും ഇതേ കാലത്താണ്. അമ്മയുടെ രോഗകാല ശുശ്രൂഷകനായ ബാലനാശാരിക്ക് ദിവ്യരൂപദർശനം നൽകി അനുഗ്രഹിക്കുകയും ചെയ്തു.

ബാലനാശാരിയോട് ഗുഹാമുഖത്തിരുന്നു ജപിക്കാൻ അമ്മ നിർദ്ദേശം നൽകി. അതനുസരിച്ച് ധ്യാനം തുടങ്ങി ഏതാനും ദിവസങ്ങൾ

---

* 3—5—1964 നാണ് കിട്ടനാശാരിയുടെ നിര്യാണം

കൊണ്ടു് മനസ്സ് ഏകാഗ്രമായി. ഒരു ദിവസം ധ്യാനത്തിലിരിക്കെ സ്വയംപ്രഭാദേവി പ്രത്യക്ഷയായി. ജന്മസാഫല്യം സാധിച്ച ബാലനാശാരി ആനന്ദഭരിതനായി ദേവിയുടെ പാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. മുഖമുയർത്തി വീണ്ടും ആ തേജോരൂപത്തിലേക്കു് നോക്കിയപ്പോൾ ചിരിച്ചു മുന്നിൽ നിൽക്കുന്നതു് സ്വസഹോദരിയാണു്. അദ്ദേഹം ആനന്ദത്തിൽ മതിമറന്നുപോയി. ഏതാനും ദിവസങ്ങൾക്കു് ശേഷമാണു് ആ ആനന്ദഭാവത്തിൽനിന്നും സാധാരണനില തിരിച്ചുകിട്ടുന്നതു്. മുജ്ജന്മസുകൃതമാണു് ബാലനാശാരിക്കു് ദിവ്യദർശനം സാദ്ധ്യമാവുന്നതിനു് ഹേതുകം. അതൊരു തപസ്സിന്റെ കഥയാണു്. സ്ഥലച്ചുരുക്കം കാരണം അക്കാര്യങ്ങളൊന്നും ഇവിടെ വിശദീകരിക്കാനാവുകയില്ല.

അമ്മക്കു് അമൂല്യമായ ഒരു യോഗദണ്ഡ് ലഭ്യമായതും അദൃഷ്ടശക്തിയുടെ കാരുണ്യത്താൽതന്നെയായിരുന്നു. തൃപ്രയാറിലെ ഒരു വീട്ടിൽ അപരിചിതരായ രണ്ടു് പഥികർവന്നു ഏല്പിച്ചതായിരുന്നു യോഗദണ്ഡ്❖. "ഇവിടേക്കടുത്തു് ഒരു വിശ്വകർമ്മ ശിവയോഗിനിയുണ്ടു്. അവർ ചോദിച്ചാൽ കൊടുക്കണം. ഗൃഹത്തിൽ കൊണ്ടുപോയി കൊടുക്കരുതു്" എന്നും പറഞ്ഞു് അപരിചിതർ യാത്രയായി. അന്യഗൃഹങ്ങളിൽ സന്ദർശിക്കാറില്ലാത്ത അമ്മ ആ വീട്ടിൽ ചെല്ലുകയും അത്ഭുതസ്തബ്ധരായ ആ വീട്ടുകാരിൽനിന്നും യോഗദണ്ഡ് സ്വീകരിക്കുകയും ചെയ്തു. ആയിരം വർഷത്തെ പഴക്കമുള്ള ഈ യോഗദണ്ഡ് അമ്മയുടെ സവിധത്തിലെത്തുന്നതു് ജന്മാന്തരബന്ധങ്ങളുടെ കഥ തന്നെയാണു്. അമ്മയുടെ യോഗശക്തി ഉദ്ദീപ്തമാക്കുന്നതിനും കർമ്മരംഗം ഒരുക്കുന്നതിനും ഓരോ നിമിത്തങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും എന്നു മാത്രം പറയാം. അമ്മയുടെ സവിധത്തിൽ കഴിഞ്ഞുപോന്ന ഒരു വൈദ്യനു് ചികിത്സാകേന്ദ്രമുണ്ടാക്കുന്നതിനു് സ്ഥലമന്വേഷിച്ചു് പ്രധാനശിഷ്യൻ ഊരകത്തു്ചെന്നു. അമ്മയുടെ ഭക്തനായ ശങ്കുണ്ണിമാസ്റ്ററുടെ ഗൃഹത്തിൽ ചെന്നപ്പോൾ അദ്ദേഹം സ്ഥലത്തില്ല. തിരിച്ചുവരുമ്പോൾ മാസ്റ്റർ ബസ്സ്റ്റാൻറിൽ നിൽക്കുന്നു. വൈദ്യശാലക്കു്വേണ്ടി കെട്ടിടം അന്വേഷിച്ചാണു് വന്നതെന്നു് സ്വാമിജി മാസ്റ്ററോടുപറഞ്ഞു. മാസ്റ്റർ തമാശമട്ടിൽ പറഞ്ഞു. "ഇവിടെ വൈദ്യശാല നല്ലതുതന്നെ. നെല്ലാണു് കിട്ടുക" വൈദ്യശാല വിജയപ്രദമാവില്ലെന്നായിരുന്നു മാസ്റ്ററുടെ സംഭാഷണത്തിന്റെ വ്യംഗ്യം.

"സ്വാമിക്കു് വേണമെങ്കിൽ ഇവിടെ ഒരു സ്ഥലം വാങ്ങിത്തരാം. 30 സെൻറുണ്ടു്". സഗൗരവമായിരുന്നില്ല ആ ഭാഷണവും. സ്വാമിജി സ്ഥലമേതെന്നുപോലും അറിയില്ല. എങ്കിലും വാങ്ങാൻ തീരുമാനിച്ചു. അല്പദിവസത്തിനുള്ളിൽ 30സെൻറ് ഭൂമി മാസ്റ്റർ മുഖാന്തിരം റജിസ്റ്റർ ചെയ്തു വാങ്ങി. സ്ഥലം എവിടെയാണെന്നോ എത്രയാണതിന്റെ വിസ്തീർണ്ണമെന്നോ സ്വാമിജിക്കറിയാമായിരുന്നില്ല. ഒരു ദിവസം അമ്മ

---

❖ 26—5—1964ലാണു് യോഗദണ്ഡ്കിട്ടിയതു്.

യുടെ അനുമതി വാങ്ങി സ്ഥലം കാണാൻ സ്വാമിജി പോകാനിറങ്ങി. അമ്മ ഒരില കൊട്ടത്തു് അതവിടെ കഴിച്ചിടാൻ പറഞ്ഞു. വരുമ്പോരം രണ്ടില പറിച്ചുകൊണ്ടുവരാനും പറഞ്ഞു. അവിടെ മരമുണ്ടോ തരിശാണോ എന്നൊന്നും അറിയില്ല. അവിടെച്ചെന്നപ്പോരം കാട്ടുപിടിച്ചു കിടക്കുന്ന സ്ഥലം. രണ്ടിലകരം പറിച്ചെടുത്തു. ഒന്നു ചന്ദനവും ഒന്നു കാഞ്ഞിരവുമായിരുന്നു. അതമ്മക്കു് സമർപ്പിക്കുകയും ചെയ്തു.

1966 മെയ് 3നു് അമ്മ ശിവാത്മാനന്ദജിക്കു് ഒരു കുറിപ്പ് നൽകി. ഊരകത്തെ ഭൂമിയിൽ ഒരു കുടിലുണ്ടാക്കാൻ ആവശ്യപ്പെട്ടു. മെയ് അഞ്ചാം തിയ്യതി അമ്മ ആ കുടിലിലേക്കു് വരും എന്നും അറിയിച്ചു. ഇത്രയും കുറഞ്ഞ സമയത്തിനുള്ളിൽ സ്ഥലം നിരപ്പാക്കി, കാടും പടലവും വെട്ടിത്തെളിയിച്ചു് ഒരു കുടിലുണ്ടാക്കുക ദുഷ്ക്കരമാണു്. അമ്മയുടെ ആജ്ഞയല്ലേ? ശിഷ്യൻ ഉടനെ അവിടെ ചെന്നു.

ശങ്കുണ്ണിമാസ്ററും ശിവാത്മാനന്ദജിയും മററും ചേർന്നു സ്ഥലം വെട്ടിതെളിയിച്ചു. ഒരു പുൽകുടിലുണ്ടാക്കി. കട്ടിത്തുണികൊണ്ടായിരു കുടിലിൻെറ ചുമരുണ്ടാക്കിയതു്. യാദൃച്ഛികമെന്നു പറയട്ടെ, അമ്മ ഇല കൊട്ടത്തതു് കുഴിച്ചിട്ടിടത്താണു് കുടിലുണ്ടാക്കിയതു്. അമ്മ തൃപ്രയാർ വിട്ടുപോകുന്ന ദിവസം സമാഗതമായി. സംഘർഷാത്മകമായ ഒരന്തരീക്ഷമായിരുന്നു അവിടെമെങ്ങും. കന്യകമാർ അമ്മയുടെ കൂടെ പോകരുതെന്നു് വിലക്കപ്പെട്ടു. അമ്മയുടെ ഗൃഹത്തിലെ പ്രതിയോഗികളും അവരെ പിന്തുണക്കുന്ന ഒരു വിഭാഗം നാട്ടുകാരും മററും ഒരു ഏററുമുട്ടലിനു് തയ്യാറെടുത്തതായി ജനസംസാരവുമുണ്ടായിരുന്നു. അമ്മ ശയന മണ്ഡപത്തിൽ നിന്നിറങ്ങി പതുക്കെ ശിവലിംഗത്തറക്കു് മുന്നിലെത്തി. ആകാശത്തേക്കു് കുറെനേരം സൂക്ഷ്മമായി വീക്ഷിച്ചു. സ്വയംഭൂ ശിവലിംഗത്തറയിൽ ശിരസ്സർപ്പിച്ചു. ചുററും സൂചിവീണാൽ കേരംക്കാവുന്ന നിശ്ശബ്ദത, ഒരൊച്ചയോ അനക്കമോ അവിടെനിന്നുണ്ടായില്ല. അമ്മ സാവധാനം കാറിനടുത്തേക്കു് നീങ്ങി. പ്രതിയോഗികരം പോലും ആ ദിവ്യതോജോ രൂപത്തെ നിന്നിമേഷരായി നോക്കിനിന്നു. അമ്മയും കന്യകമാരും ശിവാത്മാനന്ദജിയുംമററും 'ആത്മപ്രഭാലയ'ത്തിലേക്കു് യാത്രതിരിച്ചു. ഊരകംപെരും ചേലക്ഷേത്രത്തിന്നടുത്തു് വരെയേ കാറു് വരികയുള്ളൂ. ഏഴുമണിക്കാണു് അവിടെയെത്തിയതു്. അവിടെനിന്നും ഒരു കിലോമീററർ ദൂരം അമ്മയെ താങ്ങിപ്പിടിച്ചാണു് കൊണ്ടുവന്നതു് ''ആത്മപ്രഭാലയത്തിലേ''ക്കു് അമ്മ പ്രവേശിച്ചു. ദേവകാര്യനിർവ്വഹണത്തിനു് നിയുക്തയായ അമ്മ തൻെറ കർമ്മരംഗം തിരഞ്ഞെടുത്തു കഴിഞ്ഞിരുന്നു. ത്രിമൂർത്തികരം, ശ്രീരാമൻ, ശ്രീകൃഷ്ണൻ, പാർവ്വതീദേവി, ഗംഗാദേവി, വാണീദേവി, ഹനുമാൻ എന്നിവരുംഋഷിമാരായ അഗസ്ത്യൻ, പുലസ്ത്യൻ, നാരദൻ, വേദവ്യാസൻ എന്നിവരും ശ്രീശങ്കരാചാര്യർ, ശ്രീരാമകൃഷ്ണപരമഹംസർ, ശ്രീനാരായണഗുരു എന്നീ പുണ്യാത്മാക്കളും അമ്മയെ ഈ കുടിലിൽവന്നു ദർശിച്ചിട്ടുണ്ടു്.

കലിസന്ധാരണത്തിനുള്ള 'തത്വപ്രകാശന'ങ്ങൾ അമ്മയാൽ സൃഷ്ടിക്കപ്പെട്ടതും അമ്മയുടെ മഹാസമാധിയുണ്ടാകുന്നതും ആത്മപ്രഭാലയത്തിൽ വെച്ചുതന്നെ. നിർവ്വികല്പസമാധിക്ക്ശേഷമുള്ള അമ്മയുടെ യോഗമായാപ്രവർത്തനങ്ങൾക്കുള്ള തപോഭൂമിയായി ഭവിക്കാൻ ഭാഗ്യം ലഭിച്ചതു് ആത്മപ്രഭാലയത്തിന്നാണ്. ദേവദേവന്മാരുടെ പുണ്യ പവിത്രപാദങ്ങൾ പതിഞ്ഞ ആ തപോവാടം വരും യുഗത്തിൻെറ ആത്മപ്രഭാലയമായി പരിലസിക്കുമെന്നു അമ്മ പ്രവചിച്ചിട്ടുണ്ട്.

---

# ദേവകാര്യനിർവ്വഹണം

അമ്മയുടെ ദേവകാര്യനിർവ്വഹണത്തിന്നായി ഒമ്പതു് സമർപ്പണഗൃഹക്കാരും തൃപ്പൂണിത്തുറയിലെ ബാലകൃഷ്ണയ്യരും അമ്മയുടെ ജന്മഗൃഹത്തിലെ ഭക്തന്മാരുമടക്കം 11 ഗൃഹസ്ഥസമർപ്പണമണ്ഡലം നിശ്ചയിക്കപ്പെട്ടു. ഓരോ ഗൃഹത്തിലും അമ്മ സമർപ്പണം നടത്തി. ശങ്കുണ്ണിമാസ്ററർ (കടിലിലെ മണൽ) എം. പി. മൂത്തേടം(വലതുപാദം) എൻ. കെ. കൃഷ്ണൻകുട്ടി (ഇടതുകൈ) ശങ്കരൻകുട്ടി ജ്യോത്സ്യൻ(വലതുകൈ) രാമകൃഷ്ണൻ മാസ്ററർ (ഇടതുപാദം) മാധവൻകുട്ടിനായർ (കുവളത്തില) രാമൻമാസ്റ്റർ (കുവളത്തെ) ബാലകൃഷ്ണൻ (കുവളത്തെ) ശ്രീനിവാസൻ (ചന്ദ്രക്കല) എന്നിവരെ സമർപ്പണസ്ഥാനക്കാരായി നിർണ്ണയം ചെയ്തു. ശിവാത്മാനന്ദസ്വാമിജിയെക്കൊണ്ട് മണ്ണുകൊണ്ടു് 1008 മാലക്കരുവുണ്ടാക്കി തൃപ്പൂണിത്തുറയിൽ ബാലകൃഷ്ണയ്യരുടെ സ്ഥാനത്തു് സമർപ്പിച്ചു. ആത്മപ്രഭാലയത്തിൽ അമ്മയെത്തി നാലാംമാസത്തിൽ ശിവാത്മാനന്ദജി എറണാകുളത്തുണ്ടായിരുന്ന ജോലി ഉപേക്ഷിച്ചു. കമ്മ ബാക്കി തീർക്കാൻ അമ്മയുടെ നിർദ്ദേശാനുസരണം ജോലി തുടരുകയായിരുന്നു, അതു് വരെ സ്വാമിജി. പ്രാപഞ്ചിക വിഷയങ്ങളിൽ മനസ്സ് തീരെ രമിക്കാതിരിക്കും വിധം 'പ്രകൃതി' ദൃശ്യത്തേയും ശബ്ദത്തെയുംപോലും അകററിനിർത്താവും വിധത്തിലുള്ള വ്രതത്തിലേക്ക് ശിഷ്യനെ സജ്ജമാക്കുകയായിരുന്നു അമ്മ. ആത്മപ്രഭാലയത്തിൽ, 10—2—1967 മുതൽ 41 ദിവസം അന്യവൃത്തികളേ ചിന്തകളോ ഇല്ലാതെ ജപം മാത്രം നടത്താൻ സ്വാമിജി നിയുക്തനായി. അന്നാണ് അമ്മക്ക് മാൻതോൽ സമർപ്പിച്ച

---

❖ 1966 സപ്തംബർ 8ന് ശിവാത്മാനന്ദജി ജോലി രാജിവെച്ചു.

പത്മനാഭൻെറ ഒരു വയസ്സു മാത്രം പ്രായമുള്ള ചിൽപ്രകാശനെ ആത്മപ്രഭാലയത്തിലേക്ക് എതിരേൽപ്പു നടത്തിയതു്. ദേവലോകത്തു് പാർവ്വതീദേവിയാൽ ശിവലിംഗത്തിനു് അഭിഷിക്തമാവുമ്പോഴും, ഒരു നാഗരാജൻ ഛത്രരൂപത്തിൽ നില്ലുമത്രെ. മനുഷ്യാവതാരത്തിലൂടെ ഈ നാഗരാജൻ മുക്തി നേടും. അമ്മയുടെ സന്നിധാനത്തിലാണ് ഈ മനുഷ്യാവതാരമുണ്ടായതു്. *1സ്വാമിജി വ്രതാനുഷ്ഠാനംഅവസാനിപ്പിക്കുന്നതിനു3ദിവസം മുമ്പ്10-2-1967നു് അമ്മയുടെ 44-ാം ജന്മദിനത്തിനും20 ദിവസങ്ങൾക്കു് മുമ്പ്മഹാസമാധിമലയിൽ ആശ്രമത്തിനു്തറക്കല്ലിടുകയും ചെയ്തു.*2കിട്ടുനായിരുന്നു ശിലാസ്ഥാപനം നിർവ്വഹിച്ചതു് 1968 മാർച്ച് ഒന്നാം തിയ്യതി മഹാസമാധി സ്ഥാനം ദർശിക്കാൻ ചുമട്ടു് കസേരയിലെടുത്തു് അമ്മയെ മലയിലേക്ക് കൊണ്ടുവന്നു. അമ്മ സമാധിമണ്ഡപത്തിൽ പ്രവേശിച്ച്,ഒരു തലയണ ചാരി നിൽത്തി അവിടെ ശയിക്കാൻ തുടങ്ങി ദിവസങ്ങൾ നീങ്ങി. അമ്മ മഹാസമാധിയിലേക്ക് പ്രവേശിക്കുമോ എന്നായിരുന്നു എല്ലാവർക്കും ആശങ്ക. ശിവാത്മാനന്ദജി സമാധി മണ്ഡപത്തിൻെറ കതകിനു് മുന്നിൽ കാത്തിരുന്നു. മാർച്ച് എട്ടാം തിയ്യതി രാത്രി അമ്മയുടെ ശയനസ്ഥലത്തു്നിന്നും ഘടികാരത്തിൻെറ പെൻഡുലം അടിക്കുന്നപോലെ ശബ്ദം കേട്ടുതുടങ്ങി. രാത്രി എട്ടുമണിക്കാണ് ''ണ്ണം'' കാരം കേട്ട് സ്വാമിജി പാളി തുറന്നുനോക്കിയതു്. അമ്മയുടെ ശിരസ്സിൽ നിന്നാണു് അത്ഭുതകരമായ ശബ്ദം. രാത്രി പതിനൊന്നുമണിവരെ ഈ ശബ്ദം ഇടക്കിടെ കേട്ടുകൊണ്ടിരുന്നു. അമ്മ സ്വാമിജിയോട് തലയണയുടെ സ്ഥാനം മാററിവെച്ചുകൊടുക്കാൻ പറഞ്ഞു. പിറേറന്നു, രാവിലെ ഭക്തന്മാരെ കാണാമെന്നും പറഞ്ഞു. ഒമ്പതാം ദിവസം രാവിലെ അമ്മയുടെ മുറിക്കകത്തു്നിന്നും ഓങ്കാരനാദം മുഴങ്ങി, അഭൗമമായ അനുഭൂതിയുണർത്തുന്ന ആ നാദ ബ്രഹ്മത്തിന്നൊപ്പം അമ്മ വാതിൽ തുറന്നു പുറത്തു വന്നു. നടക്കാൻപോലും വയ്യാതെ, മലയിലേക്ക് ചുമട്ടു് കസേരയിലെടുത്തുകൊണ്ടു് വന്ന അമ്മ, പൂർണ്ണാരോഗ്യവതിയായിട്ടാണ് സമാധി മണ്ഡപത്തിൽനിന്നും മേലേക്ക് കയറി വന്നതു്. അസാധാരണമായി ഒന്നും സംഭവിക്കാത്ത മട്ടിൽ അമ്മ സമാധിസ്ഥാനമാകെ ചുററി നടന്നു കണ്ടു. ഒമ്പതു് ദിവസങ്ങൾകൂടി അവിടെ താമസിച്ചശേഷം മാർച്ച് 18 നാണ് അമ്മ മലയിറങ്ങിയതു്. യോഗികൾക്ക് ആഹാരനീഹാരാദികളൊന്നുമില്ലാതെ ആരോഗ്യകരമായ ജീവിതം നയിക്കാനാവുമെന്നതിനു് പ്രത്യക്ഷോദാഹരണമായിരുന്നു അമ്മയുടെ ജീവിതം. ഇച്ഛാനുസരണം പ്രാണനെ നിയന്ത്രിക്കാനും സ്വേഛയാ അതീതമണ്ഡലങ്ങളിൽ എത്തിക്കാനും തിരിച്ചുകൊണ്ടുവരാനും കഴിയുന്ന സിദ്ധി അമ്മക്കുണ്ടായിരുന്നു. മന്ത്രശക്തിയാൽതന്നെ പരകായ പ്രവേശം നടത്താമെന്നാണ് അഭിജ്ഞമതം. ''ശ്രുതീനാം മൂദ്ധാനോ ദധതി തവയൗ ശേഖരതയാ. . . എന്നു തുടങ്ങുന്ന ശങ്കരാചാര്യകൃതമായ മന്ത്രം സിദ്ധിവരുത്തിയാൽ പരകായ പ്രവേശം

---

❖1 13—2—1967നാണു് സ്വാമിജി 41 ദിവസത്തെ വ്രതം പൂർത്തിയാക്കിയതു്.

❖2 18—10—1967നു് കിട്ടേട്ടൻ നിര്യാതനായി.

സാധിക്കുമെന്നാണ് രേഖപ്പെടുത്തപ്പെട്ടിട്ടുള്ളത്). ശങ്കരാചാര്യർ തന്നെ പരകായപ്രവേശം നടത്തിയെന്നാണല്ലോ ഐതിഹ്യം. അമ്മ ദേവലോകവുമായി ആത്മബന്ധം സ്ഥാപിക്കുകയും പരസ്പരം സംജ്ഞകൾ കൈമാറുകയും ചെയ്തുപോന്നിരുന്നു. 1969ഫെബ്രുവരി 10ന് അമ്മ വൈകുണ്ഠയാത്ര നടത്തിയതായി രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. അമ്മ ത്രികാലജ്ഞാനിയുമായിരുന്നു, തൃപ്പൂണിത്തുറയിലെ ബാലകൃഷ്ണയ്യരുടെ മാതാവിനു് മരണത്തിനു് മുമ്പ് ഒരു ക്ഷേത്രം നിർമ്മിക്കണമെന്നാഗ്രഹമുണ്ടായിരുന്നു. അമ്മ ജ്ഞാനദൃഷ്ടിയാൽ ഇതറിഞ്ഞിരുന്നു. എളവള്ളിയിൽ ശങ്കരൻകുട്ടി ജോത്സ്യന്റെ മകൻ ഒരു ക്ഷേത്രം നിർമ്മിച്ച് ഒരു ശിവലിംഗം വെച്ച് ആരാധിച്ചുവന്നിരുന്നു. ആ ക്ഷേത്രം സ്വീകരിച്ച് ബാലകൃഷ്ണയ്യർക്ക് നൽകുകയും തൃപ്പൂണിത്തുറയിൽ പ്രതിഷ്ഠ നടത്തുകയും ചെയ്തു. അമ്മയുടെ ചൈതന്യശക്തിയുടെ തരംഗം കടൽ താണ്ടി അന്യദേശങ്ങളിലെ പുണ്യജീവന്മാർക്കുപോലും ആരാധ്യമായിത്തീർന്നു. ന്യൂസിലണ്ടിൽ ഒരു എഞ്ചിനീയറിംഗ് വിദ്യാർത്ഥിയായിരുന്ന ബെൻ ഗോർഡൺ ❖ അമ്മയെ ദർശിക്കുകയും ശിഷ്യത്വം സ്വീകരിക്കുകയും ചെയ്തു. സ്വദേശത്തു് തിരിച്ചുപോയെങ്കിലും ബെൻഗോർഡൻ വീണ്ടും അമ്മയുടെ മൂലസ്ഥാനത്ത്തന്നെ തിരിച്ചെത്തുകയും ചെയ്തു.

അമ്മ ''ശിവതത്ത്വരഹസ്യം'' ഭക്തജനങ്ങൾക്ക് അനുഭവവേദ്യമാക്കുന്നതിനു് ആത്മാപ്രഭാലയത്തിൽ 'കൈലാസം' നിർമ്മിക്കുകയുണ്ടായല്ലോ. അതിനു് മുമ്പ് വൈവിധ്യമാർന്ന തത്ത്വപ്രകാശനങ്ങൾ നടത്തിയിട്ടുണ്ട്. ''വേദശാസ്ത്രാദികൾ വിചാരംകൊണ്ടും പരബ്രഹ്മത്തിൽ അനുഭവംകൊണ്ടും, നിഷ്ണാതയായ'' അമ്മ മായയിലേക്ക് പ്രവേശിക്കുകയും ''നിരുപമവും നിരതിശയവുമായ'' തത്വങ്ങൾ സാധാരണക്കാർക്ക് വേണ്ടി പ്രകാശിപ്പിക്കുകയുമാണുണ്ടായത്. തൃപ്പൂണിത്തുറയിൽ ''പഞ്ചപ്രാണങ്ങളുടെ പ്രതീകമായി'' നാഗങ്ങളെ വാർത്തുണ്ടാക്കി സ്ഥാപിച്ചു. തൃപ്പൂണിത്തുറയിൽ ശിവലിംഗവും ഹസ്തരൂപത്തിലുള്ള നാഗഫണവും കൂവളക്കായ് കൊണ്ടുണ്ടാക്കിയ പീഠത്തിലാണ് സ്ഥാപിതമാക്കിയത്. സാധാരണക്ഷേത്രപ്രതിഷ്ഠകളിൽനിന്നും അന്യമായ ഭാവാവിഷ്ക്കാരമാണതു്. അമ്മയുടെ 'തത്ത്വപ്രകാശന'ങ്ങളിൽ. മൂന്നു തലയുള്ള കാളിയന്റെ ഫണം ഉണ്ണികൃഷ്ണനാൽ മർദ്ദിതമാവുന്നതാണ് വൃന്ദാവനത്തിൽ (ഷൊർണ്ണൂർ)പ്രതിഷ്ഠാപനം. പിന്നിൽ ഒരു മരം. അതിൽ നാഗം ചുററിപ്പിണഞ്ഞിരിക്കുന്നു. ഒരു തൊട്ടിയിലെ ജലത്തിലുള്ള നാഗവും രണ്ടു ഗോപാലന്മാരും അഞ്ചുഗോക്കളും, ജലത്തിന്റെ പിന്നിലെ കരയിലാണ് ഗോക്കൾ. എളവള്ളിയിൽ തൃക്കയ്യിൽ പഞ്ചചന്ദ്രേശ്വരനാണ് സ്ഥാപിതമായതു്. പഴയന്നൂരിൽ രാമകൃഷ്ണൻമാസ്റ്ററുടെ വസതിയിൽ തൃക്കയ്യിൽ ജ്ഞാനകണ്ണു്. ഒരു താമരയുടെ മാതൃകയിൽ

---

❖ 1976ൽ ബെൻ ഗോർഡൺ നിര്യാതനായി, 18-10-76നു് ബാലനാരായണിയും അന്തരിച്ചു.

ജലധാര ചുററും പൂങ്കാവനം സമർപ്പണത്തറക്ക് ചുററും ഗ്രില്ലിട്ട് ചാരുതയിൽ ചായമിട്ടാണ്, തത്വസ്ഥാപനം. പൊന്നമ്പല മേട്ടിൽനിന്നും ഈ തത്ത്വമഹിമ ദർശിച്ച അയ്യപ്പൻ ഒരാടിനെ യോഗമായാദേവിയാൽ നിർമ്മിച്ചുകിട്ടണമെന്നു ശിവനോട് അപേക്ഷിച്ചു. ശബരിമലയിൽ പതിനെട്ടാംപടി തത്വം ഈ അപേക്ഷയുടെ ഫലമാണ്. തത്വ പ്രതിഷ്ഠകൾക്കുള്ള വിഗ്രഹങ്ങൾ അമ്മ തന്നെയാണ് കൊത്തിയുണ്ടാക്കുക. തന്ത്രശാസ്ത്രത്തിൽതന്നെയുണ്ടല്ലോ ശില്പഭാഗവും.ശില്പിയും തന്ത്രിയും അമ്മതന്നെ തൃപ്പൂണിത്തുറയിൽ പരമശിവന്റെ ഒരർദ്ധകായ പ്രതിമ യുണ്ടാക്കി പ്രതിഷ്ഠിച്ചിട്ടുണ്ട്. ധർമ്മ മലയിൽനിന്നും കരിങ്കല്ല്കൊണ്ട് അമ്മ തന്നെ കൊത്തിയെടുത്തതാണ്. ശിവവദനം ചന്ദനനിറത്തിൽ ശാന്തതയുററതാക്കിയാണ് ചായമിട്ടിട്ടുള്ളത്. അർദ്ധനിമീലിതമായ മിഴികൾ. തോളത്തും മുതുകിലും സമൃദ്ധമായ ജടം, നെററിയിൽ ചന്ദ്രക്കല, ഉച്ചിയിൽ ഗംഗ, കഴുത്തിൽ സ്വർണ്ണനിറത്തിൽ നാഗം ചുററിപ്പിണഞ്ഞുനിൽക്കുന്നു.

ശബരിമലയിൽ സ്ഥാപിച്ച തത്വം ഇങ്ങിനെയാണ്. ഒരു കോൺക്രീററ് സ്ലാബിൽ ഒരു കറുത്ത ആട്. മറെറാരു സ്ലാബിൽ മദ്ധ്യത്തിൽ ഒരു ശൂലം. കവരത്തിൽ തൃക്കണ്ണ്. ഒരു ഭാഗത്ത് പുലി. ഇലകടിച്ചു നിൽക്കുന്ന ആടിനെ നാഗം ചുററിയിരിക്കുന്ന 1973 ആഗസ്റ്റിലാണ് ശബരിമലയിൽ തത്ത്വപ്രതിഷ്ഠ നടന്നത്. വൈദികസമ്പ്രദായത്തിൽ പൂജാവിധികൾ നടക്കുന്ന ഒരു ക്ഷേത്രത്തിന്റെ ഭൂമിയിൽ തത്ത്വപ്രതിഷ്ഠ നടത്താൻ അനുവദിക്കപ്പെട്ടു എന്നതുതന്നെ അമ്മയുടെ യോഗമായാബലത്തിന്റെ സാക്ഷ്യമാണ്. ധീവരസമുദായത്തിന്റെ ദുരിതപരിഹാരത്തിനും ആദ്ധ്യാത്മിക നവോത്ഥാനത്തിനും സ്ഥാപിതമായതാണ് വലപ്പാട്ടെ തത്വപ്രതിഷ്ഠ. 'സാഗരഗംഗ'യുടെ നിർമ്മാണം അമ്മയുടെ അത്യദ്ധ്വാനവും കലാവൈഭവവും വിളിച്ചോതുന്നതാണ്. ഒരു പീഠം അതിലേക്ക് തിരയാഞ്ഞടിക്കുന്നു. മദ്ധ്യേത്തിൽ ഒരു തോണി. ഒരരുകിൽ വലിയ ചെമ്മീൻ കൊമ്പുപോലെയുള്ള മുൻഭാഗം തോണിയുമായി ബന്ധിപ്പിച്ചിരിക്കുന്നു. തോണിയുടെ മദ്ധ്യത്തിൽ നാഗം ചുററിയ ത്രിശൂലം. നടുവിലത്തെ കവരത്തിലെ തൃക്കണ്ണിന്നടുത്തായി നാഗത്തിന്റെ പത്തിയുയർന്നുനിൽക്കുന്നു. അന്തരീക്ഷത്തിലേക്ക് കൺനട്ടിരിക്കുന്ന ഗംഗാദേവിയുടെ വായിൽനിന്നും തിരയിലേക്ക് ജലം പതിക്കുന്ന 1974 ഒക്ടോബർ 25ന് അമ്മ പ്രതിഷ്ഠ നടത്തി. ഈ ക്ഷേത്രത്തിന്റെ ശിലാസ്ഥാപനവും അമ്മ തന്നെയാണ് നിർവ്വഹിച്ചത്. വ്യാസഭഗവാൻ അപേക്ഷിച്ചതിന്റെ ഫലമാണ് ഈ തത്ത്വപ്രതിഷ്ഠയും. ഭാവിയിൽ ഭാരതത്തിന്റെ വൈജ്ഞാനികകേന്ദ്രമായി ആസൂത്രണം ചെയ്യപ്പെട്ട വ്യാസപീഠത്തിന്റെ സ്ഥാപനവും. അമ്മയുടെ തപഃശക്തിയിലൊരുഭാഗം വ്യാസപീഠത്തിലെ പ്രതിഷ്ഠക്ക്വേണ്ടി സമർപ്പിക്കപ്പെട്ടിട്ടുണ്ട്. വ്യാസഭഗവാന്റെ അപൂർവ്വപ്രതിഷ്ഠയാണ് വ്യാസപീഠത്തിലേത്. അമ്മ കല്പനചെയ്ത വ്യാസഭഗവാന്റെ രൂപത്തിൽ ജടയാണ് നഗ്നത ആച്ഛാദനം ചെയ്യുന്നത്. അമ്മയുടെ ദേവകാര്യ പ്രവർത്തനങ്ങൾക്കെതിരെ ആസുരശക്തികൾ പല

കതന്ത്രങ്ങളും പ്രയോഗിച്ചുപോന്നിരുന്നു. മനുഷ്യസ്ത്രീക്ക് സാധിക്കാത്ത വിധം വിഭവസമാഹരണം നടത്തിക്കൊണ്ടായിരുന്നു ഓരോ പ്രവർത്തനങ്ങളും. ആശ്രമത്തിൽ കള്ളപ്പണവും സ്വർണ്ണവുമുണ്ടെന്ന് ആക്ഷേപവുമായി. അധികാരസ്ഥാനങ്ങളിൽ പരാതിയെത്തി. 1974 ഡിസമ്പർ 25ന് ആശ്രമത്തിൽ സെൻട്രൽ എക്സൈസ്-കസ്റ്റംസ് ഉദ്യോഗസ്ഥന്മാർ പരിശോധനക്കെത്തി. അമ്മയുടെ കുടിൽത്താ മാന്തിനോക്കി. തൃപ്പൂണിത്തുറയിലെ ക്ഷേത്രത്തിന്റെ ശ്രീകോവിൽ കഴിച്ചുനോക്കി. ബാലകൃഷ്ണയ്യരുടെ ഫാക്ടറിയും വീടും ശങ്കുണ്ണിമാസ്റ്ററുടെ വസതിയും മററും സർച്ചു ചെയ്തു. ദുഷ്പ്രചരണത്തിനു ആധികാരികമായ സംശയനിവൃത്തിയും വന്നു. ആത്മപ്രഭാലയത്തിലെ വിശുദ്ധമായ അന്തരീക്ഷത്തിൽ, കസ്റ്റംസ് പരിശോധന നടന്നതിന് ദോഷപരിഹാരമായി കുടിലിന്നു മുന്നിൽ ഒററക്കാലിൽ നില്ക്കുന്ന ഉണ്ണികൃഷ്ണനെ പ്രതിഷ്ഠിച്ചു. ഉണ്ണികൃഷ്ണന്റെ വലതുകൈ അഭയമുദ്രയിലാണ്. ഇടതുകൈ ജ്ഞാനമുദ്രയിലും. 9-3-75ന് താഴികക്കുടം സ്ഥാപിച്ചു.

വർഷാവസാനത്തിൽതന്നെ (15-11-75) അമ്മ കൈലാസതത്വപ്രതിഷ്ഠാസ്ഥാപനം വേണമെന്നു അറിയിച്ചു. 8—12—75ന് തൃപ്പൂണിത്തുറയിലെ പാലച്ചുവട്ടിൽവെച്ചാണ് പ്രതിഷ്ഠയുടെ തത്വങ്ങളെ സംബന്ധിച്ച് ദേവഭാഷണം നടത്തി തീരുമാനമെടുത്തതു്.

ആത്മപ്രഭാലയത്തിലെ തുളസിത്തറക്കു ചുററും ത്രികോണാകൃതിയിൽ മണ്ണു കഴിച്ചെടുത്തു കല്ലും സിമൻറും ഇട്ടുറപ്പിച്ചു.കൈലാസപർവ്വതവും അതിലെ മഹേശ്വരസാന്നിധ്യവും അമ്മയുടെ കല്പനാവൈഭവത്തിന്റെയും യോഗശക്തിയുടെയും ഔന്നത്യത്തിന്റെ പ്രകാശനമാണ്. അമ്മയുടെ ഭക്തസംഘത്തിലെ ചില ശ്രേഷ്ഠജീവന്മാർക്കും കൈലാസനിർമ്മാണത്തിൽ ഭാഗഭാക്കാവാൻ കഴിഞ്ഞു. കൈലാസത്തിലെ ഓരോ രൂപഭാവങ്ങളും അമ്മയുടെ തൃക്കൈ സ്പർശത്താൽ പവിത്രീകൃതമായതാണ്.

അർദ്ധചന്ദ്രാകാരമായ ഒരു മല. തെക്കുവശത്തു് മൂന്നു ഉന്നതശിഖരങ്ങൾ. തെക്കെഅററത്തെ ശിഖരമാണ് ഏററവും ഉയർന്നതു്. അതിന്റെ മുകൾഭാഗം ഏഴ് കവരങ്ങളായി ഏഴുതല സർപ്പമായിത്തീരുന്നു. സർപ്പത്തിന്റെ മുന്നിൽ അതുമായി സ്പർശിക്കാത്ത ഒരാനയുടെ മുൻവശം. ആനക്കു് ഒരു ഗുഹയിൽ നിന്നും ഇറങ്ങിവരുന്ന ഭാവമാണ്. മസ്തകത്തിൽ 12 നാഗങ്ങൾ താങ്ങുന്ന ഒരു പീഠം. അതിൽ പത്മാസനസ്ഥനായി പരമശിവൻ. ഇടതുകയ്യിൽ അഭയമുദ്ര. വലതുകയ്യിൽ ജ്ഞാനമുദ്ര. പത്തിവിടർത്തിയ ഒരു നാഗം കഴുത്തിൽചുററിപ്പിടഞ്ഞിരിക്കുന്നു. ഇരുതോളിലും നെഞ്ചിലും കഴുത്തിലുമൊക്കെ ജട സമൃദ്ധിയായി പരന്നുകിടക്കുന്നു. തൃക്കണ്ണിന്റെ സ്ഥാനത്തു് ഒരു സുദർശനചക്രം. നെററിയും ഉച്ചിയിൽകെട്ടിയ ജടയും ചക്രത്താൽ മറയുന്നു. പീഠത്തിന്നു മുന്നിൽ ഒരു ശിവലിംഗത്തിൽ അഭിഷേകം നടത്താനെന്നവിധം ആന തുമ്പിക്കൈ പൊക്കിപ്പിടിച്ചിരിക്കുന്നു. ശിവവിഗ്രഹത്തിന്നിരുപുറത്തും

മല ഉയർന്നുനിൽക്കുന്നു. മുൻവശത്തു്നിന്നും ക്രമേണ ഉയരംകുറഞ്ഞു് ഒരു താഴ്വാരത്തിലെത്തുന്നമാതിരിയാണു് മലയുടെ മുന്നിലെ കിടപ്പു്.

ശിഖരത്തിൽ ഓരോന്നിലും ഓരോശിവലിംഗം. അഞ്ചുശിവലിംഗവും അഞ്ചുമഹർഷിമാരും. നടുവിലത്തെ ശിവലിംഗത്തിന്റെ ഇരുവശത്തും ഓരോ മഹർഷിമാരുണ്ടു്. ആകെ 11 ശിവലിംഗവും 12 മഹർഷിമാരുമുണ്ടു് മലയിൽ. അടുത്തകൊടുമുടിയിലെ ശിഖരത്തിൽ ഒരു പീഠത്തിൽ ചെണ്ടയുമായി നന്ദികേശൻ. (ഒരു പോരിൽ വിജയിച്ചതിനു് ശിവപ്രസാദമായി ലഭിച്ചതാണു് ഈ ജട). ഒരൊററ ജട മാത്രമേ ശിരസ്സിലുള്ളു. മഹർഷിമാരിൽ ഒരാളുടെ കണ്ണുതുറന്നിട്ടുണ്ടു്.

22-10-76നു് കൈലാസത്തിലെ പരമശിവ വിഗ്രഹത്തിന്നു് മുമ്പിൽ ദീപം മതളിയിച്ചുകൊണ്ടാണു് പ്രതിഷ്ഠാകർമ്മങ്ങൾ നടത്തിയതു്. (രണ്ടു മഹർഷിമാരുടെ വിഗ്രഹങ്ങൾ ദീപം കൊളുത്തുമ്പോൾ സ്ഥാപിതമായിരുന്നില്ല. കൈലാസതത്വത്തിൽ ഒരു മഹർഷി കണ്ണടക്കാതിരിക്കുന്നതു് ആവിഷ്ക്കരിച്ചതു്, പൂർണ്ണമായും തത്വാവിഷ്ക്കാരം നടന്നാൽ ഒരു ചെറിയ തെററുപോലും കർശന ശിക്ഷക്കു് വിധേയമാക്കപ്പെടും എന്നതിനാലാണു്, ഒരപൂർണ്ണത നിലനിർത്തിയതു് എന്നു അമ്മ അരുളിച്ചെയ്തിരുന്നു.)

'ശിവ' എന്ന രണ്ടക്ഷരം ജപിക്കുമ്പോഴേക്കും സർവ്വ പാപങ്ങളും നശിക്കുമെന്നാണു്. ശിവനാമം മനസ്സിൽ നിറച്ചു് ബ്രഹ്മജ്ഞാനേമുണ്ടായ അമ്മക്കു് അസാദ്ധ്യമായിട്ടെന്താണുള്ളതു്. അമ്മയുടെ ഓരോ കൃത്യങ്ങളും ദേവഹിതാർത്ഥമായിരുന്നു. ദേഹമുപേക്ഷിക്കാനാഗ്രഹിച്ചപ്പോഴൊക്കെ, യോഗമായാ പ്രവർത്തനത്തിനു്വേണ്ടി അമ്മയെ തടഞ്ഞു നിർത്തുകയായിരുന്നു. വരും തലമുറക്കു്വേണ്ടിയുള്ള അവതാരസൃഷ്ടിക്കുവേണ്ടി ശിഷ്യനെ നൈഷ്ഠിക ബ്രഹ്മചര്യം സ്വീകരിപ്പിക്കുകയും കഠിന വ്രതത്തിനു് നിയോഗിക്കുകയും ചെയ്ത അമ്മയിൽ, മാതൃവാത്സല്യത്തിലൂടെ ഭക്തജനങ്ങൾക്കു് അനുഗ്രഹം ചൊരിയുന്ന ചിരി എപ്പോഴുമുണ്ടായിരുന്നു. ആ മന്ദഹാസത്തിനു് മുന്നിൽ എല്ലാ ദുരിതങ്ങളും പ്രയാസങ്ങളും ഭക്തന്മാർ വിസ്മരിച്ചു.

# അന്തർദ്ധാനം

അമ്മയുടെ തത്ത്വാവിഷ്ക്കാരശില്പങ്ങൾ സാധാരണക്കാർക്ക് ഉപദിച്ചുയ ർന്നതിന് 'സംകല്പ'മായിരുന്നു. കർമ്മത്തിന്റെ സ്വരൂപം, പ്രയോജനം എന്നിവ അനുഷ്ഠാനം നടത്തുന്നവർക്ക് ബോധ്യമുണ്ടാകണം. വൈദിക കർമ്മങ്ങളിൽ ഒരംഗം തന്നെയാണ് 'സങ്കല്പം'. ഏകമന്ത്രം ജപിച്ച്, 'സംകല്പം' ചെയ്യേണം, 'സത്യസംകല്പ'ത്തെ സാക്ഷാത്ക്കരിക്കുവാൻ. പ്രാണായാമവും യോഗപരിശീലനവും മററും കലിയുഗത്തിൽ ആപൽക്കര മായതാണെന്ന് ശ്രീരാമകൃഷ്ണപരമഹംസർതന്നെ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ''അമിതമായി ആഹാരം കഴിച്ചിരിക്കുമ്പോഴും മലമൂത്രബാധയുള്ളപ്പോഴും ക്ഷീണിച്ചിരിക്കുമ്പോഴും പ്രാണായാമം ചെയ്യരുത്. വിഷമിച്ച് അധി കസമയം വായുസ്തംഭനംചെയ്താൽ രോഗങ്ങൾക്ക് കാരണമായിത്തീരും''. പ്രാണായാമാദികൾ ഈ 'യാന്ത്രിക'യുഗത്തിനു അനുയോജ്യമല്ലെന്നു വ്യ ക്തമാണല്ലോ. അതുകൊണ്ടാണ്, ജപയോഗത്തിലൂടെ മനസ്സിന്റെ മാലിന്യമകററാനും ഭഗവൽതത്ത്വ ബോധത്തിലൂടെ 'സംകല്പം' ചെയ്യാനും അമ്മ നിഷ്ക്കർഷിച്ചതു്. ശ്രവണമനനാദികളാൽ ലീനമാകുന്ന മനസ്സി ന്റെ തന്നെ പ്രകാശനമാണല്ലോ ഈ തത്ത്വപ്രതിഷ്ഠകൾ. ശാസ്ത്രവിധി പ്രകാരം ക്ഷേത്രങ്ങളിൽ പൂജാദികർമ്മങ്ങൾ വിരളമായിത്തീർന്ന ഈ ഘട്ടത്തിൽ, 'സംകല്പ'ത്തെ നിലനിർത്തുന്നതായിരുന്നു അമ്മയുടെ തത്ത്വാവിഷ്ക്കരണം.

കുവളക്കായ്കൊണ്ടു് ശിവലിംഗ പ്രതിഷ്ഠക്ക് പീഠമുണ്ടാക്കിയതും മററും നിരീക്ഷിച്ചാൽ, അമ്മയുടെ തത്ത്വാവിഷ്ക്കരണത്തിന്റെ അർത്ഥ തലത്തിലേക്കൊരു പാർശ്വവീക്ഷണം സാധിക്കും. താഴെപ്പടിയിലുള്ള വർക്ക് വിഗ്രഹാരാധനതന്നെ വേണമെന്നും അംഗീകരിക്കുന്നുണ്ട്. കോഴി ക്കോട്ട്തന്നെ വെസ്റ്റ്ഹില്ലിൽ ''പന്തളത്തു രാജകുമാരൻ'' ക്ഷേത്രത്തിലെ പുലിവാഹനനായ അയ്യപ്പന്റെ വിഗ്രഹം അമ്മ നൽകിയതാണു്. വി. വേലായുധൻമാസ്റ്ററുടെ വസതിക്കടുത്തുണ്ടാക്കിയ ക്ഷേത്രത്തിൽ അമ്മയുടെ തന്നെ അനുഗ്രഹാശിസ്സുകളോടെയാണ് പ്രതിഷ്ഠ നടന്നതും. ഈശ്വരചിന്ത യിലേക്ക് ജനങ്ങളെ ആകർഷിക്കുകയും പ്രപഞ്ചതത്ത്വം ഗ്രഹിപ്പിക്കുക യും ചെയ്യുന്നതിൽ അമ്മ അതീവ താല്പര്യം പ്രകടിപ്പിച്ചിരുന്നുവെന്നു കാ ണാം. അമ്മയെ സംബന്ധിച്ചിടത്തോളം ലൗകിക ജീവിതത്തിന്റെ യാ തൊന്നും ആവശ്യവുമായിരുന്നില്ല. ആഹാരം തന്നെ വേണ്ട. ആഹാര മില്ലാതെ മനുഷ്യർക്ക് ജീവിക്കാനാവുകയില്ല. അമ്മ വർഷങ്ങൾ ആഹാ ര നീഹാരാദികളില്ലാതെ കഴിഞ്ഞു. ഭാവസമാധിയും ചലനസമാധിയും നിശ്ചല സമാധിയും അമ്മയെ ലൗകിക ജീവിതത്തിൽനിന്നു തന്നെ അ

ന്യമാക്കി. മായയിൽതന്നെ പ്രവർത്തിക്കണമെന്ന അനുജ്ഞ പാലിക്കുക മാത്രമായിരുന്നു ചെയ്യപ്പോന്നത്. അമ്മ കുടിലിനകത്ത് ദിവസങ്ങളോളം നിശ്ചേഷ്ടയായിക്കഴിഞ്ഞുകൂടും. സമാധ്യവസ്ഥകാം സാധാരണമായി ത്തീർന്നു. പലപ്പോഴും ദേഹത്തിന്റെ പ്രവർത്തനം സ്തംഭിച്ച ഈ സ്തംഭനം കഴിഞ്ഞു അസാധാരണമായൊന്നും നടന്നിട്ടില്ലെന്ന മട്ടിൽ അമ്മ പുറത്തുവരും. ചിരിക്കും. ജോലിചെയ്യും. ശ്രീകൃഷ്ണഭഗവാനെപ്പോലെ എന്തെങ്കിലും അമ്മ പ്രവർത്തിച്ചുകൊണ്ടാണിരിക്കുക.

അമ്മയുടെ പാദാരവിന്ദങ്ങളിൽ സർവ്വഭാരങ്ങളും ഭക്തന്മാർ ഇറക്കിവെച്ചു. ഗുരുവും അമ്മയും മുക്തിദായകിയുമായ ശ്രീ ശിവയോഗിനീമാതാവിനെ ദർശിക്കാൻ സാമൂഹിക ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലുമുള്ളവർ വന്നുകൊണ്ടിരുന്നു. 1981 ഫെബ്രുവരി അവസാനത്തിൽ, അമ്മയുടെ കല്പനകളും മന്ത്രവും ഗാനംചെയ്യ ഗാനഗന്ധർവ്വൻ യേശുദാസൻ ദർശിക്കാനെത്തിയിരുന്നു. ഇനിയൊരു കൂടിക്കാഴ്ച ഉണ്ടാവുകയില്ലെന്ന് വ്യംഗ്യമായി അമ്മ അറിയിച്ചു. 1981 മാർച്ച് ഒന്നാം തിയ്യതി കാലത്ത് ശിവാത്മാനന്ദജി കുടിലിൽ അമ്മയെ ദർശിക്കാൻ ചെന്നു. അമ്മയുടെ സന്നിധാനം വിട്ടൊരിടത്തും പോകരുതെന്നും അനുഷ്ഠാനത്തിൽ ചെലുത്തേണ്ട ശ്രദ്ധയെപ്പററി നിർദ്ദേശിക്കുകയും ചെയ്തു. ചൈതന്യക്ഷേത്രത്തിന്റെ പാലകനായി വിശേഷിപ്പിക്കുകയുമുണ്ടായി.

ഉച്ചയോടെ ആശ്രമാന്തരീക്ഷത്തിലാകെ മ്ലാനത പരന്നതായിതോന്നി. എന്തോ ഒരിഷ്ടസംഭവം പ്രതീക്ഷിക്കുന്നതുപോലെ പ്രകൃതിയിൽ തന്നെ ഒരു മാററം. കത്തിജ്വലിക്കുന്ന സൂര്യകിരണങ്ങളിൽ പെട്ടെന്നൊരു മങ്ങൽ. വെളിച്ചത്തിനുള്ളിൽ ഇരുടംബാധിച്ചപോലെ. ആശ്രമത്തിലാകെ ഒരു വിങ്ങൽ. ശബ്ദമയമാനമായ ഒരന്തരീക്ഷത്തിൽ പെട്ടെന്ന് ദീപപ്രകാശം നഷ്ടപ്പെട്ടപ്പോഴുള്ള സംഭ്രാന്തിയും നിശ്ശബ്ദതയും അനുഭവപ്പെട്ടു.

ഡോക്ടർ കേശവൻനായരും കൂടെ ഒരാളും കുടിലിൽനിന്നും. ഇറങ്ങിവന്നു. ഡോക്ടറുടെ മുഖം കരിവാളിച്ചിട്ടുണ്ട്. കണ്ണുകൾ കലങ്ങിയിരുന്നു. അവരുടെ കാലടിയൊച്ച ആശ്രമത്തിലാകെ മുഴങ്ങുന്നതുപോലെ തോന്നി. ഡോക്ടർ കേശവൻനായർ ശിവാത്മാനന്ദജിയുടെ അടുത്തേക്ക് പതുക്കെ നടന്നുവന്നു. പറയണമെന്നുണ്ട്, വാക്കുകൾ പുറത്തേക്ക് വരുന്നില്ല. മടിച്ചു മടിച്ചു പതറുന്ന ശബ്ദത്തിൽ അദ്ദേഹം പറഞ്ഞു.

''അമ്മ . . . . അമ്മ മഹാസമാധിയായിരിക്കുന്നു'' കാരിരുമ്പ് പഴുപ്പിച്ച് ദേഹത്ത് വെച്ചതുപോലെ ഞെട്ടിപ്പോയി. കണ്ണുകളിൽ ഇരുട്ടു പടന്നു. തലക്കകത്ത് വണ്ടുകൾ മൂളിപ്പറക്കുന്നപോലെ. കാലുകൾ ഭൂമിയിലുറച്ചുപോയി. നാക്കിൽ വെള്ളം വററിപ്പോയി. നെഞ്ചിലാകെയൊരു എരിച്ചിൽ. പ്രജ്ഞമറഞ്ഞപോലെ. പെട്ടെന്ന് എന്തോ ഒരു ശക്തി ആവാഹിക്കപ്പെട്ടപോലെ അലമുറയാനിരിക്കുന്ന ശബ്ദംപൊട്ടിത്തെറിച്ചു.

എന്തു് . . . . എന്തു് പറഞ്ഞു . . . .''

ഡോക്ടറോടായിരുന്നു സ്വാമിജിക്ക് ദേഷ്യം. അമ്മ മഹാസമാധിയടയെന്നോ? അങ്ങിനെ സംഭവിക്കില്ല. പരിഭ്രാന്തിയും വ്യസനവുംകൊണ്ടു വിങ്ങിക്കരഞ്ഞുപോയി. അമ്മയുടെ അരികിലേക്ക് കുതിച്ചെത്തി. സർവ്വ നാഡികളും തളർന്നിരുന്നു. ശക്തിസംഭരിച്ചു് അമ്മയെ കുലുക്കിവിളിച്ചു. നിശ്ചേഷ്ടയായി അമ്മ കിടക്കുന്നു. എത്രയെത്ര ദിവസങ്ങൾ അമ്മ സമാധ്യവസ്ഥയിൽ ഇങ്ങിനെ കിടന്നിട്ടുണ്ടു. അമ്മ ഉണരും! ഈ പുത്രനെ വിട്ടുപിരിയില്ല. ആ വിശ്വാസത്തിൽ അമ്മയെ വിളിച്ചു. ''അമ്മേ....'' ആവർത്തിച്ചുള്ള വിളി. ആ മകൻെറ സമനില തെററുമെന്നുകണ്ടപ്പോൾ മാതൃവാൽസല്യമുണർന്നു. ജ്ഞാനപുത്രനു് ജ്ഞാനോപദേശം നൽകാൻ അമ്മയിൽ ചൈതന്യമുണ്ടായി. സ്വാമിജിയുടെ ഹൃദയത്തിനു് ശക്തി പകർന്നു കൊടുത്തുകൊണ്ടു് അന്തർദ്ധാനം ചെയ്തു. അമ്മക്കു് അവതാരലീലാസംഹരിക്കേണ്ട സമയമാണിതു്. സ്വാമിജി ഗുരുവിനും മാതാവിനുംവേണ്ടി മരണാനന്തരകൃത്യങ്ങൾ നിർവ്വഹിച്ചു. ഇനിയൊരിക്കലും അമ്മയുടെ ഭൗതികശരീരം കാണുകയില്ലെന്ന യാഥാർത്ഥ്യവുമായി സ്വാമിക്കു് പൊരുത്തപ്പെടേണ്ടിവന്നു. 21വർഷത്തിലധികം നീണ്ടുനിന്ന ആ മാതൃപുത്രബന്ധത്തിലൂടെ എല്ലാം അമ്മയിലർപ്പിച്ചുപോന്ന സ്വാമിജിക്ക് സമുദ്രമദ്ധ്യത്തിലേക്ക് വലിച്ചെറിയപ്പെട്ട പ്രതീതിയായിരുന്നു. നഷ്ടബോധത്തിൻെറ വ്യാകുലത വാക്കുകൾക്കതീതമായിരുന്നു. അമ്മയുടെ ശാസനവും വാത്സല്യവുമായിരുന്നു സ്വാമിജിക്ക് അതുവരെയുള്ള ജീവിതം. അമ്മയുടെ നിശ്ചേഷ്ടമായ ശരീരത്തിലേക്ക് നോക്കി നെടുവീർപ്പയച്ചു. ഒരിക്കലും നഷ്ടപ്പെടാത്ത ചൈതന്യം അമ്മ സ്വാമിജിക്ക് പകർന്നുകൊടുത്തിരുന്നു. എപ്പോൾ വിളിക്കുമ്പോഴും ജ്ഞാനപുത്രൻെറ മുമ്പിൽ അമ്മ പ്രത്യക്ഷപ്പെട്ടുമെന്നു വരം നൽകിയിരുന്നു. പിറേറന്നു് തൃക്കിടീരിയിലെ ചൈതന്യമലയിൽ അമ്മയുടെ ശരീരം അടക്കം ചെയ്തു. അമ്മയുടെ ചൈതന്യധാരക്കു് കീഴെ, അന്യചിന്തകളൊന്നുമില്ലാതെ ബ്രഹ്മജ്ഞാനമാർജ്ജിക്കാൻ സ്വാമിജി ഏകാന്തതപസ്സാരംഭിച്ചു. ആ ജന്മം അമ്മയുടെ ചൈതന്യക്ഷേത്രത്തിൻെറ പാലകനായി, നൈഷ്ഠിക ബ്രഹ്മചര്യം അനുഷ്ഠിക്കുന്ന സ്വാമിജി അമ്മയുടെ തപഃശക്തി ശിവാനുഗ്രഹത്താൽ സന്നിവേശിക്കപ്പെട്ട മഹാത്മാവാണു്. ഭാവി ഭാരതത്തിൻെറ ആദ്ധ്യാത്മിക തേജസ്സു് അമ്മയുടെ ചൈതന്യക്ഷേത്രത്തിൽ ജ്വലിച്ചുനിൽക്കുന്നു. ആ ജ്വാല ആത്മീയരംഗത്തെങ്ങും പ്രസരിക്കപ്പെടുന്നതിൻെറ കെടാവിളക്കാണു് ചൈതന്യ ക്ഷേത്രം.

# അനുബന്ധം

## ഓം

എല്ലാററിനും സ്വസ്തിഭവിക്കട്ടെ! എല്ലാററിനും ശാന്തിഭവിക്കട്ടെ! എല്ലാററിനും ആനന്ദംഭവിക്കട്ടെ.

ഓപ്പമാർ രണ്ടു പേരും എന്റെ ഓപ്പമാരല്ല, എനിക്കു കാണപ്പെടുന്ന ദൈവങ്ങളാണ്. സത്യം.

സ്നേഹം നിറഞ്ഞ ഓപ്പമാരേ, ആദ്യമായി നിങ്ങളുടെ ഉള്ളഴിഞ്ഞ ശുശ്രൂഷയിൽ ഞാൻ അത്ഭുതപ്പെടുന്നു. ഈ ആത്മാർത്ഥത ഔഷധത്തേക്കാറം കൂടുതൽ ഫലം എന്റെ ഹൃദയത്തിനു നൽകുന്നുണ്ട്. ഓപ്പമാരേ, ഇന്ന് എനിക്കു തീരെ സുഖമില്ല. ഇന്നു പാതിരക്കുശേഷം ഞാൻ മരിക്കും; അല്ലെങ്കിൽ ജനിക്കും. മരിക്കും എന്ന് തന്നെയാണ് എന്റെ പ്രതീക്ഷ. ഒരു മനുഷ്യനായാലും ക്ഷമിച്ചു കിടക്കാൻ കഴിയാത്ത ഈ കഠോരമായ പരാക്രമത്തെ ഓപ്പമാർക്ക് എഴുതിക്കാണിച്ച് നിങ്ങളുടെ പരിശുദ്ധഹൃദയത്തെ കൂടുതൽ ഈ പാപിക്കു കുഴക്കുന്നില്ല.

ഓപ്പമാരേ,എന്റെ നെഞ്ചിൽ പഴുപ്പാണ്. സംശയമില്ല. ചില സമയം വായിൽക്കൂടിയും മൂക്കിൽക്കൂടിയും ഉണ്ടായിക്കൊണ്ടിരിക്കുന്ന ദുർഗ്ഗന്ധം കഠിന തലവേദനയുണ്ടാക്കുന്നു. ഇന്ന് പാതിരക്കുമുൻപായി കുറെ കൊഴുത്ത കഫം നെഞ്ചിൽ നിന്നും ഇളകിപ്പോയിട്ടുണ്ടെങ്കിൽ എനിക്കു രക്ഷയുണ്ട്. പോയില്ലെങ്കിൽ പുലർച്ചക്കു നാല് മണിക്കു മരിക്കും. പതിനൊന്നു മണിക്കുള്ളിൽ നിശ്ചയമായും ഞാൻ മരിക്കും. നെഞ്ചിലെ പഴുപ്പിന് ഉണങ്ങാൻ ഇടംകൊടുക്കാതെ ചുററിപ്പടരുന്ന ഈ ദുർനീർപുറത്തുപോയാൽ ഇന്നത്തെ ഔഷധങ്ങറക്ക് ഒരാഴ്ചകൊണ്ട് ഫലം സിദ്ധിക്കും. പ്രത്യേകാൽ എനിക്കു വല്ല ബോധക്ഷയമോ മറേറാ വന്നാൽ ഈ കിടപ്പിൽനിന്ന് നിവർത്തിക്കിടത്തരുത്. വലിവ് കൊണ്ടു കൂടുതൽ പരാക്രമം അനുഭവിക്കേണ്ടിവരും. മരിച്ചു എന്നു ഉറപ്പ്കിട്ടിയാൽ നിവർത്തിക്കിടത്തണം. ഇക്കാര്യം വിട്ടുപോകരുത്. ഈശ്വരകൽ സത്യവതിയായി വളർന്നുകൊണ്ടിരിക്കുന്ന എനിക്കു ഇന്നു കിട്ടിയ ഒരു ഉറച്ച നിശ്ചയം എഴുതിപ്പോയിട്ടുള്ളതാണ്. ഇതിന്നിടക്ക് ഓപ്പമാർ വെയിൽകൊണ്ട് പൊട്ടിപ്പൊരിഞ്ഞുണ്ടാക്കിയപണം ഈ ഭയങ്കരൻ കൊണ്ടുപോകുന്നല്ലോ എന്ന വ്യസനം സഹോദരസ്നേഹം നിറഞ്ഞൊഴുകുന്ന ഈ പെങ്ങറക്കു സഹിക്കുന്നില്ല,

വീണ്ടും,പറഞ്ഞപ്രകാരം ഇളകിപ്പോയിട്ടില്ലെങ്കിൽ നാളെ ഈ ലോകം പിരിയും.

ഓപ്പമാർക്കു കനിവോടെ എന്റെ കൂപ്പുകൈ.

കഠോരമായ വേദനക്കിടയിൽ ചൈതന്യയിൽ വിരൽകൊണ്ടെഴുതി പകർത്തിയെടുപ്പിച്ചതാണ് ഈ കത്ത്. അമ്മയുടെ അത്ഭുതസിദ്ധികളിലൊന്നും വിശ്വസിക്കാത്ത നാസ്തികനായിരുന്നു പകർത്തെടുത്തത് എന്നതും പ്രസ്താവ്യമാണ്. രോഗശയ്യയിൽനിന്നുതന്നെ ക്രാന്ത ദർശിത്വവും മനഃസ്ഥൈര്യവുമാർജ്ജിക്കപ്പെട്ടതിന്റെ പ്രത്യക്ഷോദാഹരണമാണ് ഈ കത്ത്.

—എഡിററർ.



കലികാലത്തു് വിവേകചക്ഷുസ്സില്ലാതെ
ഇരുളിൽ തപ്പിത്തടയുന്നവർക്കു്
ജപയോഗത്തിന്റെ ഉദയകിരണങ്ങളാൽ
മാർഗ്ഗനിർദ്ദേശം ചെയ്തു്
'മുക്തിസാധന'ത്തിലേക്കാനയിക്കാനായിരുന്നു
കൃപണവത്സലയായ
യോഗമായാദേവിയുടെ അവതാരം.
രോഗം എന്ന ഗുരുവിനെവരിച്ചു് ഘോരമായ
തപസ്സനുഷ്ഠിക്കുകയും 'മായ'യെ ജയിക്കുകയും
ദേവകാര്യ്യ നിർവ്വഹണത്തിനു് പ്രാപ്തമാവുകയും
ചെയ്ത ഇതിഹാസോജ്ജ്വലമായ കഥയാണിതു

# അമ്മയുടെ തപഃശക്തി

**ആത്മാനന്ദ ബുക്സ്**

**കോഴിക്കോട്-673 001**